






# കലാകൗമുദി
993
സെപ്തംബർ 25, 1994 — വില: 5 രൂപ








മുഖചിത്രം
**കളർ ട്രാൻസ്പരൻസി:**
ശ്രീ. ജനാർദ്ദനദാസ് കുഞ്ഞിമംഗലം



### ഗലീലിയോ

കലാകൗമുദി വായിക്കാൻ എനിക്ക് ഇഷ്ടമാണ്. എന്നാൽ 1994, ആഗസ്റ്റ് 21-ലെ കലാകൗമുദിയിൽ ഡോ.ആറന്മുള ഹരിഹരപുത്രൻ ഗലീലിയോയെക്കുറിച്ചെഴുതിയ ലേഖനം (PP. 54-58) എന്നെ നിരാശപ്പെടുത്തിയെന്നു പറയാൻ ഖേദമുണ്ട്. ഗലീലിയോയെക്കുറിച്ചു പല കാര്യങ്ങളും മനസ്സിലാക്കാൻ ഈ ലേഖനം ഉപകരിക്കുമെങ്കിലും ശാസ്ത്രദൃഷ്ട്യാ നോക്കുമ്പോൾ പല വൈകല്യങ്ങളും ഇതിലുണ്ട്. കൂടാതെ ചരിത്രപരമായ തെറ്റുകളും ഈ പ്രബന്ധത്തെ വികലമാക്കിയിരിക്കുന്നു. ഗലീലിയൻ പ്രശ്നം അത്യന്തം സങ്കീർണ്ണമാണ്. ഡോ.ഹരിഹരപുത്രൻ അത് കൈകാര്യം ചെയ്തപ്പോൾ വന്നുപോയ എല്ലാ തെറ്റുകളും ഈയൊരു ചെറിയ കത്തിൽ വിശദീകരിക്കുക സാധ്യമല്ല; എങ്കിലും മൂന്നു കാര്യങ്ങൾ ഇവിടെ പരാമർശിക്കുകമാത്രം ചെയ്യാം.




ആദ്യമായി, ലേഖനത്തിന്റെ ശീർഷകം തന്നെയെടുക്കാം: 'അത് ഇപ്പോഴും കറങ്ങിക്കൊണ്ടുതന്നെയിരിക്കുന്നു.' (Eppur si muove) മുട്ടുകുത്തി, ബൈബിളിൽ തൊട്ട് ഗലീലിയോ ഇപ്രകാരം ശപഥം ചെയ്തു: "ഭൂമി കറങ്ങുന്നില്ല, അത് നിശ്ചലമാണ്." ഇങ്ങനെ പറഞ്ഞശേഷം എഴുന്നേററുനിന്ന് ഗലീലിയോ ഇററാലിയനിൽ (ലത്തീനിലല്ല) പറഞ്ഞു: Eppur si muove. ഇങ്ങനെ ധിക്കാരപരമായി പറഞ്ഞതിന്റെ പേരിലാണുപോലും സഭാധികാരികൾ ഗലീലിയോയെ ശിക്ഷിച്ചത്! ഈ ശിക്ഷണ നടപടിയിൽ സഭയ്ക്ക് തെററുപററിയെന്നും, ആ തെററ് സഭ ഇപ്പോൾ ഏററുപറഞ്ഞിരിക്കുന്നുവെന്നുമാണ് ഡോ.ഹരിഹരപുത്രന്റെ മുഖ്യ പ്രമേയം.

എന്നാൽ, ഗലീലിയോ മുട്ടുകുത്തിനിന്നു ചെയ്ത ശപഥം, എഴുന്നേററുനിന്ന് നിഷേധിച്ചു എന്നത് വെറും ഐതിഹ്യമാണ്. ഗലീലിയോയെ ധീരനും ശൂരനുമായി ചിത്രീകരിക്കാൻ വേണ്ടി ചമച്ച കെട്ടുകഥയാണ് ഇതെന്ന് പല ചരിത്രകാരന്മാരും കരുതുന്നു. അതുകൊണ്ടുതന്നെയാണ് എൻസൈക്ലോപീഡിയ ബ്രിട്ടാനിക്കാ (1993-ലെ എഡിഷൻ) ഇതിനെക്കുറിച്ച് ഒന്നും പരാമർശിക്കാത്തത്. ഇങ്ങനെ, ചരിത്രപരമായി കഴമ്പില്ലാത്ത കാര്യമെടുത്ത് ലേഖനത്തിന്റെ മുഖ്യ പ്രമേയവും ശീർഷകവുമാക്കിയത് തീർത്തും അനുചിതമായിപ്പോയി.

കത്തോലിക്കാസഭ ഗലീലിയോയെ എതിർത്തുവെന്ന് ഡോ. ഹരിഹരപുത്രൻ എടുത്തുപറയുമ്പോൾ സഭയ്ക്കു പുറത്തുള്ളവർ ഗലീലിയോയെ അനുകൂലിക്കുകയും സഭയ്ക്കകത്തുള്ളവർ ആകമാനം പ്രതികൂലിക്കുകയും ചെയ്തു എന്ന് ഒരു ധ്വനിയുണ്ട്. ഇത് ചരിത്രത്തിനു നിരക്കാത്തതാണ്. സഭയ്ക്കു പുറത്തുള്ള അനേകംപേർ ബൈബിൾ വ്യാഖ്യാനത്തെക്കുറിച്ചുള്ള തങ്ങളുടെ വികലമായ ധാരണമൂലവും അരിസ്റ്റോട്ടിലിനോടുള്ള അതിരുകടന്ന ബഹുമാനത്തിന്റെ പേരിലും ഗലീലിയോയെ ശക്തമായി എതിർത്തുവെന്നതാണ് വാസ്തവം. അതുപോലെതന്നെ, കത്തോലിക്കാ സഭയ്ക്കകത്ത് കുറേപ്പേർ ഗലീലിയോയെ എതിർത്തപ്പോൾ കർദ്ദിനാൾമാരും, മെത്രാന്മാരും, വൈദികരും ഒന്നാം നിരയിൽപ്പെട്ട പല ശാസ്ത്രജ്ഞരുമടക്കം അനേകം കത്തോലിക്കർ ഗലീലിയോയെ അനുകൂലിക്കുകയും ആവേശപൂർവ്വം അദ്ദേഹത്തിന് റോമിൽ സ്വീകരണം നല്കുകയും ചെയ്തുവെന്നതാണ് ചരിത്ര വസ്തുത. എങ്കിലും ഗലീലിയോയെ പ്രതികൂലിച്ചവരാണ് അന്ന് സഭയിൽ പ്രബലപ്പെട്ടതെന്നത് ഒരു ദുഃഖസത്യമാണ്.

ദൂരദർശിനിയിലൂടെയുള്ള തന്റെ വിസ്മയാവഹമായ കണ്ടുപിടിത്തങ്ങൾ (വ്യാഴത്തിന്റെ നാലു ചന്ദ്രന്മാർ, ശുക്രന്റെ വൃദ്ധിക്ഷയങ്ങൾ തുടങ്ങിയവ) വഴി ഗലീലിയോ സൂര്യകേന്ദ്ര സിദ്ധാന്തം (കോപ്പർണിക്കൻ തിയറി) ശരിയാണെന്നു തെളിയിച്ചുവെന്നാണ് ഡോ.ഹരിഹരപുത്രൻ അഭിപ്രായപ്പെടുന്നത്. ഇതും ശരിയല്ല. ഗലീലിയോയുടെ കാലത്തെ-പതിനേഴാം നൂററാണ്ടിലെ-ശാസ്ത്ര പശ്ചാത്തലം കണക്കിലെടുത്തുകൊണ്ടുവേണം ഗലീലിയോയുടെ കണ്ടുപിടിത്തങ്ങളെ വിലയിരുത്താൻ. ഗലീലിയോയുടെ കണ്ടുപിടിത്തങ്ങൾ ഭൂകേന്ദ്രസിദ്ധാന്തം (ടൊളെമയിക് തിയറി) തെററാണെന്നു തെളിയിച്ചെങ്കിലും സൂര്യകേന്ദ്ര സിദ്ധാന്തം ശരിയാണെന്നു തെളിയിക്കാൻ പര്യാപ്തമായിരുന്നില്ല എന്നാണ് ഗലീലിയൻ പ്രശ്നം ആഴത്തിൽ പഠിച്ച പല ശാസ്ത്രജ്ഞന്മാരും അഭിപ്രായപ്പെടുന്നത്. കാരണം, അന്നു നിലവിലിരുന്ന ടൈക്കോ ബ്രാഹേയുടെ പരിഷ്കൃത ഭൂകേന്ദ്ര സിദ്ധാന്തത്തിന്റെ അടിസ്ഥാനത്തിലും ഗലീലിയോയുടെ കണ്ടുപിടിത്തങ്ങളെ മനസ്സിലാക്കാൻ സാധിക്കുമായിരുന്നു. (Cfr Stillman Drake, Galileo PP.47 & 55) ബ്രാഹെയുടെ ഈ സിദ്ധാന്തവും തെററാണെന്നു തെളിയിക്കപ്പെട്ടുകഴിഞ്ഞപ്പോൾ മാത്രമാണ്, സൂര്യകേന്ദ്ര സിദ്ധാന്തം ശരിയാണെന്നു സ്ഥാപിക്കപ്പെട്ടത്. (അതീവ സങ്കീർണ്ണമായ ഗലീലിയൻ കേസിൽ സഭയ്ക്ക് എന്തു തെററാണു പററിയത് തുടങ്ങിയ മററനേകം കാര്യങ്ങൾ മനസ്സിലാക്കാനുണ്ട്. Cfr "മതവും ശാസ്ത്രവും" എന്ന ഗ്രന്ഥത്തിന്റെ രണ്ടാം പതിപ്പിലെ ഗലീലിയൻ പ്രശ്നത്തെക്കുറിച്ചുള്ള ലേഖനം)

ഫാദർ പോാം മറോക്കി
പൗരസ്ത്യ വിദ്യാപീഠം
കോട്ടയം-10.

## കലാകൗമുദി വായനക്കാരോട്

അടുത്ത ലക്കം മുതൽ കലാകൗമുദി വീക്ക്ലിയുടെ വിലയിൽ 50 പൈസയുടെ വർദ്ധനവു വരുത്താൻ ഞങ്ങൾ നിർബ്ബന്ധിതരായിരിക്കുന്നു.

പത്രക്കടലാസ്സുൾപ്പെടെ എല്ലാ അച്ചടിസാമഗ്രികൾക്കും ഉണ്ടായ വിലവർദ്ധനവാണ് ഇതിനു കാരണം. മാന്യ വായനക്കാർ നൽകിവരുന്ന സഹകരണം തുടർന്നും ഉണ്ടാകണമെന്നപേക്ഷ.

സ്നേഹപൂർവ്വം,
എസ്. ജയചന്ദ്രൻനായർ,
എഡിററർ.

### പട്ടത്തുവിളയുടെ സമ്പൂർണ്ണ കൃതികൾ

പട്ടത്തുവിള കരുണാകരന്റെ സമ്പൂർണ്ണ കൃതികൾ കലാക്ഷേത്രം പ്രസിദ്ധീകരിക്കുന്നു. പുസ്തകരൂപത്തിൽ പ്രസിദ്ധീകരിക്കപ്പെട്ടിട്ടുള്ള 7 കൃതികളും സമാഹരിക്കപ്പെടാത്തവയും അടങ്ങുന്ന ഒരു വലിയ പുസ്തകം.

അപ്രകാശിതമോ സമാഹരിക്കപ്പെടാത്തതോ ആയ രചനകൾ കൈവശമുള്ളവർ അവ കലാക്ഷേത്രത്തിന് അയച്ചുതരണമെന്ന് അപേക്ഷിക്കുന്നു. ആവശ്യം കഴിഞ്ഞ് അവ ഭദ്രമായി മടക്കിത്തരുന്നതാണ്.

കലാക്ഷേത്രം
ദി പബ്ളിഷിംഗ് പീപ്പിൾ
എൻ.എ.കോംപ്ളക്സ്
കാസർകോട്-671 121.



### രാഷ്ട്രീയ ലേഖകൻ

# കേരളത്തിലെ സർവേബഹളം



കഴിഞ്ഞ മൂന്നാലുദിവസം പത്രങ്ങൾ അക്ഷരാർത്ഥത്തിൽ ആഘോഷിക്കുകയായിരുന്നു ഒരു സർവ്വേയുടെ പേരിൽ. ചോദ്യാവലി അച്ചടിക്കുക, അതുമായി പൊതുജനങ്ങളെ തേടിപ്പിടിച്ച് അവരുടെ അഭിപ്രായങ്ങൾ രേഖപ്പെടുത്തുക, അതൊക്കെ ക്രോഡീകരിക്കുക, പിന്നെ അദ്ഭുതങ്ങളിൽ അദ്ഭുതമായ കമ്പ്യൂട്ടറിൽ ഫീഡു ചെയ്യുക (റിപ്പോർട്ടു കുററമററതാക്കാൻ പുതിയ സോഫ്ററ് വെയർപോലും ഉണ്ടാക്കിയത്രെ! എന്തൊരതിശയം!) ആകെ ഒരു പൂരംതന്നെയായിരുന്നു.

"ഇതാ, പാപ്പച്ചൻ ഇടതുവിങ്ങിലൂടെ പന്തുംകൊണ്ടു കയറുന്നു. എതിരെ കുതിച്ചുവന്ന നാസ്സറെ വെട്ടിച്ച് പന്തുമായി കോർണറിലെത്തി. ഗോൾ... ഗോൾ... ഇല്ല ഗോളായില്ല..." ഫുട്ബോൾ കളിയുടെ ദൃക്സാക്ഷി വിവരണം കേട്ടിട്ടില്ലേ അതുപോലെയായിരുന്നു സർവ്വേ സംബന്ധിച്ച റിപ്പോർട്ടുകൾ. ചോദ്യാവലിയുമായി റിപ്പോർട്ടർമാർ കവലകളിൽ കാത്തുനിൽക്കുന്നതും അതു പൂരിപ്പിക്കാൻ ജനങ്ങൾ തിക്കിത്തിരക്കുന്നതും, സമയപരിധിയെത്തുംമുമ്പ് ആ റിപ്പോർട്ട് ഓഫീസിലെത്തിക്കാൻ റിപ്പോർട്ടർമാർ കുതിച്ചുപായുന്നതും... അങ്ങനെ പോയി ആ ആഘോഷ പരമ്പര. ഓണക്കാലത്തു തിരുവനന്തപുരം നഗരത്തിൽ കൂടുതൽ പ്രൈവററ് ബസ് സർവ്വീസ് വേണോയെന്ന് യാത്രക്കാരുടെ അഭിപ്രായം ആരായാൻ ഏതാനും പത്രങ്ങളെ ഹൈക്കോടതി ചുമതലപ്പെടുത്തിയതാണ് ഈ ബഹളത്തിനെല്ലാം കാരണം. (നീതിന്യായ പീഠങ്ങൾ, സർവേകളും ജനാഭിപ്രായ രൂപീകരണവും നടത്താൻ തുടങ്ങിയാൽ, അവർക്ക് അതിനല്ലേ സമയമുണ്ടാവൂ.) കരുണാകര പക്ഷവും കരുണാകര വിരുദ്ധ പക്ഷവും തമ്മിലുള്ള 'ഗോഗ്വാ' വിളികൾക്കിടയിൽ, ഈ സർവ്വേ ബഹളം ഒരു പൈങ്കിളി രസമായിരുന്നു എന്നു പറയാതെയും വയ്യ. എങ്കിലും ഇത്രയും വേണമായിരുന്നോ?

പ്രൈവററ് ബസ് സർവ്വീസ് വന്നാൽ യാത്രക്കാരെല്ലാം ഉടലോടെ സ്വർഗ്ഗത്തിലെത്തുമെന്ന ആവേശമായിരുന്നു ഈ സർവ്വേ ഏറെറടുത്ത പത്രങ്ങൾക്ക്. ആരോടൊക്കെയോ പ്രതികാരം തീർക്കുന്ന ആവേശം.

സ്വകാര്യമേഖലയെന്നു കേൾക്കുമ്പോൾ ചിലർക്ക് നാവിൽ വെള്ളമൂറുന്നതു മനസ്സിലാക്കാം. എന്നാൽ എന്തിനും, ഏതിനും അതാണ് പരിഹാരമെന്ന വിശ്വാസം മററുള്ളവരുടെ തലയിൽ അടിച്ചേല്പിക്കാൻ ശ്രമിച്ചാലോ? കുടിവെള്ളം കൊടുക്കാൻ ഗവൺമെൻറിനു കഴിയുന്നില്ലെങ്കിലും കൊക്കക്കോള എത്തിക്കുന്നുണ്ടല്ലോ?

ട്രാൻസ്പോർട്ട് സർവ്വീസിന്റെ കാര്യമെടുക്കാം. യാത്രക്കാരുടെ ക്ലേശങ്ങൾക്ക് അവസാന വാക്കാണോ പ്രൈവററ് ബസ് സർവ്വീസ്. കൊച്ചിക്കും തൃശ്ശൂരിനുമിടയ്ക്ക് പ്രൈവററ് ബസ്സിൽ യാത്ര ചെയ്തിട്ടുള്ള ആരെങ്കിലും അങ്ങനെ പറയുമോ? സംശയമാണ്. അപകടത്തിന്റെ വാൾമുനയിലൂടെ അവർ നടത്തുന്ന മത്സര ഓട്ടം കണ്ടുനിൽക്കുന്നവരെപ്പോലും പേടിപ്പിക്കുന്ന വിധത്തിലുള്ളതാണ്. സർക്കാർ മര്യാദയ്ക്ക് സർവ്വീസ് നടത്തിയിരുന്നെങ്കിൽ ഇതൊന്നും വേണ്ടായിരുന്നല്ലോ എന്നു പറയുന്നത് ന്യായം. സർക്കാർ ബസ്സിൽക്കേറിയാൽ, "കണ്ടക്ടർ അങ്ങത്ത"യുടെ ശകാരം കേൾക്കണം, അദ്ദേഹത്തിന്റെ സൗകര്യം അനുസരിച്ചേ ഇറങ്ങേണ്ടിടത്ത് ഇറങ്ങാവൂ... അതൊക്കെ നൂറു ശതമാനം ശരിതന്നെ. എങ്കിലും സ്വന്തം ജീവൻ "കൈയിലിരിക്കും" എന്നൊരാശ്വാസമുണ്ടല്ലോ.

ഇവിടെ ഇതൊന്നും ആരും കണക്കിലെടുക്കുന്നതേയില്ല. സ്വകാര്യമേഖലയാണെങ്കിൽ എല്ലാം ഭദ്രം. പൊതുമേഖലയാണെങ്കിൽ എല്ലാം മുടിഞ്ഞു. അങ്ങനെയൊരു വിധിയുമായാണ്, ജന ജിഹ്വകൾ രംഗത്തിറങ്ങിയിരിക്കുന്നത്. ഈ ജന ജിഹ്വകളാണ് വിദേശ പത്രങ്ങൾ ഇന്ത്യയിൽ വന്നാൽ എല്ലാം മുടിയുമെന്നു കേഴുന്നത്. ഈശ്വരാ, എന്തൊരു ആത്മവഞ്ചന!



## എം.പി. നാരായണപിള്ള

# വശംവദകളാകരുത്



"നമ്മുടെ രാജ്യത്ത് സ്വജാതിയിലോ ഉയർന്ന ജാതിയിലോപെട്ട പുരുഷന് വശംവദയാകാത്ത സൻമാർഗ്ഗഹീനകളായ സ്ത്രീകൾ ഉണ്ടെങ്കിൽ അവരെ ഉടൻ വധിക്കേണ്ടതാകുന്നു."

പതിനഞ്ചാം നൂററാണ്ടിൽ കാർത്തികപ്പള്ളിയിലെ നാടുവാഴി പുറപ്പെടുവിച്ച ഈ വിളംബരം ഞാനുദ്ധരിച്ചിരിക്കുന്നത് ഇളംകുളം കുഞ്ഞൻപിള്ള സാറിൻെറ 'കേരള ചരിത്രത്തിലെ ഇരുളടഞ്ഞ ഏടുകൾ' എന്ന പുസ്തകത്തിൽ നിന്നാണ്.

ഈ വിളംബരത്തിലെ ശ്രദ്ധേയമായ വാക്കുകൾ "സ്വജാതിയിലോ ഉയർന്ന ജാതിയിലോ" എന്നതാണ്. രണ്ടിൽവച്ചു മുൻഗണന സ്വജാതിക്കുതന്നെ! ഇത് ഒററപ്പെട്ട ഒരു വിളംബരമല്ല. സ്ത്രീപുരുഷബന്ധത്തെപ്പററി കേരളീയരുടെ പാരമ്പര്യം സത്യത്തിൽ ഇതല്ലേ?

വിളിക്കുന്ന പുരുഷന് 'വശംവദയാവുക' എന്നത് സ്ത്രീകളുടെ കടമയായിരുന്നു. ആ കടമ നിറവേററാതിരിക്കുന്നതൊരു കുററവും. ഇത്തരം സാമൂഹ്യബന്ധങ്ങളുടെ പശ്ചാത്തലത്തിൽ തമിഴൻമാർ കേരളത്തെ 'പെൺമലയാളം' എന്നു വിളിച്ചിരുന്നതിൽ അദ്ഭുതപ്പെടാനില്ലല്ലോ.

ഇത്തരം ചരിത്രസത്യങ്ങൾ വ്യാഖ്യാനിക്കുന്നതിലാണ് നമ്മുടെ ചരിത്രകാരന്മാർക്ക് തെററുപററിയിരിക്കുന്നത്. ഇപ്പോഴും വ്യാഖ്യാനത്തിലെ തെററുകൾ ആവർത്തിക്കുക മാത്രമല്ല; അവയുണ്ടാക്കിയ തെററിദ്ധാരണകളെ സാമൂഹ്യമായ പ്രോമിസറി നോട്ടുകളാക്കി മാററാനും ശ്രമിക്കുന്നു.

ഇത് ബ്രാഹ്മണർ നടപ്പാക്കിയ രീതിയാണെന്നും ഇതിനുത്തരവാദികൾ ഉയർന്ന ജാതിക്കാരാണെന്നും ഇതിനൊക്കെ പ്രായശ്ചിത്തമായിട്ട് ഇപ്പോൾ ഉദ്യോഗത്തിലും പള്ളിക്കൂടത്തിലുമൊക്കെ താഴ്ന്ന ജാതികൾക്ക് സംവരണം കൊടുക്കണമെന്നും മററുമുള്ള 'കടംപിരിവു' പരിപാടി.

മുകളിലുദ്ധരിച്ച ശാസനത്തിൻെറ അർത്ഥം ആവശ്യപ്പെടുന്ന ഏതു പുരുഷനും-സ്വജാതിയിലും മേൽജാതിയിലുംപെട്ടവർ-സ്ത്രീകൾ വശംവദയാകണമെന്നാണ്. അതിന് ഒരു എക്സംപ്ഷൻ താഴ്ന്നജാതിയിൽപ്പെട്ടയാൾ ചോദിച്ചാൽ വഴങ്ങണ്ട എന്നു മാത്രമാണ്.

ക്ഷത്രിയ സ്ത്രീകൾ ക്ഷത്രിയർക്കും ബ്രാഹ്മണർക്കും സമ്മതിക്കണം. നായർ സ്ത്രീകൾ നായൻമാർക്കും അതിലുമുയർന്ന എല്ലാ ജാതിക്കാർക്കും. അങ്ങനെ പോകുമ്പോൾ പുലക്കള്ളികൾ ഈഴവർക്ക് വിസമ്മതിക്കരുത്. പറക്കള്ളികൾ പുലയർക്ക് വിസമ്മതിക്കരുത്. നായാടികൾ പറയർക്കും വേടത്തികൾ നായാടികൾക്കും വിസമ്മതിക്കരുത്. അതോടൊപ്പംതന്നെ സ്വന്തം ജാതിയിലെ പുരുഷൻമാർക്കും.

ഇതുവായിച്ച് ഫെമിനിസ്ററുകൾ പുരുഷമേധാവിത്വത്തിൻെറ ദുരന്തകഥകൾ പറയും. പ്രതിഫലമായിട്ടിപ്പോൾ സംവരണം വേണമെന്നു പറഞ്ഞേക്കും! അതുകൊടുക്കുകയോ കൊടുക്കാതിരിക്കുകയോ ചെയ്യാം. (അടിമക്കച്ചവടത്തിൻെറ കോമ്പൻസേഷൻ ആവശ്യപ്പെട്ടുചെന്ന 'നീഗ്രോ സംഘടനയുടെ നേതാവിനോട് ഒരു ജൂറിസ്ററു പറഞ്ഞത്-അടിമയായി കച്ചവടം ചെയ്യപ്പെട്ട ഒരാൾക്ക് കോമ്പൻസേഷന് അവകാശമുണ്ട്. തുടർന്നുവരുന്ന തലമുറകൾക്ക് അതവകാശപ്പെടാൻ പററില്ല. അങ്ങനെ കോമ്പൻസേഷൻ കൊടുക്കാൻ തുടങ്ങിയാൽ അന്തമുണ്ടോ?)

നമുക്ക് വിഷയത്തിലേക്കു മടങ്ങാം.

എന്തിന് ഇത്തരം സാമൂഹ്യ നിയമങ്ങൾ വന്നു?

സ്ത്രീകൾ വേണ്ടത്ര സഹകരിക്കാത്തതുകൊണ്ടായിരുന്നോ? അതോ പുരുഷൻമാർക്ക് ഈ വിനോദത്തിൽ താത്പര്യം വർദ്ധിച്ചതുകൊണ്ടായിരുന്നോ? അതോ, കൻഷിരാമൻമാർ എല്ലാ കുററവും ആരോപിക്കുന്നതുപോലെ, ബ്രാഹ്മണരുടെ താത്പര്യം സംരക്ഷിക്കാനോ?

ഏതു സമൂഹത്തിലും-രാജാവ് ഭരിച്ചാലും ജനാധിപത്യമായാലും അരാജകത്വമായാലും-ഒട്ടുമുക്കാലും നിയമങ്ങളുണ്ടാവുന്നത് സമൂഹത്തിൻെറ പൊതുവായ താത്പര്യങ്ങൾ സംരക്ഷിക്കാനാണ്.

പതിനഞ്ചാം നൂററാണ്ടിലെ കേരളത്തിൻെറ സ്ഥിതിയെന്തായിരുന്നു? കാലാവസ്ഥ ഇപ്പോഴത്തെപ്പോലെതന്നെ മഴയും ചൂടും നിറഞ്ഞതായിരിക്കണം. കാർഷിക വിളകളുടെ വിലയും നാണ്യവിളകളായ കുരുമുളകിൻെറയും മററു സുഗന്ധദ്രവ്യങ്ങളുടെയും ഡിമാൻഡും വർദ്ധിക്കാൻ തുടങ്ങിയിരിക്കുന്നു.

ഈ നൂററാണ്ടിൻെറ ആദ്യത്തെ പാതിവരെ കൂടുതൽ ഭൂമി കലപ്പയുടെ അല്ലെങ്കിൽ തൂമ്പയുടെ കീഴിൽ കൊണ്ടുവരിക എന്നതായിരുന്നു ഒട്ടുമുക്കാലും മനുഷ്യസമൂഹങ്ങളുടെ ലക്ഷ്യം.

കേരളംപോലെ ഫലഭൂയിഷ്ഠമായ ഒരു നാട്ടിൽ കാർഷികോല്പാദനം പണിക്കാരുടെ സംഖ്യയ്ക്കാനുപാതികമായിട്ടാണ് വർദ്ധിച്ചിരുന്നത്. (ഭൂമി കലപ്പയുടെ കീഴിൽ കൊണ്ടുവരാൻ ഇന്ത്യയിൽ ചരിത്രാതീതകാലം മുതൽ നടന്ന ഭഗീരഥ പ്രയത്നം പല പുസ്തകങ്ങളിലും ചരിത്രകാരനായ ഡി.ഡി. കൊസാംബി വിവരിക്കുന്നുണ്ട്.)

കൃഷിപ്പണിക്കാവശ്യമുള്ള പണിക്കാരുടെ സംഖ്യ വർദ്ധിക്കണമെങ്കിൽ സ്ത്രീകൾ പ്രസവിക്കണം. "പത്തുമക്കളായാലും പങ്കനതിൽ ഭയമില്ല" എന്ന പഴയ സിനിമാപ്പാട്ടുപോലെ എല്ലാ സ്ത്രീകളും സദാ പ്രസവിച്ചുകൊണ്ടിരിക്കണം. ആർക്കെങ്കിലും വശംവദയാകാതെ പ്രസവിക്കാൻ പററുമോ? ദിവ്യഗർഭം പോലുള്ള കലാപരിപാടികൾ പ്രായോഗികമല്ലല്ലോ. അതായത് സമൂഹത്തിൻെറ പുരോഗതിക്ക് സ്ത്രീകൾ വശംവദയാകാൻ സന്നദ്ധമായ ഒരന്തരീക്ഷം വേണം. ഏതു പുരുഷനും വശംവദയാകണമെന്നു പറയാൻ പററില്ല. ജീവിതരീതി, വൃത്തി, വെടിപ്പ് തുടങ്ങിയ പല വ്യക്തിപരമായ പ്രശ്നങ്ങളും ഒരു പുരുഷനെ സ്വീകരിക്കുന്നതിൽ സ്ത്രീകൾക്കുണ്ടാകാം. ആ പ്രശ്നം ഒരു പരിധിവരെ പരിഹരിക്കാനായി താഴ്ന്ന ജാതിയിൽപ്പെട്ട പുരുഷൻമാരോട് "പററില്ല" എന്നു പറയാനുള്ള അവകാശം കൊടുത്തിരിക്കുന്നു.

ഇതിൽ ചാതുർവർണ്യമെവിടെയാണ്? കേരളത്തിലെ ജാതി വ്യവസ്ഥ ചാതുർവർണ്യത്തിലടിസ്ഥാനമായുത്ഭവിച്ചതല്ല എന്ന് തിരുമേനി പറയുന്നതിൻെറ പ്രസക്തി ഇതിലൊക്കെയല്ലേ നമ്മൾ മനസ്സിലാക്കേണ്ടത്.

കാലം മാറി. യന്ത്രവൽക്കരണവും ഓട്ടമേഷനും മനുഷ്യാദ്ധ്വാനത്തിൻെറ ആവശ്യം പണ്ടത്തേതിൻെറ പതിനായിരത്തിലൊന്നായി കുറച്ചിരിക്കുന്നു. "പെർ യൂണിററ്" ഉല്പാദനത്തിനുവേണ്ട മനുഷ്യാദ്ധ്വാനം അനുനിമിഷം കുറഞ്ഞുകൊണ്ടേയിരിക്കുന്നു. ഇനിയത്തെ സൻമാർഗ്ഗം സ്ത്രീകൾ പ്രസവിക്കാതിരിക്കുകയാണ്. അതായത് നാലാലൊരു നിവൃത്തിയുണ്ടെങ്കിൽ വശംവദയാകാതിരിക്കുക. കാർത്തികപ്പള്ളിയിലെ നാടുവാഴിയുടെ ശാസനം തിരുത്തിയെഴുതി കാലത്തിനൊത്ത് പരിഷ്കരിക്കുക.

"സ്വജാതിയിലോ ഉയർന്ന ജാതിയിലോപെട്ട പുരുഷന് വശംവദയാകുന്ന സൻമാർഗ്ഗഹീനകളായ സ്ത്രീകളെ വധിക്കണം" എന്നാക്കിയാലോ? വശംവദയാകാൻ താത്പര്യമുള്ള സ്ത്രീകൾ താഴ്ന്ന ജാതിക്കാരെ തിരഞ്ഞു പൊയ്ക്കൊള്ളും. മനുഷ്യാദ്ധ്വാനത്തിൻെറ ഡിമാൻഡ് കുറയുന്ന ഒരു കാലഘട്ടത്തിൽ മനുഷ്യജീവികളുടെ ഉല്പാദനം സ്വാഭാവികമായി കുറയുകയും ചെയ്യും.



# ഈ വിദ്യാഭ്യാസം ആർക്കുവേണ്ടി?

## ബി.ആർ.പി. ഭാസ്കർ



ഒടുവിൽക്കിട്ടിയ കണക്കുകളനുസരിച്ച് കേരളത്തിലെ വിവിധ എംപ്ളോയ്മെൻറ് എക്സ്ചേഞ്ചുകളിൽ ജോലിക്കായി പേര് രജിസ്ററർ ചെയ്തിട്ടുള്ളവരുടെ എണ്ണം 43 ലക്ഷമാണ്.

എംപ്ളോയ്മെൻറ് എക്സ്ചേഞ്ചുകളിൽ രജിസ്ററർ ചെയ്യുന്നവരെല്ലാം തൊഴിലില്ലാത്തവരല്ല. ജോലിയുള്ളവരും കൂടുതൽ നല്ല പണിക്കുവേണ്ടി രജിസ്ററർ ചെയ്യാറുണ്ട്. പലരും പേര് രജിസ്ററർ ചെയ്തിട്ട് എന്തെങ്കിലും താത്കാലിക ജോലികളിൽ ഏർപ്പെടും.

അതുപോലെതന്നെ തൊഴിലില്ലാത്തവരെല്ലാം എംപ്ളോയ്മെൻറ് എക്സ്ചേഞ്ചുകളിൽ പേരു കൊടുക്കുന്നില്ല. ആ സംവിധാനത്തിൽക്കൂടി നേടാവുന്ന ജോലികൾക്കാവശ്യമായ യോഗ്യതയില്ലാത്തതുകൊണ്ട് അതിൻെറ പ്രയോജനം കിട്ടാത്തവർ ഏറെയുണ്ട്.

ഈ പരിതഃസ്ഥിതിയിൽ, വിശ്വസനീയമായ മററു സ്ഥിതിവിവരക്കണക്കുകളില്ലാത്തതിനാൽ, എംപ്ളോയ്മെൻറ് എക്സ്ചേഞ്ചിൻെറ കണക്കിനെ തൊഴിലില്ലായ്മയുടെ അളവായി സ്വീകരിക്കുന്നതിൽ തെററില്ലെന്നു തോന്നുന്നു.

സംസ്ഥാന ജനസംഖ്യയുടെ പതിനഞ്ചു ശതമാനത്തോളം തൊഴിലില്ലാത്തവരാണെന്നാണ് ഈ കണക്കു കാണിക്കുന്നത്. സാധാരണയായി തൊഴിലില്ലായ്മാനിരക്ക് കണക്കാക്കുന്നത് തൊഴിൽശേഷിയുള്ളവരുടെ എണ്ണത്തിൻെറ ശതമാനമായാണ്. ജനസംഖ്യയുടെ പകുതി തൊഴിൽശേഷിയുള്ളവരാണെന്നു കരുതിയാൽത്തന്നെ, ഇവിടത്തെ തൊഴിലില്ലായ്മാനിരക്ക്, മുപ്പതു ശതമാനമാണെന്നു വരുന്നു.

ഇത്ര രൂക്ഷമായ തൊഴിലില്ലായ്മയ്ക്കിടയിലിരുന്നുകൊണ്ടാണ് നമ്മിൽച്ചിലർ കേരളം ലോകത്തിനു വികസനമാതൃകയായിത്തീരുന്ന കാലത്തേക്കും മററു ചിലർ പത്തോ പന്ത്രണ്ടോ ശതമാനം മാത്രം തൊഴിലില്ലായ്മയുള്ള യൂറോപ്പിലേയും അമേരിക്കയിലേയും മുതലാളിത്ത സമ്പദ്വ്യവസ്ഥ അതിൻെറ ആന്തരിക വൈരുദ്ധ്യങ്ങളുടെ ഭാരത്തിൻകീഴിൽ നിലം പതിക്കുന്ന കാലത്തേക്കും ഉററുനോക്കുന്നത്.

നമ്മുടെ സാമൂഹ്യ സാമ്പത്തിക പരിതഃസ്ഥിതിയെ നാം യാഥാർത്ഥ്യബോധത്തോടെ വിലയിരുത്തേണ്ടിയിരിക്കുന്നു.

ഒരുകാര്യം വ്യക്തമാണ്. നമ്മുടെ ഇന്നത്തെ അവസ്ഥ ആകസ്മികമായോ യാദൃച്ഛികമായോ രൂപംകൊണ്ടതല്ല. വർഷങ്ങളായി നമ്മുടെ അധികാരികൾ തുടർന്നുപോന്നതും ഇപ്പോഴും തുടർന്നുകൊണ്ടിരിക്കുന്നതുമായ നയങ്ങളുടെ അനിവാര്യഫലമാണിത്. ഒരു പക്ഷേ, 'നയങ്ങളുടെ' എന്നു പറയുന്നതിനെക്കാൾ 'നയമില്ലായ്മ'യുടെ എന്നു പറയുന്നതാവും കൂടുതൽ ശരി. വിദ്യാഭ്യാസത്തെ സമൂഹത്തിൻെറ ആവശ്യവുമായി ബന്ധപ്പെടുത്തുവാനുതകുന്ന നയങ്ങൾ നമ്മുടെ സർക്കാരുകൾക്കു രൂപീകരിക്കാനായിട്ടില്ല.

പരാജയം അനാഥമാണ്. വിജയത്തിനാണെങ്കിൽ പിതാക്കളേറെയും. അതുകൊണ്ടാണ് സാമൂഹ്യപുരോഗതിയുടെ പിതൃത്വം അവകാശപ്പെട്ടുകൊണ്ട് പല കക്ഷികളും വ്യക്തികളും (അഥവാ അവരുടെ അനുയായികളും) രംഗത്തുള്ളപ്പോൾ സാമ്പത്തിക പിന്നോക്കാവസ്ഥയുടെ ഉത്തരവാദിത്വം ഏറെറടുക്കുവാൻ ആരുമില്ലാത്തത്.

നമ്മുടെ തൊഴിലില്ലായ്മയും വിദ്യാഭ്യാസ പുരോഗതിയുമായി അഭേദ്യമായ ബന്ധമുണ്ട്. വിദ്യാഭ്യാസ സൗകര്യങ്ങൾ വികസിച്ചതിൻെറ ഫലമായി വെള്ളക്കോളർ ജോലികൾ തേടുന്നവരുടെ എണ്ണം വർദ്ധിച്ചു. സമ്പദ്വ്യവസ്ഥയിൽ തദനുസരണമായ വികാസമുണ്ടാകാഞ്ഞതുകൊണ്ട് ഇവർക്കാവശ്യമായ ജോലികൾ ഉണ്ടായില്ല. ജോലി വേണ്ടവരിൽ ഒരു നല്ലവിഭാഗം ജോലികളുള്ള സ്ഥലങ്ങളിലേക്കു പ്രവഹിച്ചു. എന്നിട്ടും ഇവിടെ തൊഴിലില്ലായ്മ വർദ്ധിച്ചുകൊണ്ടിരുന്നു.

ഭാഗ്യവശാൽ ഇന്ത്യയുടെ മററു ചില ഭാഗങ്ങളിലെ സ്ഥിതി വ്യത്യസ്തമായിരുന്നു. അവിടെ സാമ്പത്തിക പുരോഗതിയുടെ ഫലമായി പുതിയ ജോലികളുണ്ടായി: തത്തുല്യമായ വിദ്യാഭ്യാസ പുരോഗതിയുണ്ടാകാത്തതുകൊണ്ട് യോഗ്യതയുള്ളവർ വേണ്ടത്രയില്ലായിരുന്നു. ഈ തൊഴിൽവിപണി നമ്മുടെ തൊഴിലന്വേഷകരെ സ്വാഗതം ചെയ്തു.

കേരളത്തിൻെറ ഉന്നത വിദ്യാഭ്യാസചരിത്രത്തിന് ഒന്നരനൂററാണ്ടിൻെറ പഴക്കമൊന്നുള്ളത്. കോട്ടയത്ത് ചർച്ച് മിഷൻ സൊസൈററി (സി.എം.എസ്) ആരംഭിച്ച കോളജാണ് തിരുവിതാംകൂർ പ്രദേശത്തെ ആദ്യത്തെ മഹാപാഠശാല. വളരെക്കാലം ഇതൊരു ഇൻറർമീഡിയററ് കോളജ് മാത്രമായിരുന്നു. ഉന്നത വിദ്യാഭ്യാസ സൗകര്യങ്ങൾ വിപുലീകരിക്കുന്ന കാര്യത്തിൽ കടുത്ത യാഥാസ്ഥിതിക മനോഭാവമാണ് ആദ്യകാലത്തു നിലവിലിരുന്നത്.

തിരുവിതാംകൂർ സർക്കാരിൻെറ ഉന്നത വിദ്യാഭ്യാസ മേഖലയിലുള്ള ഉദ്യമങ്ങൾ തലസ്ഥാന നഗരിയിലൊതുങ്ങി. എന്നാൽ വിവിധ ക്രൈസ്തവ സഭകളുടെ ശ്രമഫലമായി ആലുവ, ചങ്ങനാശ്ശേരി, നാഗർകോവിൽ (ഇപ്പോൾ തമിഴ്നാട് സംസ്ഥാനത്തിൽ) എന്നിവിടങ്ങളിലും കോളജുകളുണ്ടായി.

നാല്പതുകളിൽ, അന്ന് വ്യത്യസ്ത ഭരണകൂടങ്ങളുടെ കീഴിലായിരുന്ന കേരളത്തിൽ ഒരുഡസൻ കോളജുകളേ ഉണ്ടായിരുന്നുള്ളൂ. എന്നിട്ടും കോളജുബിരുദം നേടിയവർക്ക് ജോലികിട്ടാൻ എളുപ്പമായിരുന്നില്ല. "ബി.എ

എന്നു പറഞ്ഞൊരുകൂട്ടം ഈയലുപോലെ പെരുത്തുവരുന്നു'' എന്ന പരാതി അന്നുതന്നെ കേട്ടുതുടങ്ങിയിരുന്നു. അതിനൊത്ത് ജോലികൾ പെരുകിയില്ല.

മുഖ്യതൊഴിൽദാതാവ് സർക്കാരായിരുന്നു. സർക്കാർ ജോലികളാകട്ടെ, നിയമബലമൊന്നുംകൂടാതെതന്നെ, പൂർണ്ണമായും സവർണ്ണർക്കായി സംവരണം ചെയ്യപ്പെട്ടിരുന്നു. തന്മൂലം ഉന്നതവിദ്യാഭ്യാസം നേടിയ മററു ജാതിക്കാർ സാമൂഹിക അഭയാർത്ഥികളായി മറുനാടുകളിലേക്കു പോകാൻ നിർബ്ബന്ധിതരായി. നമ്മുടെ വൻ നഗരങ്ങളെക്കൂടാതെ സിലോൺ (ശ്രീലങ്ക), സിംഗപ്പൂർ എന്നീ നാടുകളും അവർക്ക് അഭയം നല്കി. അങ്ങനെ ആരംഭിച്ച ചലനമാണ് സമീപകാലത്തെ ഗൾഫ് പ്രവാഹത്തിൽ കലാശിച്ചത്. താരതമ്യേന കുറഞ്ഞ വിദ്യാഭ്യാസയോഗ്യതയുള്ള പ്രവാസികൾക്കിടയിൽ അവശസമുദായാംഗങ്ങൾക്ക് ഇപ്പോഴും പ്രമുഖസ്ഥാനമാണുള്ളത്.

കേരളത്തിനു പുറത്തു ജോലിതേടിപ്പോയവരിൽ ഉന്നതജാതീയരും ഉണ്ടായിരുന്നു. ഇവരിൽച്ചിലരും ഇവിടെ അനുയോജ്യമായ ജോലി ലഭിക്കാഞ്ഞതുകൊണ്ടു പോയവർ തന്നെ. എങ്കിലും ബ്രിട്ടീഷ് ഇന്ത്യ നല്കുന്ന വർദ്ധിച്ച അവസരങ്ങളുപയോഗപ്പെടുത്താൻ പൂർണ്ണമനസ്സോടെ സ്ഥലംവിട്ടവരായിരുന്നു അവരിലേറെയും. ഉന്നത വിദ്യാഭ്യാസ യോഗ്യതയുള്ള പ്രവാസികൾക്കിടയിൽ 'സാമ്പത്തിക അഭയാർത്ഥികൾ' എന്നു വിശേഷിപ്പിക്കാവുന്ന ഈ വിഭാഗത്തിന് ഇപ്പോഴും പ്രമുഖസ്ഥാനമുണ്ട്.

ദിവാൻ ഭരണത്തിൻെറ അവസാനകാലത്ത് തിരുവിതാംകൂറിലെ ഉന്നതവിദ്യാഭ്യാസമേഖലയിലേക്ക് പുതിയ ശക്തികൾ കടന്നുവന്നു. കൊല്ലത്തെ ശ്രീനാരായണ കോളജിൻെറ സ്ഥാപനത്തോടെ ഒരു പുതിയ വികസനഘട്ടം ആരംഭിച്ചു. ഇന്ന് ശ്രീനാരായണ വിദ്യാഭ്യാസ സ്ഥാപനങ്ങളുടെ നിയന്ത്രണത്തിനുവേണ്ടി മല്ലിടുന്നവർ അവകാശപ്പെടുന്നതുപോലെ, ആ കോളജിൻെറ സ്ഥാപനത്തിനു മുൻകൈ എടുത്തത് എസ്.എൻ.ഡി.പി യോഗമായിരുന്നില്ല. സ്ഥലത്തെ ഈഴവപ്രമാണികൾ തുടങ്ങിവച്ച സംരംഭം യോഗത്തിൻെറ ആഭിമുഖ്യത്തിൽ രൂപീകരിച്ച ട്രസ്ററിനു കൈമാറുകയായിരുന്നു. ജാതീയപ്രേരണ ആദ്യം മുതൽതന്നെ ഉണ്ടായിരുന്നുവെന്നത് സത്യമാണ്.

പ്രശസ്തമായ രീതിയിൽ ഹൈസ്കൂൾ നടത്തിയിരുന്ന ഒരു ക്രൈസ്തവവിഭാഗം കൊല്ലത്ത് കോളജു തുടങ്ങുവാനാഗ്രഹിച്ചു. പക്ഷേ, ക്രൈസ്തവശക്തി തകർക്കുവാനുറച്ചുകഴിഞ്ഞിരുന്ന സി.പി. രാമസ്വാമി അയ്യർ അവർക്കു പ്രോത്സാഹനം നല്കിയില്ല.

കൊല്ലത്ത് ഒരു കോളജുണ്ടാകണമെന്നും അതിനായി ധനശേഷിയുള്ള അവിടത്തെ ഈഴവർ മുന്നോട്ടു വരണമെന്നും ആവശ്യപ്പെട്ടുകൊണ്ടുള്ള ഒരു ലേഖനം 'കേരള കൗമുദി'യിൽ പ്രത്യക്ഷപ്പെട്ടതോടെയാണ് ശ്രീനാരായണകോളജ് എന്ന സങ്കല്പം പൊന്തിവന്നത്. സ്ഥലത്തെ നായർപ്രമാണികൾ കോളജുണ്ടാക്കുവാനാലോചിക്കുന്നുവെന്നറിഞ്ഞുകൊണ്ടാണ് ഈഴവർ രംഗത്തുവന്നത്. കൊല്ലത്തെ നായരീഴവ മത്സരത്തിൽ ദിവാൻ ഈഴവരെ പിന്തുണച്ചു. നായർ സമുദായത്തിന് പിന്നീടു തിരുവനന്തപുരത്ത് കോളജുകൾ സ്ഥാപിക്കുവാൻ അനുവാദം കിട്ടി.

അന്നു ദൃശ്യമായ രണ്ടു പ്രവണതകൾ ഇന്നും നിലനില്ക്കുന്നു. ഒന്ന്, കോളജു സ്ഥാപനത്തിൽ സാമുദായികതാത്പര്യങ്ങൾ തമ്മിലുള്ള മത്സരം; മറേറത് രാഷ്ട്രീയ പരിഗണനകളുടെ അടിസ്ഥാനത്തിലുള്ള സർക്കാരിൻെറ തീർപ്പുകല്പിക്കൽ. ഈ അദ്ധ്യയനവർഷത്തിൽ കേരളത്തിൻെറ വിവിധ ഭാഗങ്ങളിലായി എഴുപതിൽപ്പരം കോളജുകൾ അനുവദിക്കാനുള്ള തീരുമാനം ഇതിനു തെളിവാണ്. ഇവയിലേറെയും സാമുദായിക ശക്തികളുടെ കീഴിലായിരിക്കും. ബാക്കിയുള്ളവ ചില രാഷ്ട്രീയ-ഉദ്യോഗസ്ഥവൃന്ദങ്ങളുടെ കീഴിലും.

ഏതാണ്ട് അമ്പതുകൊല്ലംകൊണ്ടാണ് കോളജുകളുടെ എണ്ണം പതിനൊന്നിൽനിന്നും 173 ആയി ഉയർന്നത്. ശരാശരി കണക്കനുസരിച്ച്, ഒരുകൊല്ലം മൂന്നോ നാലോ കോളജു വീതമാണ് ഇത്രയുംകാലം അനുവദിച്ചിരുന്നത്. അറച്ചറച്ചു നീങ്ങിയ മുൻ സർക്കാരുകളെ ബഹുദൂരം പിന്നിലാക്കിക്കൊണ്ടാണ് ഇപ്പോഴത്തെ ഗവൺമെൻറ് ഒററയടിക്ക് എഴുപതിലേറെ കോളജുകൾ തുടങ്ങുവാൻ അനുവാദം നല്കിയിരിക്കുന്നത്.

നിലവിലുള്ള സാഹചര്യങ്ങളിൽ ഈ തീവ്രയത്നത്തിനു പിന്നിൽ വ്യാപകമായ അഴിമതിയുണ്ടെന്ന് ബഹുജനങ്ങൾ കരുതുന്നുവെങ്കിൽ അതു സ്വാഭാവികം മാത്രമാണ്. അപേക്ഷകൾ കൊടുക്കാത്തവർക്കുപോലും കോളജു തുറക്കാൻ അനുവാദം നല്കിയതും തീരുമാനം സർവകലാശാലകളെക്കൊണ്ട് അംഗീകരിപ്പിക്കുവാൻ സമ്മർദ്ദം ചെലുത്തിയതും സർക്കാരിൻെറ ഉദ്ദേശ്യശുദ്ധിയിൽ സംശയമുണ്ടാക്കുന്നു.

സർക്കാരിൻെറ നടപടിയെ പല കേന്ദ്രങ്ങളും ശക്തിയായി അപലപിച്ചിട്ടുണ്ട്. വിദ്യാഭ്യാസം കച്ചവടമായി അധഃപതിക്കുന്നതിനോടുള്ള എതിർപ്പാണ് വിമർശനത്തിനു പിന്നിൽ. സ്വകാര്യ കോളജുകൾക്ക് ആകെയുള്ളതിൻെറ പകുതി സീററുകൾ പ്രവേശനം തേടുന്നവർക്കു വില്ക്കാനുതകുന്ന തരത്തിലുള്ള കോടതിവിധികളുണ്ടായതിൻെറ പിന്നാലെയാണ് സർക്കാരിൻെറ ഔദാര്യം പതഞ്ഞുപൊങ്ങാൻ തുടങ്ങിയത്.

പലരുടേയും എതിർപ്പ് കൂടുതൽ കോളജുകൾ തുടങ്ങുന്നതിനോടല്ല, അവ തുടങ്ങുന്ന രീതിയോടോ തുടങ്ങുവാൻ അനുവാദം നേടിയവരോടോ ആണ്. സർക്കാർ കോളജ് അദ്ധ്യാപക സംഘടനയുടെ ആവശ്യം പുതിയ കോളജുകൾ സർക്കാർതന്നെ നടത്തണമെന്നാണ്. അവ സ്വകാര്യമേഖലയ്ക്കു വിട്ടുകൊടുക്കുതിനോടാണ് ഈ വിഭാഗത്തിൻെറ എതിർപ്പ്. ജമാഅത്തെ ഇസ്ലാമിയുടെ പിന്തുണയുള്ള 'മാധ്യമം' ദിനപത്രത്തിൻെറ പരാതി മുസ്ലീങ്ങൾക്കു നല്കിയ കോളജുകളെല്ലാം ഇന്ത്യൻ യൂണിയൻ മുസ്ലീം ലീഗിൻെറ അനുയായികളായ സുന്നികളും മുജാഹിദുകളും തട്ടിയെടുത്തുവെന്നാണ്.

യഥാർത്ഥത്തിൽ ഈ പുതിയ കോളജുകൾ ആവശ്യമുണ്ടോ? ഇവ പടച്ചുവിടുന്ന ബിരുദധാരികളുടെ ഭാവി എന്തായിരിക്കും? ഈ വക ചോദ്യങ്ങൾ ചോദിക്കുവാൻ വിമർശകർമെനക്കെടുന്നില്ല.

വിദ്യാഭ്യാസമന്ത്രി ഇ.ടി. മുഹമ്മദ് ബഷീറിൻെറ അഭിപ്രായത്തിൽ ഇപ്പോഴുള്ള ഉന്നത വിദ്യാഭ്യാസ സൗകര്യങ്ങൾ അപര്യാപ്തമാണ്. എസ്.എസ്.എൽ.സി പരീക്ഷ പാസ്സാകുന്നവരിൽ പകുതിപ്പേർക്ക് പ്രവേശനം നല്കാനാവശ്യമായത്ര സീററുകൾ പോലും ഇല്ലാത്തതിൽ അദ്ദേഹം വ്യാകുലപ്പെടുന്നു. ധാരാളം വിദ്യാർത്ഥികൾ തലവരി കൊടുത്തു മററു സംസ്ഥാനങ്ങളിൽ പ്രവേശനം നേടുന്നുണ്ടെന്ന് മുഖ്യമന്ത്രി കരുണാകരൻ ചൂണ്ടിക്കാണിക്കുന്നു. കോഴപ്പണം ഇവിടൊക്കെത്തന്നെ വിതരണം ചെയ്യുന്ന തരത്തിലുള്ള ഏർപ്പാടു മാത്രമേ അദ്ദേഹം ആഗ്രഹിക്കുന്നുള്ളൂവെന്നു തോന്നുന്നു.

പുതിയ കോളജുകളിൽ എത്രയെണ്ണം പ്രൊഫഷനൽ കോളജുകളാണെന്നു വ്യക്തമല്ല. തൊഴിൽസാദ്ധ്യതകളുള്ള കോഴ്സുകൾ ഈ കോളജുകൾ തുടങ്ങുമെന്ന് മന്ത്രി അവകാശപ്പെടുന്നുണ്ടെങ്കിലും മുൻകാലാനുഭവത്തിൻെറ വെളിച്ചത്തിൽ ഇതു വിശ്വസിക്കാൻ പ്രയാസമാണ്. കൂടുതൽ മുതൽമുടക്കുള്ള സാങ്കേതിക മഹാപാഠശാലകൾ തുടങ്ങുവാൻ സ്വകാര്യ മാനേജുമെൻറുകൾക്ക് പൊതുവേ താത്പര്യം കുറവാണ്. 1948-നു ശേഷം കേരളത്തിൽ തുടങ്ങിയ 160-ഓളം കോളജുകളിൽ 147-ം സാധാരണ ബിരുദ കോളജുകളാണ്. ഇത്തരം കോളജുകൾ തുറന്നതുകൊണ്ട് പുറത്തെ പ്രൊഫഷനൽ കോളജുകളിലേക്കുള്ള പ്രയാണം തടയാനാവില്ല.





സംസ്ഥാന പ്ളാനിംഗ് ബോർഡ് 1992-ൽ തയ്യാറാക്കിയ രേഖ മുഖ്യമന്ത്രിയുടേയും വിദ്യാഭ്യാസ മന്ത്രിയുടേയും നിലപാടിനെ അനുകൂലിക്കുന്നില്ല. അതിൽ കൊടുത്തിരിക്കുന്ന കണക്കുകളനുസരിച്ച്, രണ്ടേമുക്കാൽ ലക്ഷം വിദ്യാർത്ഥികളാണ് ഒരുവർഷം എസ്.എസ്.എൽ.സി പരീക്ഷ പാസ്സാകുന്നത്. ഇവരിൽ 85 ശതമാനത്തിലധികത്തിന് ഉന്നതവിദ്യാഭ്യാസം നേടുവാനുള്ള സൗകര്യങ്ങൾ ഇപ്പോൾത്തന്നെയുണ്ട്. ബന്ധപ്പെട്ട കണക്കുകൾ ഇങ്ങനെയാണ്.

**സമൂഹത്തിനു വേണ്ടാത്തവരെ സൃഷ്ടിക്കുന്ന ഒരു വിദ്യാഭ്യാസ സമ്പ്രദായമാണ് നമ്മുടെ നാട്ടിലുള്ളത്. ഭരണാധികാരികൾ ശ്രമിക്കുന്നതാകട്ടെ, ഇതേ വിദ്യാഭ്യാസ സമ്പ്രദായം വിപുലമാക്കാനും. അഭ്യസ്തവിദ്യരായ തൊഴിൽരഹിതരുടെ എണ്ണം കൂട്ടുകയെന്നത് ഒരു ലക്ഷ്യമായിത്തീർന്നതുപോലെ.**

| കോഴ്സ് | വിദ്യാർത്ഥികളുടെ എണ്ണം |
| --- | --- |
| പി.ഡി.സി | 1,06,300 |
| വൊക്കേഷനൽ ഹയർ സെക്കൻഡറി | 12,150 |
| ഹയർ സെക്കൻഡറി | 5,160 |
| ഇൻഡസ്ട്രിയൽ ട്രെയിനിംഗ്: | |
| ഐ.ടി.ഐ | 4,946 |
| ഐ.ടി.സി | 14,784 |
| ടെക്നിക്കൽ ഹൈസ്കൂൾ | 2,730 |
| പോളി ടെക്നിക് | 3,589 |
| പ്രീഡിഗ്രി പ്രൈവററ് രജിസ്ട്രേഷൻ | 90,000 |
| | 2,39,659 |

ഈ കണക്കുകളുടെ അടിസ്ഥാനത്തിൽ പ്രീഡിഗ്രിതലത്തിൽ കൂടുതൽസൗകര്യങ്ങൾ ആവശ്യമില്ലെന്ന് പ്ളാനിംഗ് ബോർഡ് കണ്ടെത്തി.

ജനസംഖ്യാനിയന്ത്രണത്തിൽ കേരളം വിജയം വരിച്ചതുമൂലം സ്കൂൾക്കുട്ടികളുടെ എണ്ണം ഇപ്പോൾ കുറഞ്ഞുകൊണ്ടിരിക്കുകയാണ്. 1991-ൽ 5 മുതൽ 14 വരെ വയസ്സുള്ള കുട്ടികളുടെ എണ്ണം 59.85 ലക്ഷമായിരുന്നു. തിരുവനന്തപുരത്തെ സെൻറർ ഫോർ ഡവലപ്മെൻറ് സ്ററഡീസിലെ പഠനങ്ങളുടെ അടിസ്ഥാനത്തിൽ, ഇത് 1997-ൽ 49.92 ലക്ഷമായും 2001-ൽ 42.23 ലക്ഷമായും കുറയുമെന്ന് പ്ളാനിംഗ് ബോർഡ് ചൂണ്ടിക്കാട്ടി.

ബോർഡ് റിപ്പോർട്ടു തയ്യാറാക്കുന്ന സമയത്ത് പത്താംക്ളാസ്സിലെത്താനുള്ള പ്രായമായ കുട്ടികളുടെ എണ്ണം 6.19 ലക്ഷമായിരുന്നു. ഇവരിൽ 64 ശതമാനം പത്താംക്ളാസ്സിൽ എത്തുകയും ചെയ്തിരുന്നു. 2001-ാമാണ്ടിൽ ഇതേ പ്രായത്തിലുള്ളവരുടെ എണ്ണം 5.27 ലക്ഷമായി കുറയും. ഇവരിൽ 75 ശതമാനം പത്താംക്ളാസ്സിൽ എത്തിയാൽത്തന്നെ എസ്.എസ്.എൽ.സി പരീക്ഷയ്ക്കിരിക്കുന്നവരുടെ എണ്ണം ഇന്നത്തേക്കാൾ കുറവായിരിക്കും. അതായത്, എസ്.എസ്.എൽ.സി വിജയശതമാനം ഇപ്പോഴത്തെ തോതിൽത്തന്നെ തുടർന്നാൽ കോളജുപ്രവേശനം തേടുന്നവരുടെ എണ്ണം കുറഞ്ഞുകൊണ്ടിരിക്കും.

പുതുതായി ആരംഭിക്കുന്ന കോളജുകൾക്ക് വിദ്യാർത്ഥികളെ കിട്ടുകയില്ല എന്നല്ല ഇതിൻെറ അർത്ഥം. ഇപ്പോൾ സമാന്തര കോളജുകളിൽച്ചേർന്നു പഠിച്ച് പ്രൈവററായി പരീക്ഷ എഴുതുന്ന വിഭാഗത്തെ ആകർഷിക്കുവാൻ അവയ്ക്കു കഴിഞ്ഞേക്കും. ഇപ്പോൾ തൊഴിലധിഷ്ഠിതധാരയിലേക്കു പോകുന്നവരും ചിലപ്പോൾ ബിരുദം മോഹിച്ച് അങ്ങോട്ടു തിരിഞ്ഞേക്കും. ഇങ്ങനെ സംഭവിച്ചാൽ അതിനെ ഒരു ദുരന്തമായേ കാണാനാവൂ.

നിലവിലുള്ള പ്രീഡിഗ്രി വിദ്യാഭ്യാസം സമൂഹത്തിന് കടുത്ത ദ്രോഹം ചെയ്തുകൊണ്ടിരിക്കുകയാണ്. ഇതിനെപ്പററി ഭരണാധികാരികളും സർവകലാശാലാ അധികൃതരും ഒരുപോലെ അജ്ഞരാണെന്നു തോന്നുന്നു. നമ്മുടെ സർവകലാശാലകൾ നടത്തുന്ന പ്രീഡിഗ്രി പരീക്ഷകളിലെ വിജയശതമാനം മുപ്പതും നാല്പതും ശതമാനത്തിനിടയിലാണ്. അതായത്, ഭാവി ഭദ്രമാക്കാമെന്ന പ്രതീക്ഷയോടെ ഈ തോണിയിൽ കയറിപ്പററുന്നവരിൽ ഭൂരിഭാഗവും മറുകരയെത്തുന്നില്ല. തോല്ക്കുന്നവരിൽ ചിലർ വീണ്ടും പരീക്ഷയെഴുതി പാസ്സായേക്കാം. എങ്കിലും മുകളിലേക്കുള്ള വഴി അവർക്കു തുറന്നുകിട്ടാനിടയില്ല.

കഴിഞ്ഞവർഷം അത്യുദാരമായ 'മോഡറേഷ'നിൽക്കൂടിയാണ് കേരള സർവകലാശാല പ്രീഡിഗ്രി വിജയശതമാനം മുപ്പതു ശതമാനത്തിലെത്തിച്ചത്. മറുകരയെത്തുന്നവരുടെ നിലവാരവും മോശമാണെന്നാണ് ഇതിൻെറ അർത്ഥം. ഇവരിൽ എത്രപേർക്ക് അടുത്ത കടമ്പകടന്ന് ഡിഗ്രി വാഗ്ദത്തം ചെയ്യുന്ന സായുജ്യം നേടാനാവും?

എസ്.എസ്.എൽ.സി ഘട്ടത്തിൽ മൂന്നു ലക്ഷംപേരും പ്രീ-യൂണിവേഴ്സിററി ഘട്ടത്തിൽ ഒന്നരലക്ഷം പേരുമാണ് ഇപ്പോൾ പുറന്തള്ളപ്പെടുന്നത്. പ്രതിവർഷം വിദ്യാഭ്യാസയന്ത്രം ഇങ്ങനെ ചവച്ചുതുപ്പുന്ന ജീവിതങ്ങളെയോർത്ത് ആരും ദുഃഖിക്കുന്ന ലക്ഷണമില്ല. പത്തുപന്ത്രണ്ടു കൊല്ലം പഠിച്ചതുകൊണ്ട് ഇവർക്കു കൂലിവേലചെയ്ത് ഉപജീവനം നടത്താനാവാതെ വരുന്നു. അതേസമയം വെള്ളക്കോളർജോലിക്കാവശ്യമായ യോഗ്യത നേടാഞ്ഞതുകൊണ്ട് അത്തരം ജോലി അവർക്ക് അപ്രാപ്യമാകുന്നു. മാനുഷികവിഭവങ്ങൾ ഇങ്ങനെ പാഴാക്കുന്നത് അക്ഷന്തവ്യമായ അപരാധമാണ്.

ഇവരുടെ പ്രശ്നം യഥാർത്ഥത്തിൽ തൊഴിലില്ലായ്മയല്ല. വികലമായ വിദ്യാഭ്യാസ സമ്പ്രദായം സമൂഹത്തിനു പ്രയോജനപ്രദമായ തൊഴിലുകൾ ചെയ്യാൻ കൊള്ളാത്തവരാക്കിയ നിർഭാഗ്യവാന്മാരും നിർഭാഗ്യവതികളുമാണിവർ. ഇവരിൽ ചിലരെങ്കിലും സാമൂഹ്യവിരുദ്ധരുടെ അണികളിലെത്തുന്നുവെന്നു കരുതാൻ ന്യായമുണ്ട്. ഇതിൽ അവരെ കുററപ്പെടുത്തിയിട്ടു കാര്യമില്ല. സമൂഹത്തിനു വേണ്ടാത്തവർക്ക് സമൂഹത്തോടു കടപ്പാടുണ്ടാകുന്നതെങ്ങനെ?

1990-91 അദ്ധ്യയനവർഷത്തിൽ കേരളത്തിലെ വിവിധ സർവകലാശാലകളുടെ കീഴിൽ പഠിച്ചുകൊണ്ടിരുന്നവരുടെ എണ്ണം 4,82,920 ആയിരുന്നു. ഇവരിൽ പ്രീഡിഗ്രി കോഴ്സുകാരെ ഒഴിച്ചുനിർത്തിയാൽ, ഉന്നത വിദ്യാഭ്യാസം നേടുന്നവരുടെ എണ്ണം 1,67,375 ആയിരുന്നു. വിവിധ ബിരുദങ്ങൾക്കും ബിരുദാനന്തര ബിരുദങ്ങൾക്കുംവേണ്ടി പഠിച്ചുകൊണ്ടിരുന്നവരുടെ എണ്ണം ഇങ്ങനെയായിരുന്നു:

| | |
| --- | --- |
| എഞ്ചിനീയറിംഗ് | 20,853 |
| മെഡിസിൻ | 4,018 |
| പി.എച്ച്.ഡി | 1,319 |
| എം.എ | 5,222 |
| എം.എസ്സി | 4,713 |
| എം.കോം | 1,433 |
| ബി.എഡ് | 4,291 |
| ബി.കോം | 19,033 |
| ബി.എസ്സി | 54,282 |
| ബി.എ | 52,211 |

ഈ കണക്കുകളിൽനിന്നു വ്യക്തമാകുന്നത് ബഹുഭൂരിപക്ഷം സർവകലാശാലാ വിദ്യാർത്ഥികളും പ്രത്യേക തൊഴിൽ പ്രാവീണ്യമൊന്നും നല്കാത്ത ബിരുദപഠനങ്ങളിലേർപ്പെട്ടിരിക്കുന്നുവെന്നാണ്.

സമൂഹത്തിനു വേണ്ടാത്തവരെ സൃഷ്ടിക്കുന്ന ഈ വിദ്യാഭ്യാസ സമ്പ്രദായം കൂടുതൽ വിപുലമാക്കുന്നത് നാശത്തിലേക്കു നയിക്കുമെന്നു മനസ്സിലാക്കുവാനുള്ള വിവേകം ഭരണാധികാരികൾക്കുണ്ടാകേണ്ടിയിരിക്കുന്നു.

"ഈ ഗവൺമെൻറിന് ലക്ഷ്യബോധമില്ല എന്നതാണ് മുഖ്യപ്രശ്നം. സംസ്ഥാനത്തിൻെറ പ്രശ്നങ്ങളെ ആഴത്തിൽ വിലയിരുത്തി അതു പരിഹരിക്കുന്നതിന് ഹ്രസ്വകാല-ദീർഘകാല പരിപാടികൾക്കു രൂപം കൊടുക്കുന്നതിന് ആസൂത്രിതവും സുഘടിതവുമായ ശ്രമങ്ങൾ നടക്കുന്നില്ല." —വി.എം. സുധീരൻ

# കേരളം കോൺഗ്രസിന് നഷ്ടപ്പെടും



അനൂപ്

മാസങ്ങൾക്കു മുമ്പുള്ള ഒരു സായാഹ്നം. സുധീരനെതിരെ നടപടി എടുക്കുമെന്ന് അഭ്യൂഹം. ഒരു നാട്ടുമ്പുറത്തെ പീടികമുററത്ത് വാർത്തയുടെ നിജസ്ഥിതിയറിയാൻ ഒത്തുകൂടിയിരിക്കുന്ന ഗ്രാമത്തിലെ കോൺഗ്രസ്സുകാർ. അവർക്ക് അല്പമകലെ മറെറാരു പീടികത്തിണ്ണയിൽ നില്ക്കുന്ന വൃദ്ധനായ ഒരു കോൺഗ്രസ്സുകാരൻ. ഖദർ വേഷം. ഭരണത്തിൻെറയോ അധികാരത്തിൻെറയോ ഹുങ്കിനു പിന്നാലെ പോകാത്ത ഈ വൃദ്ധനോട് ഏതൊരാൾക്കും സ്നേഹം തോന്നാതിരിക്കില്ല. കാരണം അത്രമാത്രം അനുഭവങ്ങൾ പിന്നിട്ടതാണ് ആ വൃദ്ധൻ.

'കുഞ്ഞേ സുധീരൻെറ കാര്യന്തായി?' വൃദ്ധൻ ചോദിച്ചു.

'ഏയ് നടപടിയൊന്നൂല്ല. എന്തു ചെയ്തിട്ടാ നടപടി' മറുപടി.

'അദ്ദേഹത്തിൻെറ പേരിൽ നടപടിയെടുത്തൂന്നുച്ചാ ഞാനീ വേഷമഴിച്ചുവെക്കും.' വൃദ്ധൻ സങ്കടപ്പെട്ട് പറഞ്ഞു.

ഈ വാക്യം നിരവധി കോൺഗ്രസ്സുകാരുടെ ഉള്ളിലിരിക്കുന്നതാണ്. തങ്ങൾക്ക് ആദരവുള്ള നേതാക്കളിൽ അവശേഷിക്കുന്ന ഒരാളോടുള്ള തികഞ്ഞ ഐക്യപ്പെടലാണ് ഇത്. വർഷങ്ങളായി അധികാരത്തിൻെറ മണിച്ചിത്രത്താഴു മേന്തി നടക്കുന്ന ഖദർകുപ്പായങ്ങൾക്കൊന്നും നേടാനാവാത്ത സ്നേഹം. അതാണ് സുധീരന് കോൺഗ്രസ്സ് പ്രവർത്തകരിൽനിന്നു കിട്ടുന്നത്. കാരണം?

ഈ മനുഷ്യൻ സംശുദ്ധമായ ഒരു രാഷ്ട്രീയ ജീവിതമാണ് നയിച്ചത് എന്നതുതന്നെ. പ്രലോഭനങ്ങൾക്കോ, ധനലാഭത്തിനോ, അഴിമതിക്കോ ഒന്നുംതന്നെ വശീകരിക്കാനാവാത്ത ഒരു കോൺഗ്രസ്സുകാരൻ. അതുകൊണ്ടുതന്നെ ഇവയ്ക്കൊക്കെ പിന്നാലെ പോകുന്ന ഖദർകുപ്പായധാരികൾക്ക് ഈ മനുഷ്യൻ സ്വീകാര്യനല്ലാതാകുന്നു. പക്ഷേ അനേകം കോൺഗ്രസ്സ് പ്രവർത്തകരുടെ ഹൃദയത്തിൽ അനിർവ്വചനീയമായ ഒരിടം ഈ മനുഷ്യൻ നേടിയിരിക്കുന്നു. ഒപ്പം നഷ്ടമാകുന്ന നന്മയുടെ ശിഷ്ടമായ ഈ മനുഷ്യനെ നമുക്കും.

അടുത്തിടെ ഒരുദിവസം സുധീരനുമായി നടത്തിയ അഭിമുഖമാണ് ചുവടെ:

ചോദ്യം: കേരളത്തിലെ ഗവൺമെൻറിനെ താങ്കൾ എങ്ങനെ വിലയിരുത്തുന്നു?

ഉത്തരം: ഈ ഗവൺമെൻറിന് ലക്ഷ്യബോധമില്ല എന്നതാണ് മുഖ്യ പ്രശ്നം. സംസ്ഥാനത്തിൻെറ പ്രശ്നങ്ങളെ ആഴത്തിൽ വിലയിരുത്തി അതു പരിഹരിക്കുന്നതിന് ഹ്രസ്വകാല-ദീർഘകാല പരിപാടികൾക്ക് രൂപംകൊടുക്കുന്നതിന് ആസൂത്രിതവും സംഘടിതവുമായ ശ്രമങ്ങൾ നടക്കുന്നില്ല. അഡ്ഹോക്കിസമാണ് ഈ ഗവൺമെൻറിൻെറ മുഖമുദ്ര. ആലോചനയില്ലായ്മയിലൂടെ അനാവശ്യ പ്രശ്നങ്ങൾ ഉണ്ടാക്കുക, അതിൽ സ്വയം കുരുങ്ങുക, പിന്നീട് അതിന് ഏച്ചുകെട്ടി പരിഹാരമുണ്ടാക്കുക-ചുരുക്കത്തിൽ കൂടുതൽ അസംതൃപ്തിയിലേക്കു ജനങ്ങളെ എത്തിക്കുക. നല്ല കാര്യങ്ങളാണെങ്കിൽക്കൂടി മോശമായിട്ടാണ് ഗവൺമെൻറ് ചെയ്തുകൊണ്ടിരിക്കുന്നത്. അതിലൂടെ ചെയ്യുന്നതിൻെറ മേന്മകൂടി ഇല്ലാതാക്കുന്ന അവസ്ഥയാണ് ഇന്നുള്ളത്. നിത്യജീവിതത്തിൽ ഒരു ജനാധിപത്യ ഗവൺമെൻറിൻെറ ഫലപ്രദവും സജീവവുമായ സാന്നിദ്ധ്യം ജനങ്ങൾക്ക് അനുഭവപ്പെടാത്ത സ്ഥിതിവിശേഷമാണ് ഇന്ന് നമ്മുടെ സംസ്ഥാനത്തുള്ളത്.

ചോ: യുവത്വത്തോടുള്ള ഗവൺമെൻറിൻെറ സമീപനം നിഷേധാത്മകമല്ലേ?

ഉ: തൊഴിലില്ലായ്മതന്നെയാണ് പ്രധാന പ്രശ്നം. എംപ്ലോയ്മെൻറ് എക്സ്ചേഞ്ചുകളിൽ രജിസ്ററർ ചെയ്യപ്പെട്ട അഭ്യസ്തവിദ്യരായ ചെറുപ്പക്കാരുടെ എണ്ണം 91-ൽ 36 ലക്ഷമായിരുന്നത് ഇപ്പോൾ 43 ലക്ഷത്തിലെത്തിയിരിക്കുന്നു. മററു മേഖലകളിൽ വേറെ. പ്രതിവർഷം 10 ലക്ഷം പേർക്ക് ജോലി വാഗ്ദാനം ചെയ്ത മുൻ ഗവൺമെൻറിനെ ശക്തിയായി വിമർശിച്ചത് ഓർക്കുന്നില്ലേ? 1000 കോടി രൂപയുടെ തൊഴിൽദാന പദ്ധതിയെ സംബന്ധിച്ച് ഇപ്പോഴത്തെ ഗവൺമെൻറിൻെറ വാഗ്ദാനം നടപ്പിലാക്കുന്നതിൽ ക്രിയാത്മകവും ഫലപ്രദവുമായ ഒന്നും ഉണ്ടായിട്ടില്ല. അപ്രകാരം ചെയ്യുന്നതായി ബോധ്യപ്പെടുത്താനുമായിട്ടില്ല. ഇങ്ങനെ പോയാൽ തൊഴിൽരഹിത സമൂഹത്തിൻെറ മുന്നിൽ ഒന്നും പറയാനാവാത്ത അവസ്ഥ വരും.

ചോ: തൊഴിൽദാന പദ്ധതികൾക്ക് ഗവൺമെൻറ് ആവശ്യമായ നിക്ഷേപങ്ങൾ നടത്തുന്നുണ്ടോ?

ഉ: ഗുരുതരമായ സാമ്പത്തിക ഞെരുക്കം അനുഭവിക്കുന്ന സർക്കാരിന് ഇതിനു കഴിയുകയില്ല. ഈ സാമ്പത്തിക വർഷത്തിൻെറ അവസാനത്തിൽ സംസ്ഥാനത്തിൻെറ വൈദ്യുതികമ്മി 833.37 കോടി രൂപയായി ഉയരുമെന്ന് ധനകാര്യവകുപ്പിൻെറ ചുമതല വഹിക്കുന്ന മന്ത്രി ശ്രീ.പത്മരാജൻ നിയമസഭയിൽ വ്യക്തമാക്കിയത് ഓർക്കണം. ഈ നിലയിൽ പോയാൽ രണ്ടായിരമാണ്ടോടെ ഇത് 3000 കോടിയിൽ കവിയും. റവന്യൂകമ്മിയും മൂലധനച്ചെലവിലെ കുറവും, തകർന്ന സാമ്പത്തിക സ്ഥിതിയുടെ പ്രകടമായ തെളിവാണ്. പദ്ധതിച്ചെലവുകൾക്കു വേണ്ടിയുള്ള പണം പദ്ധതിയിതര ആവശ്യങ്ങൾക്ക് വകമാറി ചെലവു ചെയ്യുന്ന സ്ഥിതി സാമ്പത്തിക സ്ഥിതിയുടെ പരിതാപകരമായ നില വ്യക്തമാക്കുന്നു.

ചോ: അധികാരികൾ ആഡംബരങ്ങൾ ഉപേക്ഷിക്കുകയും ചെലവുകൾ ചുരുക്കുകയും ചെയ്താൽത്തന്നെ. നമ്മുടെ സംസ്ഥാനത്തിൻെറ സാമ്പത്തിക ഞെരുക്കം ഒരു പരിധിവരെയെങ്കിലും നിയന്ത്രിക്കാനാവില്ലേ?

ഉ: ചെലവുചുരുക്കലും ആഡംബരം വേണ്ടെന്നുവയ്ക്കലുമെല്ലാം വെറും പ്രസ്താവനകൾ മാത്രമാണ്. ബന്ധപ്പെട്ട ആസൂത്രണ-സാമ്പത്തിക വിഭാഗങ്ങളും മററ് രാഷ്ട്രീയ കക്ഷികളുമായി ചർച്ച ചെയ്ത് ഒരു സമവാക്യത്തിൻെറ അടിസ്ഥാനത്തിൽ ചെലവു ചുരുക്കാനും വരുമാനം കൂട്ടാനും കഴിഞ്ഞിട്ടില്ല.

ചോ: കാര്യക്ഷമത വർദ്ധിപ്പിക്കാൻ കഴിയുന്ന നടപടികൾ സ്വീകരിക്കുന്നതിൽ പ്രകടമായ അലംഭാവം കാണിക്കുകയല്ലേ?

ഉ: കേരളത്തിലെ പ്രതിശീർഷ വരുമാനം ദേശീയ ശരാശരിക്ക് ഒപ്പമെത്തണമെങ്കിൽ 12,000 കോടി രൂപ വ്യവസായമേഖലയിൽ നിക്ഷേപിക്കണമെന്നാണ് 1988-ലെ ഒരു പഠനത്തിൽ പറയുന്നത്. ദൈനംദിന കാര്യങ്ങൾക്കുതന്നെ ക്ളേശിക്കുന്ന സംസ്ഥാന ഗവൺമെൻറിന് ആവശ്യമായ നിക്ഷേപങ്ങൾ നടത്താൻ കഴിയില്ല. അധികാരത്തിൽ വന്ന് ചുരുങ്ങിയ കാലത്തിനുള്ളിൽ വ്യവസായനയം പ്രഖ്യാപിക്കാൻ കഴിഞ്ഞു എന്നത് നല്ല കാര്യമാണ്. പക്ഷേ അതിനനുസരിച്ച് ഫലപ്രദമായ തുടർ നടപടികൾ അനുഭവത്തിൽ വന്നില്ല. സ്ററാററ്യൂട്ടറി പദവിയോടുകൂടി കേരള ഇൻഡസ്ട്രിയൽ ഇൻഫ്രാ സ്ട്രക്ചർ ഡെവലപ്മെൻറ് കോർപ്പറേഷൻ-രൂപം കൊടുക്കാൻ കഴിഞ്ഞത് വിസ്മരിച്ചുകൊണ്ടല്ല ഇതു പറയുന്നത്. പക്ഷേ കാര്യമായ റിസൽട്ട് ഉണ്ടായില്ല. തന്നെയുമല്ല KSIDC യുടെ മൈലത്തെ സ്ഥലമെടുപ്പു സംബന്ധിച്ച അഷ്വറൻസ് കമ്മിററി റിപ്പോർട്ടു പുറത്തുകൊണ്ടുവന്ന കാര്യങ്ങൾ ആരെയും ഞെട്ടിക്കുന്നതല്ലേ? അധികാര കേന്ദ്രങ്ങളുടെ ഇഷ്ടക്കാരായി അറിയപ്പെടുന്ന ഉന്നത ഉദ്യോഗസ്ഥർ നടത്തിയ ക്രമക്കേടുകൾ സർക്കാരിന് തീരാക്കളങ്കംതന്നെ വരുത്തിവച്ചിരിക്കുകയാണ്. വിദേശ മലയാളികളുടെ ബാങ്ക് നിക്ഷേപം 600 കോടിയിലധികം വരും. കേരളത്തിലെ ബാങ്ക് നിക്ഷേപത്തിൻെറ 50 ശതമാനത്തോളം മാത്രമേ ഇവിടെ വായ്പ നല്കുന്നുള്ളു. തമിഴ്നാട്ടിൽ 78%, ആന്ധ്രയിൽ 84% ബാങ്ക് നിക്ഷേപം അതതു സംസ്ഥാനങ്ങളിൽ വായ്പ നല്കുമ്പോൾ കേരളം പിന്നിൽ നില്ക്കുന്നു. ഈ അവസ്ഥയിൽ നിന്നും കാര്യമായ മാററമുണ്ടാകു ന്നതിൽ മുന്നോട്ടു പോകാൻ കേരളത്തിനായിട്ടില്ല. ഏററവും വലിയ ഉപഭോക്തൃ സംസ്ഥാനമായ കേരളത്തിലെ വിപണന സാദ്ധ്യതകളും, അസംസ്കൃത സാധനങ്ങളുടെ ലഭ്യതയും കണക്കിലെടുത്ത് സഹകരണബാങ്ക് മററു ബന്ധപ്പെട്ട മേഖലകളിൽനിന്നും നിക്ഷേപം ആകർഷിച്ച് വലുതും ചെറുതുമായ വ്യവസായങ്ങൾ കൊണ്ടുവരുന്നതിന് നിശ്ചയദാർഢ്യത്തോടെ പ്രവർത്തനം വേണ്ടരീതിയിൽ ഉണ്ടാകാതെപോയത് ജനങ്ങളുടെ പ്രതീക്ഷയ്ക്ക് മങ്ങലേല്പിച്ചു.



ചോ: വൈദ്യുതി മറിച്ചുവില്ക്കുന്നതിൻെറയും മററും ഇടയിൽ വൈദ്യുതി ദൗർലഭ്യമാണ് വ്യവസായം തുടങ്ങാൻ ഏററവും വലിയ പ്രശ്നം എന്നുപറയുന്നതുകൊണ്ട് അർത്ഥമുണ്ടോ?

ഉ: ആവശ്യമായ വോൾട്ടേജിൽ നിയന്ത്രിക്കപ്പെടാതെ വൈദ്യുതി ലഭ്യമാകണമെങ്കിൽ വർഷത്തേക്ക് 9000 മീ.യൂണിററ് വൈദ്യുതിയെങ്കിലും വേണം. 1993-ലെ സാമ്പത്തിക സർവ്വേയിൽ പറയുന്നത് നല്ല മൺസൂൺ കിട്ടിയതിൻെറ ഫലമായി 1992-93 വൈദ്യുതി ഉല്പാദനം 6193 MU. മററ് വിഹിതമായി കിട്ടിയത് 1232 MU. ഇതിൽ ചില മാററങ്ങൾ ഉണ്ടാകാമെങ്കിലും കായംകുളം താപവൈദ്യുത നിലയം നിലവിൽ വന്നാൽപ്പോലും കേരളം വൈദ്യുതിയുടെ കാര്യത്തിൽ മുന്നോട്ടു പോകണമെങ്കിൽ ഇനിയും എത്രയോ മുന്നോട്ടുപോകണം. കാലവർഷമില്ലായ്മയുടെ ഫലമായി വൈദ്യുതി ഉല്പാദനത്തിലുണ്ടാകുന്ന മാന്ദ്യം മാത്രമല്ല ജനറേറ്ററുകൾ യഥാസമയം കേടുപാടുകൾ തീർക്കുന്നതിൽ ഉണ്ടാകുന്ന കാലതാമസവും വീഴ്ചയും മററും ഉള്ള വൈദ്യുതിപോലും കിട്ടാതാകുന്ന അവസ്ഥ ഉണ്ടാക്കുന്നുണ്ട്. വ്യക്തമായ ഒരു ഊർജ്ജനയം ആവിഷ്ക്കരിച്ച് സമയബന്ധിതമായി മുന്നോട്ടുപോകാൻ ഇതുവരെ കഴിഞ്ഞതായി ആർക്കും ബോധ്യപ്പെടാത്ത അവസ്ഥയാണ് ഇപ്പോഴുള്ളത്.

ചോ: വിദ്യാഭ്യാസരംഗം കച്ചവട ലാഭത്തിനും സ്ഥാപിത താത്പര്യങ്ങൾക്കുംവേണ്ടി ഉപയോഗിക്കുന്നത് പ്രതിഷേധാർഹമല്ലേ?

ഉ: ഈ വർഷത്തെ വിദ്യാഭ്യാസ ബഡ്ജററ് എസ്ററിമേററ് 1365 കോടി രൂപയാണ്. ഇത്രമാത്രം തുക വിദ്യാഭ്യാസത്തിന് ചെലവഴിക്കുന്ന സംസ്ഥാന ഗവൺമെൻറിന് ഇനിയും പൊതുഖജനാവിൽ നിന്നും പണം ചെലവിടാൻ പാടില്ലെന്ന് പ്ളാനിംഗ് ബോർഡ്

പോലെയുള്ള വിദഗ്ദ്ധസമിതികൾ അഭിപ്രായപ്പെട്ടിട്ടുണ്ട്. തികച്ചും അവികസിത പ്രദേശങ്ങളിൽ വിദ്യാഭ്യാസ കാര്യങ്ങൾ ചില പൊതു മാനദണ്ഡങ്ങളുടെ അടിസ്ഥാനത്തിൽ ഉണ്ടാകേണ്ടിവരും. പക്ഷേ യാതൊരു വിധ ദീർഘവീക്ഷണവുമില്ലാതെ ഗവൺമെൻറ് പണം ചെലവാക്കുന്ന അങ്ങേയററത്തെ അനാവശ്യമായ അവസ്ഥയാണ് ഉണ്ടായിട്ടുള്ളത്. കോളജിനു യഥാസമയം അപേക്ഷിക്കാത്തവർക്കുകൂടി കോളജ് അനുവദിക്കുന്നു എന്ന റിപ്പോർട്ടുകൾ ചൂണ്ടിക്കാട്ടുന്നത് വികലമായ നയത്തെയാണ്. ആരോഗ്യരംഗത്ത് വൻ നേട്ടങ്ങൾ കൈവരിച്ചു എന്ന് അഭിമാനിക്കുന്ന നാം ഞെട്ടിക്കുന്ന യാഥാർത്ഥ്യങ്ങൾക്കു മുന്നിൽ നിസ്സംഗരായി നില്ക്കേണ്ടിവരുന്നു.

ചോ: നമ്മുടെ സർക്കാരാശുപത്രികളുടെ സ്ഥിതി ദയനീയമല്ലേ?

ഉ: അതെ. പഞ്ഞിയും സൂചിയുംപോലും ലഭ്യമല്ലാത്ത സർക്കാർ ആശുപത്രികൾ- നിശ്ചിയക്കപ്പെട്ട പരിമിതമായ ബഡ്ജററ് വിഹിതം ഉപയോഗിച്ച് മരുന്നു വാങ്ങുന്നതിൽ കാണുന്ന ക്രമക്കേടുകൾ, ഡോക്ടർമാരുടെ സ്ഥലംമാററങ്ങളിലെ വൻ കോഴകൾ ഇവയൊക്കെ ആരോഗ്യരംഗത്തെ അരാജകസ്ഥിതിവിശേഷത്തെയാണ് ചൂണ്ടിക്കാണിക്കുന്നത്. നിയമസഭാ എസ്ററിമേററ് കമ്മിററിതന്നെ ഈ കാര്യം പ്രത്യേകം പരാമർശിക്കപ്പെട്ടിട്ടുള്ളത് ഓർമ്മിക്കുക.

ചോ: കേരളത്തിലെ കാർഷികരംഗം തകർച്ചയിലാണെന്നു പറഞ്ഞാൽ താങ്കൾ അതിനോട് എങ്ങനെ പ്രതികരിക്കും?

ഉ: കാർഷിക നയങ്ങളുടെ അനുബന്ധമായി പല പരിപാടികളും പ്രഖ്യാപിച്ചിട്ടുണ്ടെങ്കിലും കേരളത്തിലെ കാർഷികമേഖല തകർച്ചയിലാണ്. നാളികേരത്തിൻെറ വിലയിടിവിൻെറ ഫലമായി തകർന്ന കർഷകർക്ക് ആവശ്യമായ ആശ്വാസം നല്കാൻ ഇതുവരെ കഴിഞ്ഞിട്ടില്ല. 1000 കോടി രൂപയെങ്കിലും വിലയിടിവിൻെറ ഫലമായി കർഷകർക്ക് നഷ്ടമായി. വളത്തിൻെറ വിലവർദ്ധനമൂലം കാർഷികച്ചെലവു വർദ്ധിച്ച് നെൽക്കർഷകരുൾപ്പെടെയുള്ളവർ രണ്ടററവും കൂട്ടിമുട്ടിക്കാൻ കഴിയാത്ത ധർമ്മസങ്കടത്തിലാണ്. കൊപ്രയുടെ താങ്ങുവില ന്യായമായ തോതിൽ വർദ്ധിപ്പിക്കുന്നതിന് വേണ്ടപോലെ പ്രവർത്തിക്കാൻ ഗവൺമെൻറിന് കഴിഞ്ഞിട്ടില്ല. 3000 രൂപയെങ്കിലും താങ്ങുവില ഉണ്ടാകണം.

ചോ: ജനങ്ങളുടെ ജീവിതത്തിനു നേരെ ഇത്രയേറെ ഭീഷണി ഉയർന്ന കാലം ഇതിനു മുമ്പുണ്ടായിട്ടുണ്ടോ?

ഉ: 1990-ൽ 75649 കുററകൃത്യങ്ങൾ റിപ്പോർട്ടു ചെയ്യപ്പെട്ടെങ്കിൽ 1993-ൽ അത് 89,568 ആയി വർദ്ധിച്ചു. നിയമപാലകർ തന്നെ നിയമലംഘകരാകുന്ന അവസ്ഥയാണ് ഇന്നുള്ളത്. പൊലീസിലെ ഉന്നതരുടെ ചേരിപ്പോര് കേരളാപൊലീസിന് വരുത്തിവെച്ച [illegible]യാണ്. താരതമ്യേന മെച്ചപ്പെട്ട [illegible] എന്ന് പ്രശംസിക്കപ്പെട്ട കേരളാ പൊലീസിൽ ക്രിമിനൽ കുററവാളികളുടെ എണ്ണം കൂടിവരുന്നതായ റിപ്പോർട്ടുകൾ ആശങ്കാജനകമാണ്. കുറെപ്പേർ കാണിക്കുന്ന കുഴപ്പങ്ങൾ മൊത്തത്തിൽ പൊലീസിന് കളങ്കം വരുത്തിവെച്ചിരിക്കുന്നു. പൊലീസിൽ പലർക്കുമുള്ള അധോലോക ബന്ധം സ്വാഭാവികമായി സംസാരവിഷയമായിരിക്കുന്നു. പൊലീസ് സേനയെ നവീകരിക്കുന്നതിനു വേണ്ട നടപടികൾ കാണുന്നില്ല. പ്രഖ്യാപിക്കപ്പെട്ട പൊലീസ് അക്കാദമി സംബന്ധിച്ച കാര്യങ്ങൾ മുന്നോട്ടുപോയിട്ടില്ല. പൊലീസിൽ അവിഹിത സ്വാധീനം ഇത്രമാത്രം ഉണ്ടായ കാലഘട്ടം ഉണ്ടായിട്ടില്ലെന്നു തന്നെ പറയാം.

ചോ: ഈ ഭരണം അഴിമതിയിൽ മുങ്ങിക്കുളിച്ചിരിക്കുകയല്ലേ?

ഉ: ഭരണ-രാഷ്ട്രീയ തലത്തിലെ അഴിമതി വ്യാപകമായി വർദ്ധിച്ചു. സർക്കാർ നടത്തുന്ന വാങ്ങലുകൾ, വില്പനകൾ, ഇടപാടുകൾ, ടെൻഡറുകൾ ഇതിലെല്ലാം ഖജനാവ് ചോരുകയാണ്. ഇതെല്ലാം ചിലരുടെ നേട്ടങ്ങൾക്കാണെന്ന നിലയാണ് ഇന്നുള്ളത്. ചുരുക്കം ചില മന്ത്രിമാരൊഴിച്ചാൽ മററുള്ളവരുടെ പേരിൽ ആരോപണങ്ങൾ എന്തു പറഞ്ഞാലും ജനങ്ങൾ വിശ്വസിക്കുന്ന അവസ്ഥയാണ് ഇന്നുള്ളത്. യഥാർത്ഥത്തിൽ ഒരുതരം വിശ്വാസത്തകർച്ച തന്നെ ജനങ്ങൾക്കുണ്ടായിരിക്കുന്നു.

സ്ഥലംമാററങ്ങൾക്ക് യാതൊരു തത്ത്വദീക്ഷയുമില്ല. പൊതു മാനദണ്ഡങ്ങളില്ലാത്ത അവസ്ഥ അഴിമതിക്ക് വളക്കൂറുള്ള മണ്ണാക്കി മാററി നമ്മുടെ സംസ്ഥാനത്തെ. പൊലീസിൽപ്പോലും സ്ഥലംമാററങ്ങളിൽ സ്വാധീനിക്കാം എന്ന അവസ്ഥ വന്നു. ഇതു പരിഹരിക്കാതെ മുന്നോട്ടുപോകുന്നത് ഗുണകരമല്ല.

ചോ: ടൂറിസത്തിൻെറ പേരിൽ ഗവൺമെൻറ് വസ്തുവകകൾ സ്വകാര്യമേഖലയ്ക്ക് എഴുതിക്കൊടുക്കലും ബാറുകൾ അനുവദിക്കലുമല്ലേ ഫലത്തിൽ നടക്കുന്നത്?

ഉ: ഇനി പുതിയ ബാറുകൾ കൊടുക്കേണ്ടതില്ല എന്ന നിയമസഭാ കമ്മിററിയുടെ റിപ്പോർട്ട് കാററിൽ പറത്തി വീണ്ടും ബാറുകൾ അനുവദിക്കാനുള്ള നീക്കം അപലപനീയമാണ്. അബ്കാരി നയത്തിൻെറ അടിസ്ഥാനം തന്നെ പൊതുഖജനാവിലേക്കു വരേണ്ടത് ചില വ്യക്തികളിലേക്ക് എത്തിക്കുക എന്നതായിരുന്നു. പ്രതിവർഷം ഇരുന്നൂറുകോടി രൂപയെങ്കിലും സംസ്ഥാന ഖജനാവിലേക്കു വരേണ്ടത് മററു കേന്ദ്രങ്ങളിലേക്കു മാറിപ്പോകുന്നതായി ആക്ഷേപമുയർന്നിട്ടുണ്ട്.

ചോ: കെ.എസ്.ആർ.ടി.സിയെ തകർക്കാനുള്ള ശ്രമമല്ലേ കുറേനാളായി നടക്കുന്നത്?

ഉ: കെ.എസ്.ആർ.ടി.സിയുടെ നില ഏറെ വിമർശനവിധേയമാണ്. യാത്രക്കാർ അനുഭവിക്കുന്ന ദുരിതങ്ങൾ കൂടുകയാണ്. പരസ്പരം ആരോപണമല്ല ജനങ്ങൾക്കു വേണ്ടത്. റിസൽട്ടാണ്. ഏതു കാര്യവും മോശമായി മാത്രമേ ഈ ഗവൺമെൻറ് ചെയ്യൂ എന്ന സ്ഥിതിയാണ് ഇന്നുള്ളത്. ബന്ധപ്പെട്ടവരുമായി ചർച്ചചെയ്യാത്തതിൻെറ ഫലം ഗവൺമെൻറിന് തിരിച്ചടിയായിരിക്കുന്നു. ആരുമായും ചർച്ചചെയ്യാതെ ആശുപത്രി ഫീസ് നിശ്ചയിച്ചത് എത്രമാത്രം എതിർപ്പ് ക്ഷണിച്ചുവരുത്തി. പഞ്ചായത്ത് രാജ് നഗരപാലിക—ഓർഡിനൻസിലൂടെ അധികാര വികേന്ദ്രീകരണത്തിനുള്ള വൈമനസ്യം വ്യക്തമാക്കുകയായിരുന്നു സർക്കാർ.

വനിതാ പട്ടികജാതി—വർഗ്ഗ സംവരണ സീററുകൾ നിശ്ചയിച്ചതിൽ പൊതു മാനദണ്ഡമില്ലാത്തത് വിദ്വേഷത്തിൻെറയും പകയുടേയും അന്തരീക്ഷം വളർത്തി. നിയമം നടപ്പിലാക്കുന്നതിൻെറ ആദ്യപടിതന്നെ പാളിപ്പോയി.

ചോ: കേരളത്തിൻെറ പ്രശ്നങ്ങൾ കേന്ദ്രത്തിൽ സമ്മർദ്ദം ചെലുത്തി നേടിയെടുക്കുന്നതിൽ ഏറെ പരാജയപ്പെടുകയല്ലേ ഈ ഗവൺമെൻറ്?

ഉ: റെയിൽവേതന്നെയല്ലേ ഏററവും വലിയ ഉദാഹരണം? അതുപോലെതന്നെ കാലവർഷക്കെടുതികൾ സംബന്ധിച്ച് അർഹതപ്പെട്ട കേന്ദ്രസഹായമില്ലാതെ പോയത് വേണ്ട രീതിയിൽ പ്രവർത്തിക്കാത്തതുകൊണ്ടുകൂടിയല്ലേ? കാലവർഷക്കെടുതിയിൽ 170 പേർ മരിച്ചു കേരളത്തിൽ. 1000 കോടിയിലേറെ നഷ്ടമുണ്ടായ ഗുരുതരമായ അവസ്ഥയിൽ ചെയ്യേണ്ടതു ചെയ്യാൻ കഴിഞ്ഞോ?

ചോ: സംസ്ഥാന ഗവൺമെൻറിന് നന്നായി പ്രവർത്തിക്കണമെങ്കിൽ സുഗമവും, അഭിപ്രായസമന്വയവുമുള്ള ഒരു രാഷ്ട്രീയ സംവിധാനം ആവശ്യമല്ലേ?

ഉ: ഭരണനേതൃത്വത്തിൻെറ നയങ്ങളും പ്രവർത്തനരീതികളും സമീപനങ്ങളുംതന്നെയാണു പ്രധാനം. വ്യത്യസ്ത ഘടകങ്ങളെ കൂട്ടിയിണക്കി കാര്യങ്ങൾ ബന്ധപ്പെട്ട സമിതികളിൽ ചർച്ചചെയ്തു കൂട്ടായ തീരുമാനമെടുക്കുന്നതിലാണ് വിജയം. പക്ഷേ, അവിടെയാണ് പരാജയം സംഭവിക്കുന്നത്. ഐക്യ ജനാധിപത്യമുന്നണിയിൽ പാർട്ടികൾ തമ്മിൽത്തമ്മിലും പാർട്ടികൾക്കകത്തും ഒരിക്കലും തീരാത്ത സംഘർഷമാണുള്ളത്. സംഘർഷങ്ങൾ ഒഴിവാക്കി സഹകരണാന്തരീക്ഷം സൃഷ്ടിക്കാൻ ബാദ്ധ്യതപ്പെട്ടവർ തന്നെയാണ് സകല സംഘർഷങ്ങളുടേയും പിന്നിൽ. ഈ അവസ്ഥ മാറണം. മുന്നണി—ഭരണനേതൃത്വം യാഥാർത്ഥ്യം ഇനിയെങ്കിലും മനസ്സിലാക്കണം.

ചോ: ഗവൺമെൻറിനോടുള്ള ജനങ്ങളുടെ വിയോജിപ്പ് ഉപതിരഞ്ഞെടുപ്പുകൾതന്നെ വ്യക്തമാക്കുന്നുണ്ടല്ലോ?

ഉ: അതെ. യാഥാർത്ഥ്യം മനസ്സിലാക്കി ഗുണപരമായ ഒരു മാററത്തിനു തയ്യാറായില്ലെങ്കിൽ കേരളം ഏറെക്കാലത്തേക്ക് കോൺഗ്രസ്സിനും മുന്നണിക്കും എഴുതിത്തള്ളേണ്ട സ്ഥിതിയിലാകും. അതിനു തെളിവാണ് ഒററപ്പാലത്തെയും ഗുരുവായൂരെയും ഞാറയ്ക്കലേയും മററും ഇലക്ഷൻ ഫലങ്ങൾ.

ശേഷം 65-ാം പേജിൽ



ഇ.വി. ശ്രീധരൻ

# ഇന്ത്യയിൽ തകരുന്ന മനുഷ്യസ്വാതന്ത്ര്യം



ഹിന്ദുമതത്തിൻെറ ചങ്ങലകളിൽനിന്ന് ഭാരതത്തെ മോചിപ്പിക്കാനായി ജനിച്ച മതമായിരുന്നു ബുദ്ധമതം. ബുദ്ധമതത്തിൻെറ സത്ത മനുഷ്യസ്വാതന്ത്ര്യത്തിൻെറയും സ്നേഹത്തിൻെറയും സങ്കല്പങ്ങൾകൊണ്ടു സമ്പന്നമായിരുന്നു. എന്നാൽ ഇന്നത്തെ ഇന്ത്യയ്ക്ക് ബുദ്ധമതത്തിൻെറ നേരിയ ഒരു സാന്നിദ്ധ്യംപോലുമില്ല. ബുദ്ധമതം സംഘടിപ്പിച്ച പ്രക്ഷോഭം സഫലമായിത്തീർന്നിരുന്നുവെങ്കിൽ ഇന്ത്യയുടെ പില്ക്കാലചരിത്രവും വർത്തമാനകാലവും മറെറാന്നായിരുന്നേനേ. ബുദ്ധമതത്തെ നാടുകടത്തിയതിൻെറ ശിക്ഷയാണ് ഇന്ന് ഇന്ത്യ അനുഭവിച്ചുകൊണ്ടിരിക്കുന്നത്. ഇരുപതാം നൂററാണ്ടിലെ ഹിന്ദുമത നവോത്ഥാനവാദികളാരുംതന്നെ ഇതോർത്തു ദുഃഖിച്ചിട്ടില്ല. ഗാന്ധിജിയും ഇതോർത്തു ദുഃഖിച്ച ഒരാളല്ല.

പില്ക്കാലത്ത് ഹിന്ദുമതം നിലനില്പിനുവേണ്ടി സ്വീകരിച്ച മാനവീയതയുടെ മുഖം ബുദ്ധമതത്തിൻെറ സംഭാവനയാണ് ഒരർത്ഥത്തിൽ,ഇന്ത്യയിൽ കൊന്നിട്ട ബുദ്ധമതത്തിൻെറ അസ്ഥികളിൽനിന്ന് അരിച്ചെടുത്തത്. മാനവീയതയുടെ മൂല്യങ്ങൾ ചാർത്തിക്കിട്ടിയ ഈ മതമാണ് ഗാന്ധിജിയുടെ ഹിന്ദുമതം. ബുദ്ധമതം ഏതുതരം ഹിന്ദുമതത്തിനെതിരേ പ്രക്ഷോഭം കൂട്ടിയോ ആ മതമാണ് നാഥുറാം ഗോഡ്സെയുടെ ഹിന്ദുമതം.

**ഹിന്ദുമതം നിലനില്പിനുവേണ്ടി സ്വീകരിച്ച മാനവീയതയുടെ മുഖം ബുദ്ധമതത്തിൻെറ സംഭാവനയാണ് ഒരർത്ഥത്തിൽ—ഇന്ത്യയിൽ കൊന്നിട്ട ബുദ്ധമതത്തിൻെറ അസ്ഥികളിൽ നിന്ന് അരിച്ചെടുത്തത്. മാനവീയതയുടെ മൂല്യങ്ങൾ ചാർത്തിക്കിട്ടിയ ഈ മതമാണ് ഗാന്ധിജിയുടെ ഹിന്ദുമതം.**

മനസ്സിൻെറ അകത്തെ അകത്ത് ഹിന്ദുവായിരുന്നെങ്കിലും എല്ലാ മതങ്ങളെയും ഉൾക്കൊള്ളാൻ ഗാന്ധിജി ഒരു ശ്രമം നടത്തിയിരുന്നു. അതിൽ അദ്ദേഹം വിജയിച്ചിട്ടുമുണ്ട്. ഒരു മതവിശ്വാസിയുടെ മഹത്വപൂർണ്ണമായ മാതൃകയായിരുന്നു ഗാന്ധിജിയെന്നു പറഞ്ഞാൽ തള്ളിക്കളയാനാവില്ല. ഹിന്ദുമതവിശ്വാസിയായിരുന്ന ഗാന്ധിജിക്ക് അതുകൊണ്ടുതന്നെ എല്ലാ മതങ്ങളുടേയും സാരാംശമറിഞ്ഞ്, സർവ്വമതസാരവുമേകം എന്ന സത്യത്തിലെത്തിച്ചേരാൻ കുറേയൊക്കെക്കഴിഞ്ഞു. ഗാന്ധിജിയെ വധിച്ച നാഥുറാം ഗോഡ്സെ ഈ സത്യത്തിന് അന്യനായിരുന്നു. പക്ഷേ, അദ്ദേഹവും ഒരു ഹിന്ദുവായിരുന്നു. ആ ഗോഡ്സെയുടെ സങ്കല്പത്തിലെ ഹിന്ദുമതമാണ് ഇന്ന് വളർന്നു വലുതായിക്കൊണ്ടിരിക്കുന്നത്. ഗോഡ്സെ ഒരാളല്ല, വികലമായ ഒരു മതസങ്കല്പമാണ്. ഗാന്ധിജി വിശ്വസിച്ച ഹിന്ദുമതമാകട്ടെ, മാഞ്ഞുമാഞ്ഞ് ഇല്ലാതാവുകയും ചെയ്യുന്നു. ഇന്നു നിലവിലുള്ള ഇന്ത്യയിലെ സംഘടിത ഹിന്ദുമതത്തെ സംബന്ധിച്ചിടത്തോളം ഗാന്ധിജി എന്ന ഹിന്ദുവല്ല വലുത്, നാഥുറാം ഗോഡ്സെ എന്ന ഹിന്ദുവാണ്. ഹിന്ദുമതം മാത്രമല്ല, ഇന്ത്യയിലെ മററു മതങ്ങളും ഇന്ന് ഒളിഞ്ഞും തെളിഞ്ഞും ഗോഡ്സെയുടെ മതമാർഗ്ഗങ്ങളാണു പിന്തുടരുന്നത്. സംഘടിത മതങ്ങളുടെ സാർവലൗകികഭാവംതന്നെയായിത്തീർന്നിരിക്കുന്നു ഇത്. മനുഷ്യനെ ദൈവവുമായി അടുപ്പിക്കുകയെന്നതല്ല ഈ മതങ്ങളുടെ ലക്ഷ്യം; രാഷ്ട്രം കൊക്കിലൊതുക്കുകയെന്നതാണ്. ദൈവരാജ്യം കൈവരിക്കാനല്ല, ഭൂമിയിലെ രാജ്യങ്ങൾ വെട്ടിപ്പിടിക്കാനാണ് മതങ്ങൾ ഇന്നു ശ്രമിച്ചുകൊണ്ടിരിക്കുന്നത്. സ്റ്റേറ്റ് ആത്യന്തികലക്ഷ്യമായിത്തീർന്നിട്ടുള്ള മതങ്ങൾ ദൈവത്തിൻെറ ഭാഷയെ മുഷ്കിൻെറ ഭാഷയാക്കി മാററിക്കൊണ്ടിരിക്കുന്നു. സംഘടിത മതങ്ങൾക്ക് ചരിത്രത്തിലുടനീളം ഈ ലക്ഷ്യം ഉണ്ടായിരുന്നു. മതങ്ങളുടെ ഈ ലക്ഷ്യങ്ങൾക്കെതിരേ പൊരുതിക്കൊണ്ടാണ് രാഷ്ട്രവ്യവഹാരവും സയൻസും സാഹിത്യവും മാനവീയതാവിജ്ഞാനങ്ങളും വികസിച്ചതും ആധുനികീകരിക്കപ്പെട്ടതും. സംഘടിതമതങ്ങൾക്കെതിരേ വികസിച്ചുവന്ന ചരിത്രത്തിൻെറ ഈ മുഖം സ്വാതന്ത്ര്യത്തിൽ വിശ്വസിച്ച മനുഷ്യൻെറ സൃഷ്ടിയാണ്. ഈ മുഖത്തിൻെറ സൃഷ്ടിയിലൂടെ അസ്തിത്വത്തിന് സ്വതന്ത്രമായ ഒരു മാർഗ്ഗം വെട്ടിത്തെളിക്കുകയായിരുന്നു മനുഷ്യൻ.

ചരിത്രത്തിൻെറ ഈ മാർഗ്ഗമാണ് മനുഷ്യനെ നവീനവൽക്കരിച്ചതും അവൻെറ അസ്തിത്വത്തിന് പുതിയ അർത്ഥങ്ങൾ പ്രദാനം ചെയ്തതും. ഈ മേഖലയുടെ സ്വത്തായ സയൻസും സാഹിത്യവും തത്വചിന്തയും മററു വിജ്ഞാനശാഖകളും മാററത്തെ ഒരിക്കലും സ്വാഗതം ചെയ്യാത്ത മതത്തിൻെറ ചില ആശയങ്ങളെ നേരിട്ടു. അങ്ങനെ നേരിടാൻ കഴിഞ്ഞത് വ്യക്തിസ്വാതന്ത്ര്യം എന്ന മൂല്യവുമായി മനുഷ്യനു സ്ഥാപിക്കാൻ കഴിഞ്ഞ ദൃഢമായ ഹൃദയബന്ധത്തിൻെറ ബലം കൊണ്ടാണ്. വ്യക്തി അനുഭവിക്കുന്ന സ്വാതന്ത്ര്യത്തിൻെറ അടിത്തറയിലാണ് മേല്പറഞ്ഞ എല്ലാററിൻെറയും നിലനില്പ്. വ്യക്തിസ്വാതന്ത്ര്യത്തിലധിഷ്ഠിതമായ സ്വതന്ത്രമനുഷ്യൻെറ ആശയങ്ങൾക്കും മനുഷ്യപ്രസ്ഥാന

ങ്ങൾക്കും നേരേ സംഘടിത മതങ്ങൾ എന്നും മുഖംതിരിഞ്ഞേ നിന്നിട്ടുള്ളൂ. മതമടക്കമുള്ള സംഘടിതപ്രസ്ഥാനങ്ങൾ സ്വാതന്ത്ര്യത്തിൻെറ ഈ സത്ത പലപ്പോഴും തിരിച്ചറിയുന്നില്ല. എന്തൊക്കെയായാലും വ്യക്തിസ്വാതന്ത്ര്യത്തിൻെറ സത്തയിലേക്ക് ഊർന്നിറങ്ങിയ ഒരു നൂററാണ്ടാണ് അവസാനിക്കാൻ പോകുന്നത്. വ്യക്തി അവൻെറ സ്വാതന്ത്ര്യം ചുമലിലേററി, അതിൻെറ വിധിയും ദുർവിധിയും ഏററുവാങ്ങി ആത്മസംതൃപ്തിയടഞ്ഞ നൂററാണ്ട്. വരുംനൂററാണ്ടുകൾ ഇരുപതാം നൂററാണ്ടിനെ സ്മരിക്കുക, അതു സ്ഥാപിച്ചെടുത്ത വ്യക്തിസ്വാതന്ത്ര്യത്തെ മുൻനിർത്തിയായിരിക്കും; സ്വാതന്ത്ര്യത്തിൻെറ സങ്കല്പങ്ങൾ ശക്തമായി പ്രതിഫലിച്ച ഇരുപതാം നൂററാണ്ടിലെ സാഹിത്യവും തത്ത്വചിന്തയും വായിച്ചുകൊണ്ടായിരിക്കും. ഇതിൽ മതങ്ങളുടെ സംഭാവന വളരെയൊന്നും ഉണ്ടായിരിക്കുകയില്ല. ചിന്താസ്വാതന്ത്ര്യത്തിനുനേരേ സംഘടിതമതങ്ങൾ എയ്ത അമ്പുകൾ മുഴച്ചുകാണുകയും ചെയ്യും. മനുഷ്യൻ മനുഷ്യനെ കൊല്ലാൻ പുറപ്പെടുവിക്കുന്ന കല്പനകൾ ദൈവവിരുദ്ധമാണെന്ന് സംഘടിത മതങ്ങൾ തിരിച്ചറിയുന്നേയില്ല. ആ കഥ എങ്ങനെയെല്ലാമോ നീളുന്നു.

സ്വതന്ത്രഭാരതമാണല്ലോ മതേതരത്വ ഭാരതമായത്. വ്യക്തിസ്വാതന്ത്ര്യം പുലരണം എന്ന മോഹത്തിൽനിന്നാണ് മതേതരത്വം എന്ന ആശയമുണ്ടായത്. അതിൻെറ അർത്ഥം സ്വതന്ത്രഭാരതം വ്യക്തിയുടെ സ്വതന്ത്രമായ വളർച്ചയും വികാസവും സ്വപ്നം കാണുന്നു എന്നല്ലേ? മത്സരിച്ചു മുന്നേറാനും ശക്തിയാർജ്ജിക്കാനും ശ്രമിക്കുന്ന മതങ്ങൾക്കിടയിൽ ഈ സ്വപ്നമെങ്ങനെ പുലരും? ഇന്ത്യയുടെ ഈ സ്വപ്നം സാക്ഷാത്കരിക്കാൻ മതങ്ങളും ഭരണനേതാക്കളും എന്തു ചെയ്തു? ഇവിടെ മതേതരത്വമെന്ന ആശയത്തിൻെറ പൂക്കൾ അധികമൊന്നും വിരിഞ്ഞിട്ടില്ല. ആ പൂക്കൾക്കുവേണ്ടി നാം നട്ട ചെടികൾ ഉണങ്ങിക്കൊണ്ടിരിക്കുകയുമാണ്. മതങ്ങൾ പല മാർഗ്ഗങ്ങളിലൂടെയും അതിൻെറ വിനാശകരമായ മുഖങ്ങളുമായി തിരിച്ചുവന്നിരിക്കുന്നു. മനുഷ്യൻെറ ചിന്താസ്വാതന്ത്ര്യത്തിന്മേലും സർഗ്ഗചേതനയിലും കൈവച്ചു തുടങ്ങിയിരിക്കുന്നു. രാഷ്ട്രമാകട്ടെ, ഇതിനൊരു പരിഹാരവും കാണാൻ കഴിയാതെ നട്ടംതിരിയുകയാണ്. ഇന്നത്തെ ഏററവും വലിയ ഇന്ത്യൻ പ്രശ്നം മതങ്ങൾ രാഷ്ട്രത്തെയും രാഷ്ട്ര വ്യവഹാരത്തേയും രാഷ്ട്ര സങ്കല്പങ്ങളേയും മറികടന്ന് ജനങ്ങളുടെ നേരേ വീശുന്ന വലയാണ്. ആ വലയിൽ ഇന്ത്യയിലെ ഭൂരിപക്ഷം ജനങ്ങളും അകപ്പെട്ടുപോയിരിക്കുന്നു. ദൈവത്തെ സീസറാക്കി മാററുന്ന ഈ പ്രക്രിയ മനുഷ്യൻ എന്ന നവീനസങ്കല്പത്തെ ഉടച്ചുകളയൽകൂടിയാണ്.

ഇന്ത്യൻ മനുഷ്യൻ നേടിയെടുത്ത വ്യക്തിസ്വാതന്ത്ര്യവും ആർജ്ജിച്ചെടുത്ത ആധുനികതയും നിഹനിക്കുക എന്നതാണ് ഇന്നു മതങ്ങളുടെ ലക്ഷ്യം. അങ്ങനെയാവുമ്പോൾ ഇന്ത്യൻ ബുദ്ധിജീവിയുടെ മുമ്പിൽ ഇന്നൊരു ചോദ്യമുണ്ട്—ആധുനികതയേയും വ്യക്തിസ്വാതന്ത്ര്യത്തേയും നിഹനിക്കാൻ പുറപ്പെട്ട മതങ്ങളുടേതാണോ ഇന്ത്യ? ഇന്ത്യ എന്ന രഥത്തിൻെറ ചക്രം മതങ്ങൾക്ക് പിന്നോട്ടുരുട്ടാനുള്ളതാണോ? സെക്കുലറിസ്ററ് സെമിനാറുകളും ശാന്തിയാത്രകളും നടത്തി ഈ വിപത്തിനുമുമ്പിൽ അടങ്ങിയിരിക്കുകയല്ലേ ഇന്ത്യൻ ബുദ്ധിജീവി?

അധികാരം മാത്രം ലക്ഷ്യമാക്കിയ ഭരണവർഗ്ഗം ഈ വിപത്തിനെക്കുറിച്ചു ഗാഢമായി ആലോചിക്കുകയില്ല. എല്ലാ ഭരണവും ഒരു പരിധിയോളം പ്രായോഗികതലത്തിൽ വ്യക്തിസ്വാതന്ത്ര്യത്തിൻെറ മറുചേരിയിലാണുതാനും. ഒരുകണക്കിൽ സെക്കുലറിസത്തിൻെറ മുഖംമൂടിയണിഞ്ഞുകൊണ്ട് ഭരണവർഗ്ഗം സ്വാതന്ത്ര്യാനന്തര ഇന്ത്യയിൽ സംഘടിത മതങ്ങളുമായി പുലർത്തിപ്പോന്ന അവിശുദ്ധ ബന്ധത്തിൻെറ ഫലമാണ് നമ്മൾ ഇന്നിവിടെ കാണുന്നത്. സംഘടിത മതത്തിൻെറ മതാധിഷ്ഠിത രാഷ്ട്രബോധവും കപട മതേതരത്വ ഭരണത്തിൻെറ നീതിശാസ്ത്രവും ഒന്നുതന്നെ. ഈ രണ്ടു ശക്തികളും ഇന്ത്യൻ മനുഷ്യനെ കൊണ്ടുചെന്നെത്തിച്ചിരിക്കുന്നത് നരകവാരിധിയുടെ നടുവിലാണ്.

മനുഷ്യൻ എന്ന സങ്കല്പം മതമൂല്യങ്ങൾകൊണ്ടു മാത്രം പൂർണ്ണമാകുന്നതല്ല എന്ന സത്യം മതവാദികൾ അംഗീകരിക്കുന്ന ഒന്നല്ല. കലയും സാഹിത്യവും സംസ്കാരവും തത്ത്വചിന്തയും ഊട്ടിവളർത്തിക്കൊണ്ടുവന്നു പ്രസരിപ്പിക്കുന്ന സൗന്ദര്യമൂല്യങ്ങൾകൂടി ഉണ്ടായാലേ മനുഷ്യസങ്കല്ത്തിന് മനുഷ്യപൂർണ്ണതയിലേക്കു ചലിക്കാനാവുകയുള്ളൂ. ഈ ചലനത്തിന് പൂർണ്ണവിരാമമിടാനാണ് വ്യക്തിസ്വാതന്ത്ര്യത്തിൻെറമേൽ വിശുദ്ധ ഗ്രന്ഥങ്ങൾ, അവയുടേതല്ലാത്ത അർത്ഥങ്ങളിൽ, ചാട്ടവാറുകളാക്കി വീശിക്കൊണ്ടിരിക്കുന്നത്. മനുഷ്യൻ മനുഷ്യനുവേണ്ടി സ്വാതന്ത്ര്യത്തിൻെറ മൂല്യങ്ങൾകൊണ്ടു നിർമ്മിച്ച ചരിത്രത്തിൻെറ കടയ്ക്കലാണ് മതങ്ങൾ ഇന്നു കത്തിവച്ചുകൊണ്ടിരിക്കുന്നത്. "മനുഷ്യാ, നീ സ്വതന്ത്രനല്ല" എന്നാണ് മതങ്ങൾ ഇന്നു പറഞ്ഞുകൊണ്ടിരിക്കുന്നത്. രാഷ്ട്രം മതത്തിൽനിന്നു സ്വതന്ത്രമല്ല എന്നാണ് ഈ പറച്ചിലിൻെറ ഒരു വികാസം. ഭരണാധികാരികൾ, ഏതു ഭരണാധികാരികളും നിലനില്പിനുവേണ്ടി ഈ കല്പനകൾ അനുസരിച്ചെന്നു വരാം. "ഞാൻ സ്വതന്ത്രനാണ്; സ്വാതന്ത്ര്യത്തെക്കുറിച്ചുള്ള എൻെറ സങ്കല്പങ്ങളിൽനിന്ന്, ആ സങ്കല്പങ്ങളുടെ ചരിത്രത്തിൽനിന്ന് ഞാൻ രൂപപ്പെടുത്തിയെടുത്ത ഒരു മനുഷ്യബോധമുണ്ട്; ആ ബോധത്തിൻെറ പാതയാണ് എൻെറ പാത" എന്നു പറയുന്ന മനുഷ്യരുടെ എണ്ണം കൂടിക്കൂടി വരാൻ കാലം ഇന്നു നമ്മോടാവശ്യപ്പെടുന്നുണ്ട്. കാരണം, വ്യക്തിസ്വാതന്ത്ര്യത്തിൽ വിശ്വസിക്കുന്ന മനുഷ്യരുടെ ജീവനുനേരേ മതമൂല്യങ്ങളെ മാനിക്കാത്ത മതസംഘടനകളുടെ വാളുയരുകയാണ്. ഇങ്ങനെ കൊല്ലപ്പെടേണ്ടവനാണോ സ്വതന്ത്രമനുഷ്യൻ? ഇങ്ങനെ കഴുത്തറുക്കപ്പെടേണ്ടതാണോ ചിന്താസ്വാതന്ത്ര്യം? ആശയങ്ങളുടെ പേരിൽ കൊല്ലാനുള്ള ഉത്തരവുകൾ പുറപ്പെടുവിക്കാനുള്ളതാണോ മതത്തിൻെറ മൂല്യങ്ങൾ? ഒരിക്കലുമല്ല. എന്നിട്ടും എന്തേ ഇങ്ങനെയൊക്കെ സംഭവിക്കുന്നു? ഈ വികാരവും വിശുദ്ധ ഗ്രന്ഥങ്ങൾ മുന്നോട്ടുവച്ച ആത്മീയമൂല്യങ്ങളുമായി ഒരു ബന്ധവുമില്ല.

ഈ ധ്വംസനത്തിനെതിരേ ചരിത്രത്താൽ നിയോഗിക്കപ്പെട്ടിട്ടുള്ള പോരാളികൾ കലാകാരന്മാരും ബുദ്ധിജീവികളും തത്ത്വചിന്തകന്മാരുമാണ്. കാരണം, എല്ലാ മതങ്ങൾക്കുമപ്പുറത്ത് അവർക്കൊരു മതമുണ്ട്—വ്യക്തിസ്വാതന്ത്ര്യം എന്ന മതം. ആ മതം ഇന്ത്യയിൽ ഇന്നു വളരെയേറെ ശോഷിച്ചുപോയിരിക്കുന്നു. ഇന്ത്യയുടെ രഥം പിന്നോട്ടുരുളുന്നതിന് അതും ഒരു കാരണമായി തീർന്നിരിക്കുന്നു.

**മനുഷ്യൻ എന്ന സങ്കല്പം മതമൂല്യങ്ങൾകൊണ്ടു മാത്രം പൂർണ്ണമാകുന്നതല്ല എന്ന സത്യം മതവാദികൾ അംഗീകരിക്കുന്ന ഒന്നല്ല. കലയും സാഹിത്യവും സംസ്കാരവും തത്ത്വചിന്തയും ഊട്ടിവളർത്തിക്കൊണ്ടു വന്നു പ്രസരിപ്പിക്കുന്ന സൗന്ദര്യമൂല്യങ്ങൾകൂടിയുണ്ടായാലേ മനുഷ്യസങ്കല്പത്തിന് മനുഷ്യപൂർണ്ണതയിലേക്കു ചലിക്കാനാവുകയുള്ളൂ.**



# സാഹിത്യം ഹൃദയത്തിൻെറ പ്രകാശം

**മലയാളത്തിലെ ആദ്യത്തെ ലക്ഷണമൊത്ത മഹാകാവ്യമായ രാമചന്ദ്രവിലാസത്തിൻെറ രചയിതാവ് മഹാകവി അഴകത്ത് പത്മനാഭക്കുറുപ്പിൻെറ 125-ാം ജന്മ വാർഷികാഘോഷങ്ങളുടെ സമാപനത്തിൽ ഡോ. സുകുമാർ അഴീക്കോട് നടത്തിയ പ്രഭാഷണത്തിൻെറ പ്രസക്തഭാഗം. ശ്രീ. ദിലീപ് തയാറാക്കിയതാണ് ഇത്.**





കേൾക്കുവാനുള്ള ആഗ്രഹം നമുക്ക് ഇന്നില്ല. കേൾക്കുക എന്നുള്ളതിൽ പ്രയാസപ്പെട്ട് കേൾക്കാതിരിക്കുക എന്നുള്ളതിൽ സുഖിക്കുന്ന ഒരു ജനതയാണ് ഇന്നുള്ളത്. ചെവിയുള്ളവർ കേൾക്കട്ടെ എന്ന് ക്രിസ്തുദേവൻ. വദനവിഭൂഷണം എന്ന് വള്ളത്തോൾ പറഞ്ഞു. ചെവിയുണ്ട് കേൾക്കത്തില്ല. ഉത്തരത്തിലുള്ള ശരീരാവയവങ്ങളെ പുച്ഛിച്ചുതള്ളുന്ന ക്രിയാത്മകമായ ഒരു ശൂന്യതയിലൂടെ നാമിന്ന് പോയിക്കൊണ്ടിരിക്കയാണ്. അതിനിടയിൽ നാം സ്മരിക്കേണ്ടതിനെയൊക്കെ മറന്നുപോകുന്നു. അഴകത്ത് പത്മനാഭക്കുറുപ്പിൻെറ 125-ാം ജന്മവാർഷിക പരിപാടികൾ ഒരുവർഷമായി നടന്നുകൊണ്ടിരിക്കുന്ന വിവരം തൃശൂരിലുള്ള ഞാൻ അറിഞ്ഞിരുന്നില്ല. സാഹിത്യത്തിലെ ഏതു പ്രധാന സംഭവവും അകലെനിന്ന് സൂക്ഷ്മതയോടെ നോക്കുന്ന പ്രകൃതക്കാരനാണ് ഞാൻ. എന്നിട്ടുപോലും ജന്മദേശം ഈ ഒരു സേവനം അദ്ദേഹത്തിൻെറ സ്മൃതിയുടെ മുമ്പാകെ നടത്തുന്നുവെന്നുള്ള പ്രധാന വാർത്ത നമ്മുടെ പത്രങ്ങളിൽ കാണാൻ കഴിഞ്ഞില്ല. കേൾക്കേണ്ടതു കേട്ടത് പതിന്മടങ്ങു ശക്തിയോടെ പ്രതിധ്വനിപ്പിക്കേണ്ട ഒരു ഉപാധിയാണ് പത്രങ്ങൾ. അഴകത്ത് പത്മനാഭക്കുറുപ്പിൻെറ സ്മരണ നാട്ടുകാർ 125 കൊല്ലം കഴിഞ്ഞിട്ടും ഒരു നവോപഹാരംപോലെ സ്വീകരിക്കുന്നുവെന്നുള്ളത് എല്ലാ ഗ്രാമങ്ങളുടെയും സാംസ്കാരിക ജീവിതത്തിന് കൊഴുപ്പുകൂട്ടാൻ പററിയ ഒരു വാർത്തയാണ്. വാർത്തകൾ അവാർത്തകളായിത്തീരുന്ന, അവാർത്തകൾ വാർത്തകളായി മാറുന്ന, ഒരു ശൂന്യതയുടെ അന്തരാളത്തിൽ നാം കഴിയുകയാണ്. അങ്ങനെ നമ്മുടെ ജീവിതത്തിൽത്തന്നെ ഏതോ തരത്തിലുള്ള ഒരു തലകുത്തിമറിച്ചിൽ സംഭവിച്ചുകൊണ്ടിരിക്കുന്നു. കാണേണ്ടത് തലതിരിഞ്ഞുകാണുന്ന ഒരു വിലോമ സ്വഭാവം ഇന്ന് ഉണ്ടായിരിക്കയാണ്. അഴകത്ത് പത്മനാഭക്കുറുപ്പ് എന്ന പേര് നമ്മുടെ പത്രങ്ങളിൽ പ്രചാരണയോഗ്യമായി കണ്ടില്ലല്ലോ എന്നതിൽ ഞാൻ ദുഃഖിക്കുന്നു.

## സാഹിത്യ അക്കാദമിയും രാമചന്ദ്രവിലാസവും

സാഹിത്യ അക്കാദമിയിൽ ഞങ്ങളൊക്കെ ഉണ്ടായിരുന്ന കാലത്ത്, മലയാളത്തിൽ ഒരു നിലയ്ക്ക് ഒന്നാമത്തെ മഹാകാവ്യമായിരുന്ന (ലക്ഷണ സമന്വിതമല്ലെങ്കിലും) ശ്രീകൃഷ്ണചരിതം പ്രസിദ്ധീകരിച്ചിരുന്നു. ഒന്നാമത് പ്രസിദ്ധീകരിച്ച നിലയ്ക്ക്, പത്തു പതിനഞ്ചു കൊല്ലം കഴിഞ്ഞിട്ടാണെങ്കിലും രണ്ടാമത്തെ മഹാകാവ്യം പ്രസിദ്ധീകരിക്കാൻ ഏറെറടുക്കുന്നതിൽ സന്തോഷമുണ്ടെന്ന് അക്കാദമിക്കാർക്ക് പറയാവുന്നതാണ്. ശ്രീകൃഷ്ണൻ ഗീത പ്രസംഗിച്ചിട്ട് പിന്നീട് അർജ്ജുനൻ എന്തോ സംശയം ചോദിച്ചപ്പോൾ പറഞ്ഞത് നീ മറന്നതുപോലെ ഞാനും മറന്നുവെന്നാണ്. അതുപോലെ, സാഹിത്യ അക്കാദമിയും ഒന്നാമത്തെ മഹാകാവ്യം പ്രസിദ്ധീകരിച്ച കാര്യം മറന്നുകാണും. സാഹിത്യ അക്കാദമി അതിൻെറ ജീവിതലക്ഷ്യം തന്നെ മറന്നുപോകുന്നു. എന്തിനാണ് ജനിച്ചതെന്നുള്ളത് മറന്നുപോകുന്നതാണ് ജീവിയുടെ ഏററവും വലിയ ട്രാജഡി. ജനിക്കേണ്ടതല്ലാത്തതിനുവേണ്ടി ജീവൻ പാഴാക്കുക. അതാണ് നാമിന്ന് കണ്ടുകൊണ്ടിരിക്കുന്നത്. സാഹിത്യ അക്കാദമിക്കും അങ്ങനെയൊരു വൈപരീത്യം സംഭവിച്ചു. സാധാരണ പ്രസാധകർ പ്രസിദ്ധീകരിക്കാത്തത്, എന്നാൽ സാഹിത്യത്തി

ന്റെ സ്വഭാവം തെളിയിക്കുന്നതിന് ചരിത്രപരമായ അതിന്റെ അസ്തിത്വം കാണിക്കുന്നതിനുപകരിക്കുന്നതുമായ ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിക്കുകയാണ് അക്കാദമിയുടെ സ്വഭാവം. അഥവാ ജീവിത ലക്ഷ്യമെങ്കിൽ രാമചന്ദ്രവിലാസം പ്രസിദ്ധീകരിക്കേണ്ടതാണ്. എത്രപേർ വായിക്കുന്നു, എത്ര ചെലവാകും എന്നുനോക്കേണ്ട ഒരു സംഘടനയല്ല സാഹിത്യ അക്കാദമി. കുഞ്ചന്റെ തുള്ളൽക്കഥകൾ മുഴുവൻ പ്രസിദ്ധീകരിച്ചിട്ടുണ്ട്. അത് ആളുകൾ വാങ്ങുമോ എന്നുള്ളതല്ല, പിൽക്കാലത്തു വരുന്ന സഹൃദയന്മാരും വിദ്യാർത്ഥികളും, ഒരു സാഹിത്യതീർത്ഥത്തിലേക്ക് അന്വേഷിച്ചുചെല്ലുമ്പോൾ, അവിടെ ശരിക്കും കെട്ടി ഉറപ്പിച്ചുകൊടുക്കേണ്ടതാണ് തീർത്ഥക്കടവ്. അതാണ് സാഹിത്യ അക്കാദമിയുടെ കടമ. അങ്ങനെയാണ് തുള്ളൽക്കഥകൾ പ്രസിദ്ധീകരിച്ചത്. അതുപോലെ രാമചന്ദ്രവിലാസവും പ്രസിദ്ധീകരിക്കേണ്ടതാണ്.

ഇതൊക്കെയാണ് നമ്മുടെ സമ്പ്രദായങ്ങൾ എങ്കിൽ അഴകത്തിന്റെ രാമചന്ദ്രവിലാസത്തെക്കുറിച്ചും മററും ആളുകൾ ചിന്തിക്കാതിരിക്കുന്നുണ്ടെങ്കിൽ അദ്ഭുതമൊന്നുമില്ല. ഇടയ്ക്കിടയ്ക്ക് നമ്മൾ പോയ വഴി ഒന്നു നോക്കേണ്ടതാണ്. പോയ വഴി നോക്കുന്നത് പോകാനിരിക്കുന്ന വഴി കാണുന്നതിനുള്ള ഒരു ദൃഷ്ടി വിശദീകരണമാണ്. സിംഹാവലോകനമെന്ന് പറയും. സിംഹം കാട്ടിലൂടെ പോയാൽ കുറച്ചുകഴിഞ്ഞ് തിരിഞ്ഞുനോക്കുമെന്നാണ് പറയുന്നത്. പോയിട്ടു തിരിച്ചുവരാനാണത്. അത്തരത്തിലുള്ള ഒരു സിംഹാവലോകനം എപ്പോഴും ആവശ്യമാണ്.

## രാമചന്ദ്ര വിലാസം

രാമചന്ദ്രവിലാസത്തിന്റെ രചന ഒരു ഇദംപ്രഥമ സംഭവമാണ്. അതിനുമുമ്പുണ്ടായിട്ടില്ലാത്തതും ഒന്നാമതായി നടക്കുന്നതുമായ സംഭവം-മലയാളത്തിൽ ലക്ഷണമൊത്ത ഒരു മഹാകാവ്യം ഉണ്ടാവുക എന്നത്. അതിനു മുമ്പുണ്ടായ കുഞ്ചൻ നമ്പ്യാരുടെ ശ്രീകൃഷ്ണചരിതം ലക്ഷണസമന്വിതമല്ല.

കുമാരനാശാൻ, ഉള്ളൂർ, വള്ളത്തോൾ തുടങ്ങിയ മഹാകവികൾ ഖണ്ഡകാവ്യങ്ങളും ഭാവകാവ്യങ്ങളും എഴുതിത്തുടങ്ങിയ കാലത്ത് ഒരു ചരമം നടന്നിരുന്നു. ആ ചരമമാണ് മഹാകാവ്യത്തിന്റെ മഹാ ചരമം. ആ ചരമത്തിൽപ്പെട്ട ഒരു കൃതിയാണ് അഴകത്ത് പത്മനാഭക്കുറുപ്പിന്റെ രാമചന്ദ്രവിലാസം. ആ ചരമത്തിൽപ്പെട്ട ഒരു വംശമുണ്ട്-മഹാകാവ്യവംശം. രഘുവംശത്തിലെ പ്രഥമൻ ദിലീപൻ എന്നുപറഞ്ഞതുപോലെ മലയാള മഹാകാവ്യത്തിലെ പ്രഥമനാണ് രാമചന്ദ്രവിലാസം. ഇത് മരിച്ചുപോയ ഒരു പ്രസ്ഥാനമാണെങ്കിൽ നമ്മൾ ഈ 125-ാം വർഷം മഹാകവിയെ ആദരിക്കേണ്ടതുണ്ടോ എന്നൊരു ചോദ്യമുണ്ട്. അതിനൊരു ചെറിയ മറുപടി പറയേണ്ടതാണ്. മഹാകാവ്യങ്ങൾ മലയാളത്തിലുണ്ടായ കാലത്ത് മലയാളത്തിലെ സഹൃദയന്മാരെ സംതൃപ്തപ്പെടുത്തിയ സാഹിത്യ പ്രസ്ഥാനം അതായിരുന്നു. അന്ന് വേറെ സാഹിത്യ പ്രസ്ഥാനങ്ങൾ ഉണ്ടായിരുന്നില്ല. മലയാളത്തിലുള്ള സാഹിത്യകൃതികൾ ഉണ്ടാകുന്നതിനു മുമ്പുള്ള സംസ്കൃത കതികൾ, മഹാകാവ്യങ്ങൾ പോലും അവരെ സംതൃപ്തപ്പെടുത്തിയിരുന്നു. ഇവിടെ, സാഹിത്യത്തിന്റെ ഒരു തിരി പ്രകൃതി കൊടുങ്കാററിന്റെ നടുവിലൂടെ പിടിച്ചുകൊണ്ടുപോവുകയാണ്. ചിലപ്പോൾ ആ തിരി മങ്ങിപ്പോകും. മങ്ങിപ്പോകുന്ന സമയത്തും ഏതെണ്ണയാണോ ആ തിരിയെ കെടാതെ നിർത്തുന്നത് ആ എണ്ണയുടെ മഹത്വം നാമോർക്കേണ്ടതാണ്. അത്തരത്തിൽ ഒരു എണ്ണയാണ് മഹാകാവ്യ പ്രസ്ഥാനം എന്നുള്ളത്. മഹാകാവ്യ പ്രസ്ഥാനം അപ്പോൾ ചെയ്തത് അതിനുമുമ്പുള്ള സാഹിത്യത്തിനു ശേഷമുള്ള സാഹിത്യവുമായി ബന്ധപ്പെടുത്തുകയായിരുന്നു.

മധ്യകാലഘട്ടങ്ങളിൽ ക്രൈസ്തവ പുരോഹിതർ അവരുടെ ദേവാലയങ്ങളിൽ ഇരുന്നുകൊണ്ട് പഴയ ഗ്രീക്ക് ചിന്തകന്മാരുടെ കൃതികൾ പകർത്തി എഴുതിവച്ചിരുന്നുവെന്ന് പറയുന്നു. അങ്ങനെ പൂർവ വിജ്ഞാനത്തെ നിലനിർത്തിയ അസാധാരണരായ സംസ്കാര സംരക്ഷകരായിരുന്നു അവർ. അത്തരത്തിലുള്ള ഒരു സാഹിത്യ ചൈതന്യ പരിരക്ഷണം ഈ മഹാകാവ്യ പ്രസ്ഥാനം നമുക്ക് തരികയുണ്ടായി. അതാണ് അതിന്റെ ഏററവും പ്രധാനപ്പെട്ട മൂല്യം.

ഇരുപതാം നൂററാണ്ടിന്റെ പ്രഥമ ദശാബ്ദത്തിലാണ് ആശാന്റെ കവിതകളും വരുന്നത്. ഒരേസമയത്തുതന്നെ മഹാകാവ്യവും ഉണ്ട്, ഖണ്ഡകാവ്യവും ഉണ്ട്. ഇതിന് പഴയ സംസ്കൃത കവികൾ പറയും: ഒരിടത്ത് ചന്ദ്രൻ അസ്തമിക്കുന്നു, മറെറാരിടത്ത് സൂര്യൻ ഉദിക്കുന്നു. ഇത്തരത്തിൽ പ്രകൃതിയുടെ അസാധാരണമായ ഒരു വിലാസ ഭംഗിയാണ് മലയാളത്തിൽ കാണുന്നത്. ഒരിടത്ത് മഹാകാവ്യം അസ്തമിക്കുന്നു, മറെറാരിടത്ത് ഖണ്ഡകാവ്യം ഉദിച്ചുവരുന്നു. അതിന്റെ അന്തരാള ദശയിലാണ്, ഒന്നാമത്തെ കാവ്യമായിട്ടും രാമചന്ദ്രവിലാസം വരുന്നത്.

പ്രകൃതിയിൽ ഒരു യുഗം അവസാനിക്കയും മറെറാരു യുഗം ജനിക്കുകയും ചെയ്യുന്ന ഒരു മധ്യഘട്ടമുണ്ട്. ആ മധ്യഘട്ടത്തിൽ അസ്തമിക്കുന്ന യുഗത്തിന്റെ സൃഷ്ടികളും ഉദിക്കുന്ന യുഗത്തിന്റെ സൃഷ്ടികളും സമകാലത്ത് സംഭവിക്കുന്നു. അത്തരത്തിലുള്ള ഒരു ആശ്ചര്യയുഗത്തിലാണ് രാമചന്ദ്രവിലാസമുണ്ടായത്. ആ കൃതിക്കുശേഷം അല്പ വർഷങ്ങൾക്കകം ആശാന്റെ 'വീണ പൂവ്' വന്നു. വീണപൂവ് സത്യത്തിൽ വീഴാത്ത പൂവിന്റെ പ്രതിരൂപമാണ്. വീണപൂവ് എന്നുള്ളതിൽ കവിതയില്ല. പൂവുണ്ടായാൽ വീഴുമെങ്കിൽ അതിലെന്തുണ്ട് കവിത. പൂവുണ്ടായാൽ വീഴുമെങ്കിലും അത് വീഴാത്ത പൂവാണ്. വീണിട്ട് അതുയർന്നുപോയി, വേറെ എവിടെയെല്ലാമോ എത്തി. അതുകൊണ്ട് അത് വീണ ഈ മണ്ണിൽ നോക്കി 'വിഡ്ഢി' എന്ന് കരയാതിരിക്കുക. അതാണ് 'കണ്ണേ മടങ്ങുക' എന്നുപറഞ്ഞതിന്റെ താത്പര്യം.

വിദേശീയ ഭാഷകളിലാണ് ഉത്കൃഷ്ട സാഹിത്യം എന്ന് ഇന്ത്യയിലെ ഓരോ പ്രദേശവും കരുതിയിരുന്ന ഒരു കാലഘട്ടമുണ്ടായിരുന്നു. സാഹിത്യമെന്നുള്ളത് അന്യഭാഷയിലാണ് എന്നു വിചാരിക്കുന്ന ഒരു സഹൃദയ സദസ്സ് കേരളത്തിലുണ്ടായിരുന്നു. ഇവിടെയാണ് രാമചന്ദ്രവിലാസത്തിന്റെ രണ്ടാമത്തെ പ്രാധാന്യം. രഘുവംശം മൂന്നാം സർഗ്ഗം പഠിക്കുന്നത് മലയാളമാണെന്നു കരുതിയ സഹൃദയത്വം ഇവിടുണ്ടായിരുന്നു. (തർജ്ജമയല്ല!) അത് ഒരു രാജ്യത്തിന്റെ, ജനതയുടെ ചൈതന്യത്തെ നശിപ്പിക്കുന്ന വീക്ഷണമാണ്. പുസ്തകത്തിലുള്ളതും പരീക്ഷയിൽ എഴുതുന്നതുമായ നിർവചനമല്ല നേരെമറിച്ച് നാം നമ്മുടെ ഉപബോധമനസ്സിനെക്കൊണ്ട് അംഗീകരിപ്പിച്ച് ദൈനംദിന ജീവിതത്തിൽ പ്രാവർത്തികമാക്കുന്ന ഒരു നിർവചനം! 'അന്യഭാഷയിൽ ആണ് സാഹിത്യം.' അത്തരത്തിലുള്ള ഒരു തമസ്സിന്റെ യുഗത്തിലൂടെ ഇന്ത്യ കടന്നുപോയിരുന്നു; കേരളം കടന്നുപോയിരുന്നു. ഇതു കാണിക്കുന്നത് നമുക്ക് അടിമത്തം എന്നുള്ളത് രാഷ്ട്രീയമായ അടിമത്തമല്ല, ആത്മാവിനെ ബാധിക്കുന്ന അടിമത്തം-വിചാരത്തിന്റെയും. ഭാവനയുടെയും പരകീയത നമ്മുടെ ഹൃദയത്തിൽ പ്രവേശിച്ച് കുടിയിരിക്കുന്നതാണ്. ആ യുഗത്തിലൂടെ കടന്നുപോയ സമയത്താണ് തുഞ്ചത്ത് എഴുത്തച്ഛൻ വന്ന് ഭാഷാപരമായ സ്വാവലംഭൃത അധ്യാത്മ രാമായണത്തിലൂടെ പ്രകടിപ്പിച്ചത്. കേരളത്തിലെ കിളികൾ പാടുന്ന ഭാഷ, ഇവിടുത്തെ കുട്ടികൾക്ക് മനസ്സിലാകുന്ന ഭാഷയാണ്. അതാണ് കിളിപ്പാട്ട് എന്നുപറയാൻ കാരണം. ആ ഭാഷയിൽ, എഴുതിയപ്പോൾ അത് കേരളത്തിന്റെ തലക്കുറിയായി നിന്നു. ഇന്ന് ബാൾപോയിൻറ് ഉപയോഗിക്കുന്ന സമയത്തും അതിന്റെ ഉള്ളിൽ നാരായത്തിന്റെ ജീവന്റെ മുന മഷിയിൽ മുക്കി ഉപയോഗിക്കുന്നു. ഭാഷാപരമായ തന്റേടമാണത്. ഒരു ജനതയുടെ ഉയിർത്തെഴുന്നേല്പാണത്.

> "സാനന്ദരൂപം സകല പ്രബോധം
> ആനന്ദ സാരാമൃത പരിജ്ഞാതം
> മനുഷ്യപത്മേഷു രവിപ്രബോധം
> പ്രണാമി തുഞ്ചത്തെഴുമാര്യപാദം"

പിന്നട്രുവന്നവർ എഴുത്തച്ഛന്റെ മുമ്പാകെ കൈകൂപ്പി നിന്നു. താമരയെങ്ങനെ സൂര്യന്റെ മുമ്പാകെ വികസിക്കുന്നുവോ അമ്മട്ടിലല്ലയോ മഹാകവേ, അങ്ങയുടെ കൃതികൾ വായിച്ച് ഞങ്ങളുടെ കുട്ടികളുടെ ഹൃദയങ്ങൾ പത്മസമാനമായി ഇതളുകൾ നീട്ടി ഏതോ ഒരു മഹാകാശത്തിൽ ഈ ഇതളുകൾ വിടർന്നുകൊണ്ട് നില്ക്കുന്നുവെന്നത്. മനുഷ്യരാകുന്ന പത്മങ്ങളിൽ സൂര്യനായി വർത്തിച്ചുകൊണ്ടുള്ള എഴുത്തച്ഛനെ-തുഞ്ചത്തെഴുമാര്യപാദത്തിനെ-ഞങ്ങൾ നമസ്കരിക്കുന്നു. മലയാളത്തിൽ എഴുതിയത്, കേരളീയം എന്നല്ല അവിടെ ഉപയോഗിച്ച വാക്ക്, മനുഷ്യപത്മം എന്നാണ്. ഏതു ഭാഷക്കാരനും മലയാളം പഠിച്ചാൽ, അവന്റെ ഹൃദയം ഈ വാക്കുകളിലൂടെ വിടരുന്നതായിരിക്കും. അത്തരത്തിൽ ഭാഷാപരമായ സ്വാതന്ത്ര്യപ്രഖ്യാപനം അഴകത്ത് പത്മനാഭക്കുറുപ്പിന്റെ കൃതിയിലുണ്ട്.

## നഷ്ടപ്പെടുന്ന ഭാഷാഭിമാനം

മലയാളം പോലൊരു പാവപ്പെട്ട ഭാഷയിൽ, കാളിദാസനും ഭാസനും മാഘനും ഹർഷനുമൊക്കെ എന്തൊക്കെ ചെയ്തുവോ അതു മുഴുവൻ മലയാളത്തെക്കൊണ്ട് ചെയ്യിക്കും. ഭാഷാപരമായ ആ അഭിമാനം നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്ന കാലമാണിത്. കേരളീയന്റെ ഭാഷാഭിമാനത്തിന്റെ പ്രകാശനം നടത്തിയ വ്യക്തിയെ സ്മരിക്കുകയാണ് അഴകത്തിനെക്കുറിച്ച് പറയുമ്പോൾ നാം ചെയ്യുന്നത്. ഈ അഭിമാനം ജീവിതത്തിന്റെ എല്ലാ മുഖങ്ങളിൽനിന്നും മാഞ്ഞുപോകുന്ന യുഗത്തിൽ നാം ജീവിക്കുകയാണ്. സ്വാവലംഭൃത ഇവിടെ അവസാനിക്കുന്നു.

അഴകത്തിന്റെ സൃഷ്ടിയുടെ പിറകിലുള്ള ഹൃദയപ്രേരണ ഇന്നത്തെ സ്ഥിതിവിശേഷത്തിന്റെ നേരെയുള്ള ഒരു ചോദ്യചിഹ്നമാകുവാൻ തക്ക ഗൗരവപ്പെട്ട ഒരു സാമൂഹ്യ പ്രതിഭാസമാണ് എന്ന് നാമോർക്കുകയും വേണം. ഈ കൃതിക്ക് ഒരു അർത്ഥമുണ്ട്. ആ അർത്ഥം മലയാളത്തിന്റെ തലയെ ഉയർത്തി നിർത്തുക എന്നുള്ളതായിരുന്നു. മിൽട്ടന് ഇംഗ്ളീഷ് സാഹിത്യത്തിലുള്ള സ്ഥാനമതാണ്. അദ്ദേഹം രണ്ട് മഹാകാവ്യങ്ങൾ രചിച്ചിട്ടുണ്ട്-പാരഡൈസ് ലോസ്ററും, പാരഡൈസ് റീഗെയിൻഡും. അവ ലാററിൻ ഭാഷയിൽ എഴുതാനായിരുന്നു ആദ്യ തീരുമാനം. അതിന്റെ മുഴുവൻ കുറിപ്പുകളും അദ്ദേഹം ഇട്ടിരുന്നു. അദ്ദേഹം ഇംഗ്ളണ്ട് കണ്ട ലാററിൻ പണ്ഡിതന്മാരിൽ അഗ്രേസരനായിരുന്നു. കുരുടനായിരുന്നുവെങ്കിലും, ഇംഗ്ളണ്ടിന് പിൽക്കാലത്ത് മനുഷ്യനെയും ദേവതകളെയും കാണുവാനുള്ള അഭൗമമായ ദർശനശക്തി ഉണ്ടാക്കിക്കൊടുത്തു. മിൽട്ടൻ അവസാനം ഇംഗ്ളീഷിലാണ് എഴുതിയത്. അത്തരത്തിൽ ഉള്ള ഒരു മാനുഷികപ്രൗഢിയാണ് അഴകത്ത് പത്മനാഭക്കുറുപ്പിൽ കാണുന്നത്. അഴകത്തിന് സംസ്കൃതം, തമിഴ്, ഹിന്ദി, ഇംഗ്ളീഷ് എന്നിങ്ങനെ വിവിധ ഭാഷകൾ അറിയാമായിരുന്നു. സംസ്കൃതത്തെ കെട്ടിപ്പിടിക്കുവാൻ തക്ക വിധത്തിൽ ശക്തിമത്തായ തന്റെ കൈകളെക്കൊണ്ട് മലയാളമെന്ന വികസിക്കാത്ത കുട്ടിയെ എടുത്ത് മടിയിൽ വച്ച് താലോലിച്ചു എന്നുള്ളതാണ്

അഴകത്തിന്റെ ജീവിതത്തിലെ യഥാർത്ഥ അഴക്. ആ പാലം ഇന്ന് മലയാള സാഹിത്യ ചരിത്രത്തിന്റെ മുകളിൽ ഏതോ അസ്തമിക്കാത്ത ഒരു നക്ഷത്രത്തിന്റെ ധവളരശ്മികൾ എന്നതുപോലെ നമ്മുടെ ഈ ജീവിതത്തിന്റെ ഇരുട്ടിൽവന്ന് നമ്മെ ഉണർത്തിക്കൊണ്ടേയിരിക്കും. നമ്മൾ മലയാള സാഹിത്യമുണ്ട്, അതുണ്ട്, ഇതുണ്ട് എന്നൊക്കെ പറയുന്നുണ്ടെങ്കിലും നമ്മുടെ ആത്മാവിന്റെ ഏതോ ഒരു രന്ധ്രത്തിലൂടെ നമ്മുടെ ഭാഷാപരമായ അഭിമാനം പതുക്കെ ഊർന്നുപോകുന്നൊരു കാലഘട്ടമാണിത്.

സാഹിത്യമെന്നത് അവസാനമായി ഹൃദയത്തിന്റെ ഒരു പ്രകാശമാണ്. രാമചന്ദ്രവിലാസത്തിന്റെ രചനയ്ക്കുശേഷമാണ് ഉമാകേരളമൊക്കെ വരുന്നത്. സത്യത്തിൽ, കേരളത്തിൽ രാമചന്ദ്രവിലാസകാരന്റെ ഈ മാർഗ്ഗത്തെ അതിന്റെ ചൈതന്യം ഉൾക്കൊണ്ടുകൊണ്ട് പിന്തുടരുവാൻ പിന്നീടാളുകൾ ഉണ്ടായിരുന്നുവെങ്കിൽ, നമ്മുടെ ആശാന്റെയും വള്ളത്തോളിന്റെയും ഖണ്ഡകാവ്യങ്ങൾ ഓർമ്മിക്കുന്നതുപോലെ, ഓർമ്മിക്കത്തക്ക വിധത്തിലുള്ള അനശ്വര മഹാകാവ്യങ്ങൾ നമുക്കു കിട്ടിയേനെ. പിന്നാലെ വരേണ്ടവർ വന്നില്ല എന്നുള്ളത് രാമചന്ദ്രവിലാസകാരന്റെ കുറ്റമല്ല. മലയാളത്തിൽ ഉമാകേരളത്തിന് അപ്പുറത്ത് ആധുനികത ഉൾക്കൊള്ളുന്ന മഹാകാവ്യമില്ല. നമ്മൾ ഫാഷന് അടിമകളായി, മഹാകാവ്യം മരിച്ചുവെന്നു പറഞ്ഞിട്ട് പിന്നെ ഖണ്ഡകാവ്യത്തെ കൊല്ലാനായി അങ്ങോട്ടു പോയിരിക്കയാണ്. നിങ്ങൾ പ്രതിഭാശാലിയാണെങ്കിൽ ഏതു കാവ്യവും അനശ്വരമായ പ്രകാശത്തോട് അവതരിപ്പിക്കാൻ സാധിക്കും. ടി.എസ്.എലിയട്ട് ഇരുപതാം നൂറ്റാണ്ടിൽ പോയറ്റിക്-ഡ്രാമ എഴുതിയ ആളാണ്. ഷേക്സ്പിയറുടെ കാലത്താണ് പോയറ്റിക്-ഡ്രാമ, കാവ്യരൂപത്തിലുള്ള നാടകം, ഷേക്സ്പിയറിന്റെ ജൂലിയസ് സീസർ, മാക്ബത്ത്, ഹാംലറ്റ് എല്ലാം ഫ്രീ-വെഴ്സ് ആണെങ്കിലും കവിതയാണ്. അത്തരത്തിലുള്ള കാവ്യരൂപാത്മകമായ നാടകം ഇരുപതാം നൂറ്റാണ്ടിൽ വിലപ്പോവില്ലെന്നൊക്കെ ആളുകൾ പറഞ്ഞപ്പോൾ ടി.എസ്.എലിയട്ട് പോയറ്റിക്-ഡ്രാമ എഴുതി. അതൊക്കെ പ്രതിഭാശാലിയുടെ മഹത്വമാണ്. ചങ്ങമ്പുഴ അദ്ദേഹത്തിന്റെ ദ്രാവിഡ പദ്യങ്ങൾ എഴുതുന്ന സമയത്ത് പറഞ്ഞു: 'ശ്ളോകമെന്നുള്ളത് ശ്ളോക മുത്തശ്ശിയാണ്. അതിനി എഴുതിയിട്ട് കാര്യമില്ല.' പിൽക്കാലത്ത് അസാധാരണമായ വിധത്തിൽ ഭാവന ദൈവം അനുഗ്രഹിച്ചു കൊടുത്ത പി.കുഞ്ഞിരാമൻനായർ ചില ശ്രേഷ്ട കവനങ്ങൾ എഴുതിയത് അനുഷ്ടുപ് വൃത്തത്തിലാണ്. ഏതൊന്നാണോ ചങ്ങമ്പുഴ പരിഹസിച്ചത്, ആ ശ്ളോക മുത്തശ്ശിയെ ഉപയോഗിച്ചുകൊണ്ട്. പി എന്ന് എപ്പോഴും വഴി അന്വേഷിച്ചുകൊണ്ടുനടന്ന, ജന്മദേശമേതെന്നറിയാതെ പരിഭ്രാന്തനായുഴലുന്ന പി.അനുഷ്ടുപ്പിൽ എത്രയോ മനോഹര കവിതകൾ എഴുതുകയുണ്ടായി. ഒരു പ്രതിഭാശാലിക്ക് ഇന്ന വൃത്തമെന്നോ, ഇന്ന രീതിയെന്നോ ഒന്നുമില്ല.

## മതിലുകൾ സൃഷ്ടിക്കുന്നവർ

സാഹിത്യത്തിലൂടെ ഒരു സംസ്കാരത്തെ ഉയർത്തുകയായിരുന്നു രാമചന്ദ്രവിലാസകാരൻ. സംസ്കൃതമറിയാമെന്നിരിക്കേ, അദ്ദേഹം ഈ മലയാളത്തെ ഇഷ്ടപ്പെട്ടു. എഴുത്തച്ഛനും കുഞ്ചനും ചെറുശ്ശേരിയും ഇഷ്ടപ്പെട്ടതുപോലെ. സംസ്കൃതം ഏറ്റവും സുഗമമായ വശപ്പെട്ട ബ്രാഹ്മണനായ ചെറുശ്ശേരി, 'ഇന്ദിര തന്നുടെ പുഞ്ചിരിയായൊരു/ ചന്ദ്രിക മെയ്യിൽ പരക്കയാലെ' എന്നുപറഞ്ഞപ്പോൾ ഇരുപതാം നൂറ്റാണ്ടിൽ ചങ്ങമ്പുഴ അസൂയപ്പെടുന്ന വിധത്തിലുള്ള ദ്രാവിഡ ശീലിന്റെ മനോഹാരിത അതിൽ കാണാൻ സാധിക്കുന്നു. സമ്പന്ന കുടുംബത്തിൽ പിറന്നിട്ടു സമ്പത്തുള്ള കുടുംബത്തിൽ നിന്നും വിവാഹം കഴിക്കുക. അതായിരുന്നു പതിവു ശീലം. ഇപ്പോൾ സമ്പത്തില്ലെങ്കിലും വിദ്യാഭ്യാസമുണ്ടെങ്കിൽ കൊമ്പുള്ള കുടുംബത്തിലേക്ക് പോകുക എന്നുള്ളതാണ് രീതി. പക്ഷേ, തുഞ്ചൻ, കുഞ്ചൻ, ചെറുശ്ശേരി, അഴകത്ത് തുടങ്ങിയവർ സമ്പന്നകുടുംബത്തിൽ ജനിച്ചിട്ടു ദരിദ്ര കുടുംബത്തിൽപ്പോയി വിവാഹം കഴിച്ചവരാണ്. സംസ്കൃത പാണ്ഡിത്യത്തിന്റെ നടുവിലാണ് അവർ ജനിച്ചുവളർന്നത്. പക്ഷേ, അവർ കവിത എഴുതുമ്പോൾ അവരവർക്ക് പ്രിയപ്പെട്ട അവരുടെ ഹൃദയകാമുകിയായി സ്വീകരിച്ചത് പാവപ്പെട്ട മലയാളത്തെയാണ്. അതിലൊരു മഹത്തായ ത്യാഗമുണ്ട്. ആ ത്യാഗം ഈ ഭാഷയോടുള്ള അഗാധമായ പ്രേമമാണ്. നമുക്കിന്ന് നഷ്ടപ്പെട്ടുപോയ പ്രേമം. ഒരു ജനതയെ സൃഷ്ടിക്കുന്നത് ഇത്തരത്തിലുള്ള വിശാലങ്ങളായ സ്നേഹങ്ങളാണ്.

സാഹിത്യം, കല, സംസ്കാരം എന്നൊക്കെപ്പറഞ്ഞ് നാം ചില മതിലുകൾ സൃഷ്ടിച്ചിട്ടുണ്ട്. ബഷീർ പറഞ്ഞില്ലേ 'ഈ മതിലിന് അപ്പുറവും ഇപ്പുറവും സ്നേഹത്തിന്റെ സ്പന്ദനങ്ങൾ നടക്കുന്നു. മതിൽ അതിനെ തടുക്കുന്നു.' അത്തരത്തിൽ ഇവിടെ ഈ മനം ജീവന്റെ മഹാസ്പന്ദനങ്ങൾ അവിടവിടെ നടക്കുമ്പോൾ അത് സംവേദ്യമാകാതിരക്കുവാൻവേണ്ടി നാം ഇതിന്റെ നടുവിൽ ലേബലിന്റെ മതിലുകൾ കെട്ടിവയ്ക്കുന്നു. ഞാൻ എന്നെങ്കിലും രാഷ്ട്രീയക്കാര്യം പറഞ്ഞാൽ രാഷ്ട്രീയക്കാർ പറയും: 'താൻ മലയാളാധ്യാപകനല്ലേ, പിന്നെന്തിനാ രാഷ്ട്രീയം പറഞ്ഞത്. അത് ഞങ്ങൾക്ക് വിട്ടുതന്നാൽപ്പോരേ.' ഇത്തരം മതിലുകൾ നാം കളയേണ്ടതാണ്.

ഈ കൃതി സാഹിത്യചരിത്രത്തിൽ മാത്രമല്ല പ്രതിധ്വനികൾ സൃഷ്ടിക്കുന്നത്. കേരളത്തിന്റെ സാംസ്കാരിക ചരിത്രത്തിൽ അതിന്റെ ഒരു പ്രതിധ്വനിയുണ്ട്. ഒരു കവിത എഴുതാനുള്ള ഉപകരണം ഒരു കവി സ്വീകരിക്കുമ്പോൾ, ആ ഉപകരണം തന്റെ ഹൃദയത്തിന്റെ ഏറ്റവും അടുത്തുള്ള ഉപകരണമാകുന്നു. കുട്ടിയോട് മാതാപിതാക്കൾ സംസാരിക്കുമ്പോൾ എങ്ങനെയാണോ മാതൃഭാഷ സംസാരിക്കുന്നത്, പ്രേമസല്ലാപത്തിൽ എങ്ങനെയാണോ മാതൃഭാഷ പറയുന്നത്, അതുപോലെ കാവ്യസല്ലാപത്തിൽ ഹൃദയത്തിന്റെ ഏറ്റവും അടുത്തുള്ള ഉപകരണം വേണം. രാമചന്ദ്രവിലാസകാരൻ തന്റെ ഈ ഹൃദയസത്യം സാക്ഷാത്കരിച്ചു.

നമ്മുടെ ബോധത്തിന്റെ ഏതോ ഒരു കോണിൽ നമ്മുടെ ശാശ്വത ആത്മപ്രതിരൂപമായ അടിമത്തം നിലനിൽക്കുകയാണ്. മലയാളം പറയുന്ന അവസരത്തിൽ പണ്ട് ബ്രാഹ്മണർ എങ്ങനെ മലയാളത്തിനിടയിൽ സംസ്കൃതം ചേർത്തുവോ അതുപോലെ നാം ഇംഗ്ളീഷ് ചേർക്കുന്നു. കുട്ടികളെല്ലാം ഇന്ന് ഇംഗ്ളീഷ് പഠിക്കുകയാണ്. ഇവിടെ സാഹിത്യമാതൃകകൾ വിദേശീയമായിത്തീർന്നിരിക്കുന്നു. ഇന്ന് ഇവിടെ ഒരു ഭാഷയുണ്ടെങ്കിൽ, അത് മലയാളവും ഇംഗ്ളീഷും അല്ല; അത് അനുകരണത്തിന്റെ ഭാഷയാണ്. അവിടെ ഉണ്ടാകുന്ന ഉരുപ്പടികൾ അതുപോലെ ഇവിടെ കൊണ്ടുവന്ന് അനുകരണത്തിന്റേതായ ഒരു ഭാഷയിൽ ആവിഷ്ക്കരിക്കയാണ്. കവിയുടെ ഭാഷ അപൂർവതയുടെ ഭാഷയാണ്. 'അപൂർവ നിർമ്മാണക്ഷമ'-അതാണ് പ്രതിഭ എന്നു പറയുന്നത്. ആ അപൂർവ ഭാഷ ഉപേക്ഷിച്ച് അനുകരണത്തിന്റെ, പറയുന്നതുതന്നെ പറയുന്ന, കണ്ടത് പകർത്തുന്ന ഫോട്ടോഗ്രാഫിക് സമാനമായ ഭാഷയാണ് നാമിന്ന് ഉപയോഗിക്കുന്നത്. മലയാളം പറയുമ്പോൾത്തന്നെ അറിയാതെ ഇംഗ്ളീഷ് വാക്കുകൾ വന്നു കൊണ്ടിരിക്കുന്നു. സയൻസിലും മറ്റും മലയാളത്തിൽ പ്രതിപാദിക്കാൻ കഴിയാത്ത വാക്കുകൾ പറയാൻവേണ്ടി നമുക്ക് ഇംഗ്ളീഷ് ഉപയോഗിക്കാമെന്ന് നാം സാധാരണ പറയും. എന്നിട്ട് നമ്മൾ 'അച്ഛൻ' എന്നു പറയേണ്ടിടത്ത് 'ഫാദർ' എന്നുപറയും. 'അച്ഛൻ' എന്നുള്ളത് മലയാളത്തിൽ പറയാൻ കഴിയാത്ത വിധത്തിൽ അതിഭയങ്കരവും നിഗൂഢവും ഒക്കെയായിരിക്കുന്നു. ചിലർ പറയുന്ന മലയാളം കേട്ടാൽ, നമുക്കൊക്കെ അധികാരം കിട്ടിയെങ്കിൽ അപ്പോൾത്തന്നെ അറസ്റ്റു ചെയ്ത് കെട്ടിത്തൂക്കുന്നതാണ്. ആളുകൾ പറയും പൈശാചികമെന്ന്. അതിലും ഭയങ്കര കുറ്റമാണവന്റേത്. ഒരു പ്രീഡിഗ്രിക്കാരനോട് ഇന്നത്തെ പരീക്ഷ എങ്ങനെ എന്നുചോദിച്ചാൽ 'പേപ്പർ വളരെ ഡിഫിക്കൽട്ടായിരുന്നു' എന്ന് അവൻ മറുപടി പറയും. അപ്പോൾ കൊടുക്കണം അവനും അവന്റെ കുടുംബാംഗങ്ങൾക്കും ഒന്നിച്ച്, പേപ്പർ വളരെ

ശേഷം 65-ാം പേജിൽ





ആർ. ശരത്



**മാവേലി സ്റ്റോറുകളുടെ ജനയിതാവായ ഇ. ചന്ദ്രശേഖരൻനായരെ ഇന്നാരും ഓർക്കുന്നില്ല. മാവേലി സ്റ്റോറാകട്ടെ, അതിന്റെ മൗലികമായ ആശയങ്ങളിൽനിന്നു തെന്നിപ്പോവുകയുമാണ്. നിത്യോപയോഗ ഭക്ഷ്യവസ്തുക്കളുടെ പൊതുവിതരണ രംഗത്തു നടന്ന ഒരു നിശ്ശബ്ദ വിപ്ളവമായിരുന്നു മാവേലി സ്റ്റോറിന്റെ ജനനം. ദരിദ്ര ജനവിഭാഗത്തെ കച്ചവടക്കാരുടെ ക്രൂരഹസ്തങ്ങളിൽനിന്നു രക്ഷിക്കുകയെന്നതായിരുന്നു ഇ. ചന്ദ്രശേഖരൻനായരുടെ അന്നത്തെ ലക്ഷ്യം.**

# മാവേലിസ്റ്റോറുകൾ ഉണ്ടായ കഥ

ചോദ്യം: മാവേലിസ്റ്റോർ എന്ന ആശയം എങ്ങനെയുണ്ടായി?

ഉത്തരം: എന്റെ സ്ഥലമായ കൊട്ടാരക്കര കശുവണ്ടി ഫാക്ടറികളുടെ നാടാണ്. കശുവണ്ടിത്തൊഴിലാളികളുടെ ജീവിതമാകട്ടെ പട്ടിണി നിറഞ്ഞതും. ഓണം ഇത്തരക്കാർക്ക് നന്നായി സദ്യ ഉണ്ണാനുള്ള ഒരവസരമാണ്. കശുവണ്ടി ഫാക്ടറി മുതലാളിമാരോട് പലപ്പോഴും സമരം ചെയ്തും ഫാക്ടറിപ്പടിക്കൽ നിരാഹാര സത്യാഗ്രഹം നടത്തിയുമാണ് ഓണത്തിനുള്ള കൂലിയും ബോണസ്സും അവർക്കു ലഭിക്കുക. തിരുവോണത്തിന് രണ്ടുനാൾ മുമ്പായിരിക്കും ഇവർക്ക് തുച്ഛമായ തുക കിട്ടുന്നത്. ഇത്തരത്തിൽ ഇരന്നുകിട്ടിയ ബോണസ്സുമായി കമ്പോളത്തിലിറങ്ങുമ്പോൾ മറ്റൊരു കൂട്ടർ ഇവരെ ചൂഷണം ചെയ്യാൻ വേണ്ടി അവിടെയുണ്ടാകും. വില കുതിച്ചുയരുന്നു. അതുവരെ ഉണ്ടായിരുന്ന വിലയുടെ ഇരട്ടിയും രണ്ടിരട്ടിയും കൊടുത്ത് അവശ്യസാധനങ്ങൾ വാങ്ങുകയേ ഇക്കൂട്ടർക്കു നിവൃത്തിയുള്ളൂ. വർഷത്തിൽ ആകെക്കൂടി ഇവർ ഒരു മൊത്തവാങ്ങൽ നടത്തുന്നതും ഓണത്തിനാണ്. ഈ ദയനീയസ്ഥിതി നേരിട്ടു മനസ്സിലാക്കിയ ഞാൻ ഇതിനൊരു പരിഹാരം കണ്ടെത്താൻ വളരെക്കാലമായി ആലോചിക്കുകയായിരുന്നു. 1981-ൽ ഭക്ഷ്യമന്ത്രിയായപ്പോൾ എനിക്ക് ആദ്യം ഓർമ്മ വന്നത് ഒരുദിവസത്തെ സദ്യ ഉണ്ണാൻവേണ്ടി ഒരു വർഷത്തെ സമ്പാദ്യം ഓണച്ചന്തയിൽ നഷ്ടപ്പെടുന്ന ഈ തൊഴിലാളികളെയാണ്. ഇത്തരത്തിലുള്ള വില വർദ്ധന ഒഴിവാക്കുകയും ഒരു പരിധിവരെ വില നിലവാരം പിടിച്ചുനിർത്താൻ സഹായിക്കുകയും ചെയ്യുന്നതരത്തിൽ സർക്കാരിന് എന്തുകൊണ്ട് ഓണച്ചന്തകൾ നടത്തിക്കൂടാ എന്ന് ഞാൻ ചിന്തിച്ചു.

ചോ: ഓണച്ചന്തകളിൽനിന്ന് മാവേലി സ്റ്റോറുകളിലെത്തിയപ്പോൾ വിലവർദ്ധനവിനെ പിടിച്ചുനിർത്താൻ കഴിഞ്ഞോ?

ഉ: നമ്മുടേത് ഒരു കൺസ്യൂമർ സ്റ്റേറ്റാണല്ലോ. മാത്രമല്ല ഞാൻ 1980-ൽ മന്ത്രിസ്ഥാനമേറ്റപ്പോൾ സുഹൃത്തുക്കൾ പലരും ഭക്ഷ്യമന്ത്രിയുടെ കസാല മുൾക്കിരീടമാണെന്ന് പറയുകയും ചെയ്തു. ഇതു മനസ്സിൽ വച്ചുകൊണ്ട് വിലക്കയറ്റം നിയന്ത്രിക്കുന്നതിനെപ്പറ്റിയാണ് ഞാൻ ആദ്യം ആലോചിച്ചത്. ഇങ്ങനെ വന്നപ്പോൾ കാർഷികവിഭവങ്ങളിൽ ഉല്പാദകർക്കും ഉപഭോക്താവിനും കിട്ടുന്ന മാർജിനിലുള്ള വ്യത്യാസം എന്റെ ശ്രദ്ധയിൽപ്പെട്ടു. മാത്രമല്ല കുത്തക വിപണനക്കാർ പ്രത്യേകിച്ച് അന്തർ സംസ്ഥാന വിപണനക്കാർ എടുക്കുന്ന മാർജിൻ വളരെ വലുതാണെന്ന് ബോദ്ധ്യമാകുകയും ചെയ്തു. ഇതുകൂടാതെ ഫെസ്റ്റിവൽ കാലങ്ങളിൽ പെട്ടെന്ന് വില കുതിച്ചുയരുന്ന ഒരു സ്ഥിതിവിശേഷമാണ് സ്ഥിരമായി കേരളത്തിൽ കണ്ടുവന്നത്. ഇക്കാലത്ത് സാധാരണക്കാർ

കൂടുതൽ സാധനങ്ങൾ വാങ്ങും. സമയവും ആവശ്യവും മനസ്സിലാക്കിക്കൊണ്ട് കച്ചവടക്കാർ വിലകൂട്ടുന്ന ഒരു പ്രവണതയുണ്ട്. ഇതിൽ ഇടപെടണമെങ്കിൽ വ്യാപകമായ ഒരു നിയന്ത്രണമാണുവേണ്ടതെന്ന് മനസ്സിലായി. മൊത്തം മാർക്കററിൽ പോകേണ്ട കാര്യമില്ല. സാധാരണ നിലയിൽ സാദ്ധ്യമല്ലാത്ത കാര്യങ്ങൾ പരിശ്രമംകൊണ്ടു സാധിക്കുമെന്ന് എൻെറ അനുഭവങ്ങളുടെ വെളിച്ചത്തിൽ എനിക്ക് വിശ്വാസവുമുണ്ടായിരുന്നു. അതുകൊണ്ട് സംഘടിതമായ മാതൃകാപരമായ ഒരു വിതരണ സമ്പ്രദായം ഉണ്ടാകുകയും സംസ്ഥാനത്തുടനീളം കാര്യക്ഷമമായി പ്രവർത്തിക്കുകയും ചെയ്താൽ വലിയ മാർജിൻ ഇല്ലാതാക്കി വില പിടിച്ചുനിർത്താൻ കഴിയുമെന്ന് പ്രതീക്ഷിച്ചു. മൊത്തം വിപണനത്തിൻെറ പത്തു ശതമാനത്തിൽ ഇടപെടണമെന്നായിരുന്നു ആദ്യം ലക്ഷ്യമിട്ടത്. ഇതനുസരിച്ച് 1981–ൽ ഓണച്ചന്തകൾ നിലവിൽ വന്നു. കച്ചവടക്കാർക്ക് നഷ്ടമുണ്ടാകാത്ത വിധത്തിൽ അവരുമായി ആലോചിച്ചു കൊണ്ടുതന്നെ ഒരു വില നിശ്ചയിച്ചു കൊണ്ടാണ് ഞങ്ങൾ മാർക്കററിലിറങ്ങിയത്. ഇതൊരു വിജയമായപ്പോൾ സാധാരണ വിപണിയിലും ഇടപെടാനുള്ള ധൈര്യം കിട്ടി. ഇത്തരത്തിലുള്ള ഒരു ഇടപെടൽ സ്ഥിരമായ വിലനിയന്ത്രണത്തിനു സഹായമാകുമെന്ന് ബോദ്ധ്യമായപ്പോഴാണ് മാവേലി സ്റേറാറുകൾ നാടൊട്ടുക്കു നിലവിൽ വന്നത്. എല്ലാവരും ഓണച്ചന്തയിൽ വരികയോ മാവേലിസ്റേറാറിൽ ക്യൂ നില്ക്കുകയോ ഇല്ല. പക്ഷെ ഈ സമ്പ്രദായം കൊണ്ട് വില നിയന്ത്രണം സാദ്ധ്യമാകുമെന്ന് ഞങ്ങൾ തെളിയിച്ചു. ആദ്യമൊക്കെ വിപണനക്കാർക്ക് എതിർപ്പുണ്ടായി. അവരോട് ഞാൻ പറഞ്ഞു ഈ വിലയനുസരിച്ച് കുറച്ചു തരാൻ കുത്തക വിപണനക്കാർ പ്രേരിതരാകുമെന്ന്. ഒടുവിൽ അങ്ങനെതന്നെ സംഭവിച്ചു. 1981–ൽ വില വർദ്ധനവുണ്ടായി; പക്ഷേ, ഇത് ദേശീയ തലത്തിൽ എട്ടു ശതമാനമായിരുന്നെങ്കിൽ ഇവിടെ നാലു ശതമാനം മാത്രമായിരുന്നു. പൊതുവിതരണത്തിൽ ഇടപെട്ടത് ന്യായമായ വിലയ്ക്ക് ന്യായമായ ഗുണനിലവാരമുറപ്പു വരുത്താനായിരുന്നു. ഇതിനെ ഇന്ത്യയിലെ മാധ്യമങ്ങൾ തന്നെ പ്രശംസിച്ചപ്പോൾ ഞങ്ങളുടെ പിന്നീടുള്ള പ്രവർത്തനങ്ങൾക്ക് വേഗതയും കൈവന്നു. മാവേലി സ്റേറാറുകൾക്ക് പ്രത്യേക ഭരണസംവിധാനവും സംഭരണ ശേഷിയും ലഭിച്ചത് പുരോഗതിയുടെ തുടക്കമായിരുന്നു. കൂടുതൽ ജീവനക്കാരെ നിയോഗിച്ചതോടുകൂടി പൊതുവിതരണ സമ്പ്രദായം ഒരു സേവനത്തിനുള്ള വഴിത്താരയായി മാറുകയും ചെയ്തു.

ചോ: എല്ലാററിനും സംശയം ചോദിച്ചു കൊണ്ടിരുന്ന ബ്യൂറോക്രസിയെ എങ്ങനെ ബോദ്ധ്യപ്പെടുത്താൻ കഴിഞ്ഞു?

ബ്യൂറോക്രസിയെക്കൊണ്ട് ജനങ്ങൾക്ക് ഉപകാരപ്രദമായ കാര്യങ്ങൾ ചെയ്യിക്കുക എന്നത് ഒരു മന്ത്രിയുടെ ജോലിയാണ്. ഞാൻ ഒരു രാഷ്ട്രീയ ഇടപെടലുകളും നടത്തിയില്ല. ഓണച്ചന്തകളും മാവേലിസ്റേറാറുകളും ഉദ്ഘാടനം ചെയ്യാൻ താത്പര്യം കാട്ടിയില്ല. അതൊക്കെ രാഷ്ട്രീയം നോക്കാതെ അതാതു സ്ഥലത്തുള്ള ജനപ്രതിനിധികളെക്കൊണ്ട് ചെയ്യിച്ചു. എൻെറ മണ്ഡലത്തിൽ മാത്രമാണ് ഉദ്ഘാടനം ചെയ്യാൻ ഞാൻ പോയത്. ഇങ്ങനെ എല്ലാവരുടേയും രാഷ്ട്രീയ കക്ഷികളുടേയും സഹകരണവും പങ്കെടുക്കലും ഉണ്ടാക്കാനുള്ള ശ്രമം നടത്തി. പരാതികൾ ശ്രദ്ധാപൂർവ്വം പഠിച്ച് പരിഹരിക്കുകയും ചെയ്തു. പിന്നീടു ജനങ്ങൾ മണിക്കൂറുകൾ ക്യൂനിന്ന് വളരെ ആഹ്ളാദപൂർവ്വം മാവേലി സ്റേറാറിനെ സ്വാഗതം ചെയ്തപ്പോൾ അവരുടെ സഹകരണവും കിട്ടി. ഇത്തരത്തിൽ എല്ലാവരും ഉൾക്കൊണ്ട ഒരു പ്രസ്ഥാനത്തെ ആർക്കും സംശയത്തോടെ നോക്കിനില്ക്കാൻ കഴിയില്ലല്ലൊ. മാത്രമല്ല എന്തെങ്കിലും പാകപ്പിഴകൾ ഉണ്ടായാൽ ഉടൻതന്നെ തിരുത്താനും എല്ലാം നിയന്ത്രിക്കാനും ഞാനുണ്ടാകുമെന്ന് അവരെ ബോദ്ധ്യപ്പെടുത്തുകകൂടി ചെയ്തു. രാഷ്ട്രീയവും അഴിമതിയും കടന്നുവരാൻ നാം അനുവദിക്കുന്നില്ലെന്നു കണ്ടാൽ ബ്യൂറോക്രസിക്കു കണ്ടെത്താൻ മററു ന്യായങ്ങളൊന്നുമുണ്ടാകില്ല.

ചോ: മാവേലി സ്റേറാറുകളെ കോ–ഓപ്പറേറ്റീവ് സൊസൈററികളുമായി ബന്ധപ്പെടുത്തിയതിൽ എന്തെങ്കിലും ദൂരക്കാഴ്ചയുണ്ടായിരുന്നോ?

ഉ: ഉണ്ടായിരുന്നു. ഈ സൊസൈററികൾക്ക് ഭാവിയിൽ മാവേലിസ്റേറാറുകൾപോലെ വിപണന മാർക്കററുകൾ തുടങ്ങാൻ കഴിയുമായിരുന്നു. ഗ്രാമീണ ഉപഭോക്താവിനെ പരിചയപ്പെടുത്തിക്കൊടുത്തു കൊണ്ട് കാർഷികോല്പന്നങ്ങൾ അന്യോന്യം വിനിമയം നടത്തുന്ന ചന്തകൾ ഇവർക്ക് സംഘടിപ്പിക്കാൻ കഴിയുന്നുണ്ട്. കർഷകർക്ക് തങ്ങളുടെ കാർഷികോല്പന്നങ്ങൾ കൈമാറിക്കൊണ്ട് ന്യായവില ഉറപ്പു വരുത്തുകയും അതോടൊപ്പം വില പിടിച്ചുനിർത്തുകയും ചെയ്യാൻ കഴിയുന്ന ഇത്തരം മാർക്കററുകൾ ഇടനിലക്കാരുടെ ചൂഷണം അവസാനിപ്പിക്കുകയും ചെയ്യും.

ചോ: പഴവങ്ങാടിയിൽ അന്നു തുടങ്ങിയ ജനറൽ സ്റേറാറിൻെറ വിജയം സർക്കാർ മനഃപൂർവ്വം നഷ്ടം സഹിച്ചുകൊണ്ടു വിററതു കൊണ്ടല്ലേ?

ഉ: ഒരിക്കലുമല്ല. ഉപ്പുമുതൽ കർപ്പൂരംവരെയുള്ള സാധനങ്ങൾ ഒരു പരീക്ഷണത്തിനു വേണ്ടിയായിരുന്നു ഞങ്ങൾ അവിടെ അണിനിരത്തിയത്. ബൾക്ക് പർച്ചേസിൽനിന്നു കിട്ടുന്ന ലാഭം ഞങ്ങളെടുക്കാതെ വില്ക്കുകയേ ചെയ്തുള്ളൂ. ഇതൊരു വിജയമായി ത്തീർന്നത് ഇത്തരത്തിൽ സർക്കാർ ലാഭമെടുക്കാത്തതുകൊണ്ടു മാത്രമാണ്.

ചോ: മാവേലി സ്റേറാറുകളിലെ പച്ചക്കറി വിപണനത്തെക്കുറിച്ചാണല്ലോ എപ്പോഴും പരാതി ഉയരുന്നത്? അതെന്തുകൊണ്ടാണ്?

ഉ: ഒന്നാമതായി നമ്മുടെ നാട്ടിലെ പച്ചക്കറിക്കൃഷിയെക്കുറിച്ചും അതിൻെറ ലഭ്യതയെക്കുറിച്ചും നമുക്കൊക്കെ അറിവുള്ളതാണല്ലോ. പുറത്തുനിന്നു ശേഖരിക്കുന്ന പച്ചക്കറി സംഭരണം, വിതരണം ചെയ്യുമ്പോഴുണ്ടാകുന്ന പാകപ്പിഴകളാണിതിനു കാരണം. പച്ചക്കറിയുടെ ആവശ്യവും ചെലവും കണക്കാക്കിയാണ് വിതരണത്തിലൂടെ വിവിധ സ്ഥലങ്ങളിലേക്കെത്തിക്കുക. പലപ്പോഴും ഈ കണക്കുകൂട്ടലുകൾ തെററുകയാണു പതിവ്. പെട്ടെന്നു ചീത്തയായിപ്പോകുന്ന ഒരിനമായതുകൊണ്ട് പല കേന്ദ്രങ്ങളിലും പച്ചക്കറി കെട്ടിക്കിടന്നു നശിക്കുന്നു. ചില കേന്ദ്രങ്ങളിൽ ചില അവസരങ്ങളിൽ സ്റേറാക്കുള്ളതിനേക്കാൾ ഡിമാൻഡുണ്ടാകുന്നു. മററു ചില


ആളൊഴിയുന്ന മാവേലി സ്റ്റോറുകൾ

സ്ഥലങ്ങളിലാകട്ടെ, ഡിമാൻഡ് പെട്ടെന്ന് അവസാനിക്കുന്നു. ഇത്തരം സന്ദർഭങ്ങളിൽ കൃത്യത സൂക്ഷിക്കാൻ കഴിയാത്തതുകൊണ്ട് പച്ചക്കറിയുടെ വിപണനം നഷ്ടമുണ്ടാക്കും, സ്വാഭാവികമായും.

ചോ: ജീവനക്കാരുടെ അനാസ്ഥയും സംഭരണത്തിലുള്ള പോരായ്മയും പച്ചക്കറി വിപണനത്തെ സാരമായി ബാധിക്കുകയില്ലേ?

ഉ: പെട്ടെന്നു ചീത്തയാകുന്ന ഒരിനം കൈകാര്യം ചെയ്യുമ്പോൾ സ്വന്തം വീഴ്ചകൾ കൂടി അതിലുൾപ്പെടുത്താൻ കഴിയുമെന്നുള്ളതു ശരിതന്നെ. എങ്കിലും രാപ്പകലോളം ജീവനക്കാർ ജോലിചെയ്തിരുന്നില്ലെങ്കിൽ മാവേലി സ്റേറാറുകൾ അന്നു വിജയിക്കുമായിരുന്നോ? ഉദ്യോഗസ്ഥന്മാർ പലരും നല്ല കച്ചവടക്കാരെപ്പോലെ ഉയർന്നു ജോലിചെയ്തിരുന്ന കാര്യം സ്മരിക്കാതെ, വളരെക്കുറച്ചുപേരുടെ കൃത്യവിലോപത്തെക്കുറിച്ചു പറയാൻ എനിക്കു കഴിയില്ല.

ചോ: ബ്യൂറോക്രസിയെ എങ്ങനെ ഉപയോഗിക്കാമെന്നുകൂടി തെളിയിച്ചുവല്ലേ?

ഉ: നല്ല കർമ്മപരിപാടി കൊടുത്താൽ ജീവനക്കാർ സർവ്വീസ് സംഘടനകളുടെ നിറവും നിലയും മറന്നു പ്രവർത്തിക്കും. ജനങ്ങൾക്ക് അവരുടെ സേവനം പ്രയോജനമുണ്ടെന്നും അതവർക്ക് അംഗീകാരമുണ്ടാക്കുമെന്നും മനസ്സിലായാൽ ജീവനക്കാർ ആത്മാർത്ഥമായി പ്രവർത്തിക്കുമെന്നാണ് എൻെറ അനുഭവം. മുകളിൽനിന്നുള്ള രാഷ്ട്രീയ ഇടപെടലുകളും ദുർവ്യയങ്ങളും തുടങ്ങുമ്പോഴാണ് ജീവനക്കാർ തലതിരിഞ്ഞുപോകുന്നത്.

ചോ: മന്ത്രി എന്ന നിലയിൽ സിവിൽ സപ്ളൈസ് ഉദ്യോഗസ്ഥന്മാരെ സ്വതന്ത്രമായി പ്രവർത്തിക്കാൻ അനുവദിച്ചിരുന്നുവെന്നാണോ പറയുന്നത്?

ഉ: മന്ത്രി എന്ന നിലയിൽ ഞാനൊരു 'ഫീഡ്ബാക്കാ'ണ് നടത്തിയിരുന്നത്. എല്ലാക്കാര്യങ്ങളും ശ്രദ്ധിച്ചുകൊണ്ടിരുന്നു. അക്കാലത്തു പത്രങ്ങളിൽ പ്രത്യക്ഷപ്പെടുന്ന പരാതികളും അഭിപ്രായങ്ങളും ശ്രദ്ധയോടെ വായിക്കുകയായിരുന്നു എൻെറ പ്രധാന ജോലി. ഒരു പരാതി കണ്ടാലുടൻ അവിടത്തെ താലൂക്ക് ഹെഡ്ക്വാർട്ടേഴ്സുമായി ഉടൻ ബന്ധപ്പെടുകയും അതു പരിഹരിക്കാൻ ആവശ്യപ്പെടുകയും ചെയ്യും.

ചോ: ഫെസ്ററിവൽ സീസണുകളിൽ എങ്ങനെയാണ് പൊതുവിതരണ സമ്പ്രദായം കുററമററതായി നടത്താൻ കഴിഞ്ഞത്?

ഉ: സംസ്ഥാനത്തെ മാവേലി സ്റേറാറുകളെ പരസ്പരം ബന്ധപ്പെടുത്തിക്കൊണ്ട് മൂന്നു കൺട്രോൾ റൂമുകൾ പ്രവർത്തിച്ചിരുന്നു. അവർക്ക് എപ്പോഴും വേണ്ട നിർദ്ദേശങ്ങൾ ഞാൻ നേരിട്ടുതന്നെ നല്കുകയായിരുന്നു. താലൂക്ക് ഹെഡ്ക്വാർട്ടേഴ്സുകളിൽ ഓരോ സൂപ്പർവൈസർമാരെയും നിയമിച്ചിരുന്നു. ഇവർ നേരിട്ട് ഓരോ സ്റേറാറിലും ചെന്ന് സ്റേറാക്ക് തീരുന്നുണ്ടോ എന്ന കാര്യം മണിക്കൂറുകൾതോറും അന്വേഷിക്കുന്നുണ്ടായിരുന്നു. അവരുടെ റിപ്പോർട്ടുകൾ അനുസരിച്ചാണ് അവശ്യസാധനങ്ങൾ അവിടേക്ക് എത്തിച്ചുകൊണ്ടിരുന്നത്. ഇത്തരത്തിൽ ചിട്ടയായ ഒരു പ്രവർത്തനം നടക്കുന്നതുകൊണ്ട് ഒരു ചെറിയ വീഴ്ചയുണ്ടായാൽപ്പോലും പെട്ടെന്ന് ശ്രദ്ധയിൽപ്പെടുമായിരുന്നു. വളരെ ടെൻഷനുണ്ടാക്കിയ ദിവസങ്ങളായിരുന്നു അത്. ശരീരംകൊണ്ടും മനസ്സുകൊണ്ടും ഭരണാധികാരിയായി മാറിക്കൊണ്ടുള്ള ഒരു ജനസേവകൻകൂടിയായിരിക്കണം മന്ത്രി എന്നു വിശ്വസിക്കുന്നയാളാണ് ഞാൻ.

ചോ: മാവേലി സ്റേറാറുകൾക്ക് എന്തെങ്കിലും പരിമിതികൾ താങ്കൾക്കു ബോദ്ധ്യപ്പെട്ടിരുന്നാ?

ഉ: രാജീവ്ഗാന്ധിയുടെ ഭരണകാലത്ത് ഇതു പഠിക്കാനെത്തിയ സെൻട്രൽ കമ്മിററി ചില നിർദ്ദേശങ്ങൾ നല്കിയിരുന്നു. മാവേലി സ്റേറാറുകളുടെ എണ്ണം കൂട്ടരുത്. എണ്ണം വർദ്ധിക്കുമ്പോൾ മാനേജ്മെൻറ് പ്രശ്നങ്ങൾ ഉണ്ടാകുമെന്നാണ് അവർ ചൂണ്ടിക്കാട്ടിയത്. കൂടുതൽ ഗുണമേന്മയും കൂടുതൽ ഇനങ്ങളും ലക്ഷ്യമാക്കി നീങ്ങിയാൽ വലിയൊരു സംഭവം തന്നെയാകുമെന്ന് അവർ പറഞ്ഞിരുന്നു. 350 എണ്ണമെന്നത് ഇന്ന് എവിടെച്ചെന്നു നില്ക്കുന്നു? ഇന്നു മാവേലി സ്റേറാറുകളിൽ ആളുകൾ വരുമോ? മാവേലി സ്റേറാറിനെക്കുറിച്ചുള്ള സങ്കല്പംതന്നെ സർക്കാർ മാററിമറിച്ചില്ലേ? ഞാൻ കൂടുതലൊന്നും പറയുന്നില്ല.

ചോ: മാവേലി സ്റേറാറുകളുടെ ഭാവിയെക്കുറിച്ച് ആശങ്കയുണ്ടോ?

ഉ: ഓരോ സർവ്വീസ് സെക്ടറിലേയും സംരംഭങ്ങളെ കാലത്തിനനുസരിച്ച് നവീകരിക്കുകയും തിരുത്തുകയും വേണം. അതിനുള്ള ബുദ്ധിയും താത്പര്യവും തലപ്പത്തേക്കു വരുന്നവർക്കുണ്ടാകുകയും വേണം. മാവേലി സ്റ്റോറുകൾ എന്ന ആശയത്തെയും ഗാട്ട് വിഴുങ്ങുമോ എന്ന അവസ്ഥയാണിന്ന്.

ചോ: പൊതുവിതരണ സമ്പ്രദായത്തിൻെറ ഭാവി എങ്ങനെ കാണുന്നു?

ഉ: പൊതുവിതരണത്തിൽക്കൂടി മാർക്കററുവിലയേക്കാൾ 10 ശതമാനം കുറച്ചുവില്ക്കുമെന്ന ഈ സർക്കാരിൻെറ പ്രഖ്യാപനംതന്നെ വിചിത്രമല്ലേ? മാർക്കററുവില ആരു നിശ്ചയിക്കും? ഇനി ഗാട്ടുകരാർ നമ്മെ വരിഞ്ഞു മുറുക്കുമ്പോൾ ന്യൂട്രിഷ്യസ് ഡെഫിഷ്യൻസി പരിഹരിക്കുന്നതിനു മാത്രം സബ്സിഡി കൊടുത്താൽ മതിയെന്നു വരില്ലേ? ആ നിലയ്ക്ക് പിന്നെ പൊതുവിതരണ സമ്പ്രദായത്തെക്കുറിച്ച് ചിന്തിച്ചിട്ടു കാര്യമില്ല. എല്ലാം തുലയ്ക്കുന്ന സർക്കാരുകൾ അപ്പുറവും ഇപ്പുറവും ഇരിക്കുമ്പോൾ പുറത്തേക്കിറങ്ങാൻ പോലും ജനങ്ങൾക്കു ഭയമാണ്.



സുബ്രഹ്മണ്യദാസ്





സാഹിത്യസൃഷ്ടി സാഹിത്യകാരനെ സംബന്ധിച്ചിടത്തോളം ഒരു മാനസിക സംഭവമാണെന്നും അനുവാചകരിൽ അത് സദൃശങ്ങളോ അസദൃശങ്ങളോ ആയ സംഭവങ്ങൾ ഉളവാക്കുമെന്നും ഒരു ചിന്തകൻ പറഞ്ഞിട്ടുണ്ട്. ഈ സംഭവങ്ങളെ സദൃശങ്ങളും അസദൃശങ്ങളുമായ സംഭവങ്ങളെ–അത്യുക്തി കൂടാതെ, ഏകപക്ഷീയ സ്വഭാവമില്ലാതെ, മിതമായ ഭാഷയിൽ ആവിഷ്കരിക്കുന്ന മലയാള സാഹിത്യത്തിലെ ഏക നിരൂപകനാണ് പ്രൊഫസർ എസ്.ഗുപ്തൻനായർ. നിഷ്പക്ഷതയാണ് അദ്ദേഹത്തിൻെറ നിരൂപണങ്ങളുടെയും വിമർശനങ്ങളുടെയും മുദ്ര. അതുകൊണ്ട് അവയ്ക്ക് വിശ്വാസ്യത എന്ന ഗുണം ഉണ്ട്. 'സമാലോചന', 'ഇസങ്ങൾക്കപ്പുറം' ഈ ഗ്രന്ഥങ്ങൾ ഉദാഹരണങ്ങൾ.

Style is the Man എന്ന ഒരു ചൊല്ലുണ്ടല്ലോ. ആത്മാംശത്തിൻെറ ആവിഷ്കാരമാണ് ശൈലിയിൽ. ഗുപ്തൻനായരുടെ മലയാളം ശൈലി സരളവും പ്രസന്നവുമാണ്. അതിനാൽ

# ശാന്തതയുടെ മഹാവികാസം

## പ്രൊഫ.എസ്.ഗുപ്തൻ നായർ എഴുപത്തിയഞ്ചു വയസ്സു പിന്നിട്ടു. മലയാള വിമർശന സാഹിത്യത്തിൽ ഒരാചാര്യനായിത്തീർന്ന ഗുപ്തൻ നായരുടെ സാഹിത്യജീവിതത്തിലൂടെ.

അദ്ദേഹത്തിൻെറ ഏതു ലേഖനവും അനുവാചകൻ ആഹ്ളാദാനുഭൂതിയോടെ വായിക്കും.

പ്രാചീനസാഹിത്യമെന്നോ ആധുനിക സാഹിത്യമെന്നോ അത്യന്താധുനിക സാഹിത്യമെന്നോ അദ്ദേഹം സാഹിത്യത്തെ വിഭജിക്കാറില്ല. സൗന്ദര്യം മാനദണ്ഡമാക്കി, സത്യം മാനദണ്ഡമാക്കി അദ്ദേഹം നിരൂപണവും വിമർശനവും എഴുതുന്നു. ഏതും ഹൃദയാവർജ്ജകം.

പ്രൊഫ.എസ്.ഗുപ്തൻനായർ സ്വതന്ത്രമായൊരു വഴിയിലൂടെ നടന്ന സാഹിത്യവിമർശകനാണ്. അധ്യാപനരംഗത്തെ കുലപതിയാണ് അദ്ദേഹം. സാഹിത്യത്തിൻെറ ഹൃദയരേഖയിലൂടെ നീണ്ട അമ്പതു വർഷം പിന്നിട്ട് ജീവിതത്തിൻെറ സായാഹ്നവേളയിലെത്തിനിൽക്കുന്നു. രോഗമുക്തമായൊരു സമൂഹത്തിൽ തൻെറ കർമ്മധർമ്മ സാധ്യതകളെന്തെന്ന് വളരെ ചെറുപ്രായത്തിൽത്തന്നെ അദ്ദേഹം തിരിച്ചറിഞ്ഞു. ഈ തിരിച്ചറിവിൻെറ പ്രതികരണമാണ്, പ്രതിഫലനമാണ് മലയാള നിരൂപണവേദിയിൽ ഗുപ്തൻ നായരെ ശ്രദ്ധേയനാക്കിയത്.

സഹൃദയത്വത്തിൻെറ ഉത്തമ നിദർശനമാകുന്നു എസ്.ഗുപ്തൻനായർ. സ്വതന്ത്രവും മൗലികവുമായ മിതഭാഷണം അദ്ദേഹത്തിൻെറ നിരൂപണശൈലിയുടേയും പ്രകൃതമാണ്.

ആരുടേയും ചിന്തയുടെ പിന്നാംപുറങ്ങളിൽ ഓച്ഛാനിച്ചുനിന്നില്ല ഗുപ്തൻനായർ. ഒരു പ്രസ്ഥാനവും അദ്ദേഹത്തിനു കൂട്ടിനുണ്ടായിരുന്നില്ല. എഴുത്തുകാരുടെ രക്ഷകനായിത്തീരാൻ വേണ്ടിയായിരുന്നില്ല ഈ യാത്ര, മറിച്ച് സാംസ്കാരിക ജീർണ്ണതകളിൽ നിന്ന് ഭാഷയുടെ വ്യക്തിത്വത്തെ രക്ഷിക്കാൻ വേണ്ടിയായിരുന്നു. ശാന്തഗംഭീരമായൊരു ആത്മീയ യാത്രയായിരുന്നു. പ്രകൃതിയുടെ പ്രാർത്ഥനയായിരുന്നു.

മാരാരും, പോളും, മുണ്ടശ്ശേരിയുമൊക്കെ ചിലരുടെ രക്ഷകരായിരുന്നു. എന്നാൽ ഗുപ്തൻനായർ ആരുടേയും രക്ഷകനാകുവാൻ നോക്കിയില്ല. ആരേയും ആവേശഭരിതരാക്കിയില്ല. പക്ഷപാതങ്ങളിൽപ്പെട്ടുപോയ ചിന്തകളെയാണ് അദ്ദേഹം ശക്തിയോടെ എതിർത്തുതോല്പിച്ച് നേർരേഖയിലാക്കിയത്. ഈയൊരു സത്യസന്ധതയും, സമചിത്തതയുമാണ് ഗുപ്തൻനായരെ മലയാള നിരൂപണത്തിലെ കാതലുള്ള ധിക്കാരിയാക്കി തീർത്തത്.



ഒരെഴുത്തുകാരൻ അമൂർത്തവും സർഗ്ഗാത്മകവുമായ ജീവിതത്തിൽ നിന്ന് തുടങ്ങി അവയ്ക്ക് സവിശേഷാവരണങ്ങളും ധർമ്മങ്ങളും നൽകി സമൂർത്തവും കാലദേശാദികളാൽ പരിച്ഛിന്നവുമായ വ്യക്തികളെ സൃഷ്ടിച്ച് പിൻവാങ്ങുന്നുവെന്ന യാഥാർത്ഥ്യം ഗുപ്തൻനായരിൽ വളരെ ചെറുപ്രായത്തിൽത്തന്നെ വേരോടിയതാണ്.

മലയാള നിരൂപണത്തിൻെറ സുവർണ്ണകാലമെന്ന് വിശേഷിപ്പിക്കപ്പെടുന്ന കുട്ടിക്കൃഷ്ണമാരാരും, എം.പി.പോളും, മുണ്ടശ്ശേരിയും നിരൂപണ കേസരികളായി ഗർജ്ജിച്ച അരങ്ങിലേക്കാണ് വെളുത്തുമെലിഞ്ഞ് നാണംകുണുങ്ങിയായ ഓണാട്ടുകരക്കാരൻ യുവാവ് കൊടുങ്കാററിൻെറ വേഗത ഉള്ളിലൊതുക്കി സ്വതന്ത്രവും നിയന്ത്രിതവുമായ ഭാഷാശൈലിയിൽ പ്രത്യക്ഷപ്പെട്ടത്. മുൻചൊന്ന സർഗ്ഗാത്മക കാവ്യ വ്യാഖ്യാതാക്കൾ കാവ്യകലയെക്കുറിച്ചുമാത്രം സൈദ്ധാന്തികമായി ചിന്തിച്ചവരായിരുന്നു. (എം.പി.പോളിനെ ഒഴിവാക്കാം) ഗുപ്തൻനായരാവട്ടെ കാവ്യത്തെ മാത്രമല്ല, നോവൽ, കഥ, നാടകം, സിനിമ, സംഗീതം, സ്പോർട്ട്സ് തുടങ്ങിയവയെപ്പോലും തൻെറ നിരൂപണത്തിന് വിധേയമാക്കി. അന്വേഷണത്തിൻെറ മൗലികമായൊരു വഴിതേടി സഞ്ചരിച്ചു ഈ യുവാവ്. കല്ലും മുള്ളും നിറഞ്ഞ ഈ അന്വേഷണപഥത്തിൽ ഒരുപാട് പാപശാപമുറിവുകളേററുവെങ്കിലും അതിനെയെല്ലാം അതിജീവിച്ച് തൻെറ സ്വത്വത്തെ ലക്ഷ്യസ്ഥാനത്ത് പ്രതിഷ്ഠിക്കുകയായിരുന്നു അദ്ദേഹം.

സാഹിത്യത്തെക്കുറിച്ച് തനിക്കുള്ള വ്യക്തിപരമായ അഭിരുചികളുടെ അടിസ്ഥാനത്തിലും, സാഹിത്യലോകം പൊതുവേ അംഗീകരിച്ചിട്ടുള്ള സൗന്ദര്യശാസ്ത്രപരമായ ആശയങ്ങളുടെ അടിസ്ഥാനത്തിലും കലാസൃഷ്ടികളെ സമചിത്തതയോടെ ബോധപൂർവ്വമായിത്തന്നെ മൂല്യനിർണ്ണയം നടത്തി തൻെറ കർമ്മം പൂരിപ്പിക്കുകയായിരുന്നു ഗുപ്തൻനായർ. 1951-ൽ പ്രകാശിതമായ 'ആധുനിക സാഹിത്യം' എന്ന പ്രബന്ധസമാഹാരം ഇതിന് സാക്ഷ്യം വഹിക്കുന്നു. സാഹിത്യകാരൻ പ്രതിഭയുടെ മണ്ഡലത്തിൽ വ്യാപരിക്കുമ്പോഴും ജീവിതത്തിൻെറ വിവിധ തലങ്ങളെക്കുറിച്ച് സമഗ്രമായ അറിവും ഔചിത്യവും നിരൂപകനു വേണമെന്ന പൊതുവേയുള്ള ചിന്തതന്നെയാണ് ഗുപ്തമതം.

സഹജവാസനാനുസൃതമായ ഇഷ്ടാനിഷ്ടങ്ങളുടെ സ്ഥാനത്ത് യുക്തിയുക്തം ന്യായീകരിക്കാവുന്നവണ്ണം ബോധപൂർവ്വമായ സ്വീകാര തിരസ്കാരങ്ങൾ നിർവ്വഹിക്കുന്നത് 'ജീവസ്മൃതി'കളിലും 'സമാലോചന'യിലും തെളിയുന്നുണ്ട്. ഈ ശൈലീബോധമാണ് ഗുപ്തൻനായരെ ശത്രുവും അതോടൊപ്പം മിത്രവുമാക്കുന്നത്. എ.ആർ.രാജരാജവർമ്മയുടെ വിമർശനവിശുദ്ധിയും, പി.കെ.നാരായണപിള്ളയുടെ വിമർശന ഘടനയും, കേസരിയുടെ വൈദേശിക വിമർശനസത്തയും, സ്വദേശാഭിമാനിയുടെ ഭൗതികവാദവും ഗുപ്തൻനായരുടെ മനസ്സിൽ പടർന്നിറങ്ങിയ ആത്മവേരുകളുടെ സംയോഗമാണ്. മാരാരുടെ യുക്തിവിചാര കൗശലവും, പോളിൻെറ തന്മയത്വവും, മുണ്ടശ്ശേരിയുടെ ഗാംഭീര്യവും ഗുപ്തൻനായർക്കു പാഠഭേദങ്ങളാണ്. ഒരു കലാവസ്തു സംസ്കൃതമായൊരു മനസ്സിൽ ഉളവാക്കിയ പ്രതികരണങ്ങൾ സാക്ഷാത്ക്കരിക്കാൻ ഉപാസിക്കുമ്പോൾ ചേതന ഉന്നിദ്രവും ബുദ്ധിയെ സമുജ്ജ്വലവുമാക്കുന്നതാണ് അദ്ദേഹത്തിൻെറ ഭാഷ.

പക്ഷപാതരഹിതമായ വ്യക്തിത്വവും സമചിത്തതയും കുലീനതയുമാണ് ഗുപ്തൻനായരെ പലപ്പോഴും കുരിശ്ശിലേററിയത്. ഈ സത്യസന്ധത മലയാളികൾ തിരിച്ചറിയേണ്ടതാണ്.

എഴുപത്തഞ്ചാം ജന്മദിനം പിന്നിട്ടിരിക്കുന്ന ഈ വേളയിലും ഗുപ്തൻനായരിൽ യുവത്വത്തിൻെറ പ്രസരിപ്പും ചിന്തയുടെ ഔചിത്യവും തിളങ്ങുകയാണ്. എഴുപത്തഞ്ചിലും പ്രൊഃഗുപ്തൻനായർ ഒരു വൃദ്ധനായിട്ടില്ല; അദ്ദേഹത്തിൻെറ മനസ്സാകട്ടെ പൂർണ്ണമായും വാർദ്ധക്യത്തിന് മുഖംതിരിഞ്ഞു നിൽക്കുകയുമാണ്.

## എൻെറ തുടക്കം സാഹിത്യ വിമർശനം തന്നെ

ചോ: കവിതയെഴുതിയാണല്ലോ എല്ലാവരും സാഹിത്യജീവിതം ആരംഭിക്കുന്നത്? കവിത എഴുതിയിട്ടുണ്ടോ? എഴുതിയിട്ടുണ്ടെങ്കിൽ ആ കവിത ഓർമ്മയുണ്ടോ? അതിനെക്കുറിച്ച് ഒന്നു വിശദീകരിക്കാമോ?

ഉ: ഞാൻ കവിത എഴുതിയിട്ടില്ല. എന്നാൽ മററുള്ളവരുടെ കവിത തിരുത്തിയിട്ടുണ്ട്. എഴുതിത്തുടങ്ങിയത് സാഹിത്യവിമർശനം തന്നെയാണ്.

ചോ: അങ്ങയുടെ സാഹിത്യജീവിതത്തിൻെറ ആദ്യകാലത്ത് കഥകളെഴുതിയിട്ടുണ്ടെന്നു കേട്ടിട്ടുണ്ടല്ലോ? ആ കഥകളെക്കുറിച്ച്...

ഉ: ചില കഥകളുടെ ആശയം മനസ്സിൽ വന്നപ്പോൾ കഥയെഴുതി എന്നേയുള്ളു. ആകെ നാലോ അഞ്ചോ മാത്രം. പിന്നെയും കഥാരൂപങ്ങളുള്ള ആശയങ്ങൾ തോന്നിയിട്ടുണ്ട്; പക്ഷേ, കഥ എഴുതിയില്ല, എനിക്കു മറെറാരു രാജവീഥി തുറന്നുകിട്ടിയതുകൊണ്ട്.

ചോ: അങ്ങയുടെ സാഹിത്യജീവിതത്തിൻെറ തുടക്കത്തിൽ അങ്ങ് ആരായി അറിയപ്പെടാനാണ് ആഗ്രഹിച്ചത്?

ഉ: ഞാനാകാൻതന്നെ.

ചോ: 'സർഗ്ഗാത്മക സാഹിത്യം' രചിക്കാനുള്ള കഴിവില്ല എന്നു ബോദ്ധ്യപ്പെട്ടതിനു ശേഷമാണോ അങ്ങൊരു സാഹിത്യനിരൂപകനായിത്തീർന്നത്?

ഉ: അതെ.

ചോ: അങ്ങ്, സാഹിത്യനിരൂപണം എഴുതിത്തുടങ്ങുന്ന കാലത്തെ മലയാള സാഹിത്യത്തിൻെറ അവസ്ഥ?

ഉ: കവിതയിൽ ശങ്കരക്കുറുപ്പ്, ചങ്ങമ്പുഴ, വൈലോപ്പിള്ളി എന്നിവരുടെ കാലം. ചെറുകഥയിൽ തകഴി, കേശവദേവ്, പൊറെറക്കാട്ട് എന്നിവരുടെ സ്വാധീനം. വിമർശനത്തിൽ കേസരി, മുണ്ടശ്ശേരി, മാരാർ എന്നിവരുടെ പ്രഭാവം.

ചോ: ഒരു സാഹിത്യനിരൂപകൻ എന്ന നിലയിൽ അങ്ങ് എന്തൊക്കെയാണ് മലയാള ഭാഷയിൽ നിർവ്വഹിച്ചിട്ടുള്ളത്?

ഉ: അത് വായനക്കാർക്കറിയാം. ഞാൻ വിവരിക്കേണ്ടതായിട്ടില്ല.

ചോ: സാഹിത്യനിരൂപണത്തിൽ അങ്ങയ്ക്ക് സ്വയം തിരഞ്ഞെടുത്തൊരു വഴിയുണ്ടല്ലോ? ആ വഴി ചോദ്യംചെയ്യപ്പെട്ടിട്ടുണ്ടോ?

ഉ: ഒരെഴുത്തുകാരനും എല്ലാ വായനക്കാരെയും തൃപ്തിപ്പെടുത്തുന്നില്ല. എല്ലാവരേയും സന്തോഷിപ്പിക്കുന്നുമില്ല. ചിലർ രസിക്കുന്നു, ചിലർ വിയോജിക്കുന്നു, ചിലർ മുഷിയുന്നു. അങ്ങനെയാണു വേണ്ടതും; എല്ലാവരും ഹല്ലേലുയ്യ പാടുന്നത് പള്ളിയിൽ മാത്രം.

ചോ: മലയാള സാഹിത്യത്തോടും ജീവിതത്തോടും എന്തൊക്കെയാണു പറയാനുള്ളത്?

ഉ: കാലത്തിൻെറ മാററം അറിയണമെന്ന്. അഭിരുചികളുടെ മാററവും അറിയണം. പക്ഷേ, മാററത്തിനുവേണ്ടി മാത്രമുള്ള മാററം—വേഷത്തിലെ ഫാഷൻഭ്രമംപോലെയുള്ള ഭ്രമം—അത് ഒരിക്കലും ഗുണംചെയ്യില്ല. പഴയ സാഹിത്യം—ക്ളാസ്സിക്കുകൾ—അവയെ മറന്നുകൊണ്ടുള്ള പുതുഭ്രാന്തും ദോഷംചെയ്യും.

ചോ: ആധുനികതയുടെ ലേബലിൽ മലയാളത്തിലുണ്ടായ കവിതകളും നാടകങ്ങളും നോവലുകളും കഥകളുമൊക്കെ അങ്ങ് എത്രത്തോളം ആഴത്തിൽ ഉൾക്കൊണ്ടിട്ടുണ്ട്?

ഉ: ഒരളവുവരെ ഉൾക്കൊള്ളാൻ ശ്രമിച്ചിട്ടുണ്ട്. ആധുനികമായതുകൊണ്ടു മാത്രം ഏതു പൊട്ടക്കവിതയും നാടകവും അംഗീകരിക്കണമെന്ന് ചിലർക്കു ശാഠ്യമുണ്ടെന്നു തോന്നുന്നു. അതൊരു രോഗലക്ഷണമാണ്.

ചോ: സാഹിത്യചരിത്രത്തിൽ അങ്ങയെക്കുറിച്ച് എന്തെല്ലാം എഴുതിക്കാണാനാണ് അങ്ങ് ആഗ്രഹിക്കുന്നത്?

ഉ: എന്നെപ്പററി എൻെറ ശത്രുവല്ലാത്ത ഒരാൾ വിലയിരുത്തുന്നത് ഞാൻ അംഗീകരിക്കും. അയാൾ എൻെറ മിത്രമാകണമെന്നു നിർബ്ബന്ധമില്ലതാനും.

# ഒരു ധ്യാനപൂർണ്ണിമ

സ്ററാഫ് ലേഖകൻ

**ആർട്ടിസ്ററ് നമ്പൂതിരി കോൺക്രീററിൽ തീർത്ത 'അമ്മയും കുഞ്ഞുങ്ങളും' എന്ന ശില്പം ഇക്കഴിഞ്ഞ സെപ്തംബർ 3-ന് തിരുവനന്തപുരത്തെ ലാററക്സ് കമ്പനിയുടെ മുററത്ത് അനാച്ഛാദനം ചെയ്യപ്പെടുകയുണ്ടായി. നമ്പൂതിരിയുടെ രേഖാചിത്രങ്ങൾപോലെതന്നെ ഈ ശില്പവും കലാസ്വാദകരുടെ മനസ്സിൽ ശാശ്വത പ്രതിഷ്ഠ നേടും. ആ ശില്പത്തിൻെറ അനാച്ഛാദനം നിർവ്വഹിക്കപ്പെട്ട ആഹ്ളാദകരമായ സന്ദർഭത്തെക്കുറിച്ച് ഒരു റിപ്പോർട്ട്.**

ഫോട്ടോ: ബി.രാമചന്ദ്രൻ



മലയാളിയുടെ മനസ്സിൽ രേഖാചിത്രങ്ങളിലൂടെ സ്ഥിതപ്രതിഷ്ഠനായ കലാകാരനാണ് ആർട്ടിസ്റ്റ് ശ്രീ.നമ്പൂതിരി. കഥാസന്ദർഭങ്ങളെ രേഖീയ വിന്യാസങ്ങളിലൂടെ ജീവത്താക്കുന്ന നമ്പൂതിരിയുടെ ചിത്രണവൈഭവം അനുവാചക മനസ്സിൽ അനുഭവതീക്ഷ്ണമായ ഭാവവൈവിദ്ധ്യങ്ങൾ സൃഷ്ടിക്കുന്നു. താനെഴുതുന്ന നോവൽ നമ്പൂതിരി ചിത്രങ്ങൾക്കുള്ള അടിക്കുറിപ്പാണെന്നു പറഞ്ഞ വി.കെ.എൻ യഥാർത്ഥത്തിൽ നമ്പൂതിരിയുടെ ചിത്രമനസ്സിൻെറ ശക്തിസൗന്ദര്യങ്ങൾക്കാണ്, നിഷ്കളങ്കമായ ഈ വാക്കുകൾ കൊണ്ട് അടിക്കുറിപ്പെഴുതിയത്.

'നമ്പൂതിരി ചിത്രം' എന്നൊരു പ്രയോഗംതന്നെ മലയാളത്തിൽ ഇന്ന് സജീവമായിരിക്കുന്നു. രേഖാചിത്രരചനയ്ക്കൊപ്പംതന്നെ ശില്പനിർമ്മാണത്തിലും തനിക്കുള്ള താത്പര്യം നമ്പൂതിരി ആവർത്തിച്ചു വ്യക്തമാക്കിയിട്ടുണ്ട്. ശില്പനിർമ്മാണ രംഗത്ത് കഴിഞ്ഞ രണ്ടു വർഷങ്ങളായി അദ്ദേഹം നടത്തിയ നിതാന്ത പരിശ്രമത്തിൻെറ ഫലശ്രുതി മുഴങ്ങുന്ന ഒരു സായാഹ്നമായിരുന്നു സെപ്തംബർ മൂന്ന്. തിരുവനന്തപുരത്ത് ഹിന്ദുസ്ഥാൻ ലാററക്സ് കോർപ്പറേറ്റ് ബിൽഡിങ്ങിനു മുന്നിൽ അദ്ദേഹം പണിതുയർത്തിയ 'അമ്മയും കുഞ്ഞുങ്ങളും' എന്ന ശില്പ സൗന്ദര്യ



ത്തിൻെറ അനാച്ഛാദനം നിർവ്വഹിക്കപ്പെടുമ്പോൾ മലയാള കലാസമ്പത്തിന് അതിവിശിഷ്ടമായ ഒരു പാരിതോഷികം എളിയ മനസ്സോടെ ഒരു കലാകാരൻ സമർപ്പിക്കുകയായിരുന്നു.

രണ്ടാൾ പൊക്കത്തിൽ, സിമൻറിൽ പണിതുയർത്തിയിട്ടുള്ള 'അമ്മയും കുഞ്ഞുങ്ങളും' എന്ന ശില്പം നമ്പൂതിരിചിത്രങ്ങളുടെ എല്ലാ സവിശേഷതകളുമുള്ള, ശില്പഭംഗി തികഞ്ഞ ഒരു സൃഷ്ടിതന്നെയാണ്. ആകാശത്തോടും ഭൂമിയോടും ചേർന്ന് ജലത്തിനും സൂര്യനുമൊപ്പം സംലയനത്തോടെ ഒരു ശില്പം സാരസ്വതമായ ഭാവബിംബംപോലെ ഇവിടെ ഉയർന്നുനില്ക്കുന്നു. അനഘമായ ശില്പസൗന്ദര്യത്തിൻെറ സാന്ദ്രസംഗീതം അന്തരീക്ഷവുമായി സംയോഗം ചെയ്യുന്ന മഹത്തായ ഈ ദൃശ്യഭംഗി ജനസമക്ഷം അനാവരണം ചെയ്യപ്പെട്ടപ്പോൾ നമ്മുടെ ശില്പകലാപാരമ്പര്യം ധ്യാനനിർഭരവും ധന്യപൂർണ്ണവുമാവുകയായിരുന്നു. മലയാളസാഹിത്യത്തിലെ ഇതിഹാസപുരുഷനായ ശ്രീ.തകഴിയാണ് ശില്പത്തിൻെറ അനാച്ഛാദനം നിർവ്വഹിച്ചത്. മലയാള ചെറുകഥയിലെ പ്രകാശം പരത്തുന്ന പുരുഷനായ ശ്രീ.ടി.പദ്മനാഭൻ, ചിത്രകാരനും കലാചിന്തകനുമായ ശ്രീ.എം.വി.ദേവൻ, അക്ഷരാർത്ഥത്തിൽ ചലച്ചിത്രകാവ്യങ്ങൾ തന്നെ രചിച്ച് മലയാളസിനിമയെ വിശ്വപ്രസിദ്ധമാക്കിയ ശ്രീ.ഷാജി എൻ.കരുൺ, ലോകപ്രശസ്ത കാർട്ടൂണിസ്ററ് ശ്രീ.അബു എബ്രഹാം തുടങ്ങിയവർ ചടങ്ങിൽ പങ്കെടുത്തിരുന്നു. അടൂർ ഗോപാലകൃഷ്ണനും ചെമ്മനം ചാക്കോയും തിരുനല്ലൂർ കരുണാകരനുമൊക്കെ അടങ്ങിയ ഒരു കലാസദസ്സായിരുന്നു പ്രസ്തുത ചടങ്ങിന് സാക്ഷ്യം വഹിച്ചിരുന്നത്. കേരളീയരുടെ കലാമനസ്സിന് മറക്കാനാവാത്ത ഒരനുഭവമായിത്തീർന്നിരിക്കുന്നു സെപ്തംബർ മൂന്നിലെ സായാഹ്നം. ഒരു സായാഹ്ന സംഭാഷണത്തിൻെറ ലാളിത്യത്തോടെയും ഒപ്പം ഉന്നതമായ കലാവീക്ഷണത്തോടെയും ഈ വേദിയിൽ ഓരോരുത്തരും നടത്തിയ പ്രഭാഷണങ്ങളുടെ സംക്ഷിപ്ത രൂപമാണ് തുടർന്നുള്ളത്.

## തകഴി



ശില്പകലയെക്കുറിച്ചോ ചിത്രകലയെക്കുറിച്ചോ ആധികാരികമായി ഒന്നും പറയാനറിയുന്ന ആളല്ല ഞാൻ. പള്ളിക്കൂടത്തിൽ വച്ചുപോലും ഞാൻ ശരിക്ക് ഡ്രോയിങ് പഠിച്ചിട്ടില്ല. എങ്കിലും ഒരു സാമാന്യ മനുഷ്യൻെറ ആസ്വാദക മനസ്സിൻെറ ശക്തി എനിക്കുണ്ട്. ഒരു തകഴിക്കാരൻെറ ആസ്വാദന നിലവാരം എന്നു പറയുന്നതാവും കൂടുതൽ ശരി. ആ മനസ്സാണ് എൻെറ സ്വത്ത്. കേരളത്തിൽ ഇലസ്ട്രേഷനിലേർപ്പെട്ടിരിക്കുന്നവർ യഥാർത്ഥ കലാബോധത്തോടെ തന്നെയാണ് ആ കൃത്യം നിർവ്വഹിച്ചുപോരുന്നത്. മദ്രാസിലേയോ കർണ്ണാടകത്തിലേയോ പ്രസിദ്ധീകരണങ്ങളെടുത്തുനോക്കൂ. മലയാളത്തിലെ ഇലസ്ട്രേഷൻെറ ഒരു വൃത്തിയോ ഭംഗിയോ ശുദ്ധിയോ അവയ്ക്കില്ല. നമ്പൂതിരിയുടെ ഇലസ്ട്രേഷന് എന്നും വേറിട്ടൊരു മാനമുണ്ടായിരുന്നു. അവ കഥാപാത്രങ്ങളുടെ രേഖപ്പെടുത്താത്ത അഭിലാഷങ്ങൾ വരെ അവതരിപ്പിക്കുന്നു. എൻെറ ഒരു നോവൽ മാതൃഭൂമിയിൽ പ്രസിദ്ധീകരിച്ചിരുന്നപ്പോൾ അതിനുവേണ്ടി ഇലസ്ട്രേഷൻ നിർവ്വഹിച്ചത് നമ്പൂതിരിയായിരുന്നു. ആ നോവലിലെ എല്ലാ കഥാപാത്രങ്ങളേയും നമ്പൂതിരി മനോഹരമായി അവതരിപ്പിച്ചു. രേഖാചിത്രങ്ങളിലൂടെ കഥാപാത്രങ്ങളുടെ മനസ്സും ആത്മാവും ജീവനും ജീവസ്സുത്തയുമൊക്കെ അദ്ദേഹത്തിന് ആവിഷ്കരിക്കാനാവുന്നു. നമ്പൂതിരി ആലേഖനം ചെയ്ത കഥാപാത്രമാണോ എൻെറ കഥാപാത്രമാണോ ജീവിക്കുക എന്ന് ഞാൻ ഭയക്കുകകൂടി ചെയ്തിട്ടുണ്ട്. പ്രസിദ്ധമായ ഏതെങ്കിലും കഥാപാത്രത്തെക്കുറിച്ചോർക്കുമ്പോൾ ആ കഥാപാത്രത്തിൻെറ ഇലസ്ട്രേഷനാവും നമ്മുടെ മനസ്സിൽ ആദ്യം വരിക. കഥാകാരന് വാങ്മയ ചിത്രങ്ങളല്ലേ നൽകാനാവൂ. നമ്പൂതിരി പെയിൻറിങ് അഭ്യസിച്ചിട്ടുണ്ട്. എന്നാൽ അദ്ദേഹം ശില്പകല പഠിച്ചിട്ടില്ല. ഈ ശില്പം കാണുമ്പോൾ ഞാൻ അദ്ഭുതപ്പെട്ടുപോകുന്നു.




തകഴിയുടെ ഉദ്ഘാടന പ്രസംഗം. ടി. പത്മനാഭൻ, എം.വി. ദേവൻ തുടങ്ങിയവർ സമീപം

## ടി. പദ്മനാഭൻ



ലോകത്തിലെ അതിപ്രശസ്തങ്ങളായ പലപത്രമാസികകളും ഞാൻ സ്ഥിരമായി കാണാറുണ്ട്. നമ്പൂതിരിയുടെ രേഖാചിത്രങ്ങൾ ലോകോത്തരങ്ങളായ ഇലസ്ട്രേഷനോട് കിടപിടിക്കുന്നുവെന്നു മാത്രമല്ല, ഒരു പടികൂടി കടന്ന് അവയെ വെല്ലുന്നു എന്നുകൂടി ഞാൻ പറയും. നന്നായി ഓരോന്നിനേയും താരതമ്യം ചെയ്തശേഷമാണ് ഞാനിതു പറയുന്നത്. ലോകത്തിലെ മാസ്ററർ ചിത്രകാരന്മാരുടെ ചിത്രങ്ങളോടു താരതമ്യം ചെയ്യാനാവുന്ന ചിത്രരചന തന്നെയാണ് ശ്രീ.നമ്പൂതിരിയുടേത്. കലയുടെ പരമമായ ലക്ഷ്യം ആത്മാവിൻെറ വിശ്രാന്തിയാണ്. നമ്പൂതിരിയുടെ ചിത്രങ്ങൾ കണ്ടുനില്ക്കുമ്പോൾ എൻെറ ആത്മാവിന് വിശ്രാന്തി ലഭിക്കുന്നു. സുഖവും ആഹ്ളാദവും ലഭിക്കുന്നു. ഇതൊരു ചെറിയ കാര്യമല്ല. അടുത്തിടെ ബാല്യകാലസഖിയുടെ ജൂബിലി പതിപ്പ് പുറത്തിറങ്ങുകയുണ്ടായി. ഏറെക്കുറെ എല്ലാ പേജുകളിലും നമ്പൂതിരിയുടെ ചിത്രങ്ങളുണ്ട്. അത് കാണേണ്ടതാണ്. കലാഭരിതമായ ഒരു ഹൃദയമുണ്ടെങ്കിൽ നിങ്ങൾ അതിൽ മുഴുകാതിരിക്കില്ല. ദൈവത്തിൻെറ വിരലുകൾ എന്നു വിശേഷിപ്പിച്ചുകൊണ്ട് അടുത്തിടെ നമ്പൂതിരിയെക്കുറിച്ച് കലാകൗമുദി എഴുതുകയുണ്ടായി. ദൈവത്തിന് വിരലുകളുണ്ടോ എന്നെനിക്കറിയില്ല. ഉണ്ടെങ്കിൽ അവ ഇത്രയും സമർത്ഥമാകുമോ എന്നുമറിയില്ല.

## എം.വി. ദേവൻ



എല്ലാ മനുഷ്യക്കുഞ്ഞുങ്ങളും ആദ്യം ഒരു കരിക്കട്ടകൊണ്ടോ ഈർക്കിൽത്തുമ്പുകൊണ്ടോ എന്തെങ്കിലുമൊരു രൂപം കോറിയിട്ടുണ്ടാവും. ഇങ്ങനെയൊന്നു ചെയ്തിട്ടില്ലെങ്കിൽ അത് മനുഷ്യക്കുഞ്ഞാവില്ല. മനുഷ്യൻ കവിയും കഥാകൃത്തുമൊക്കെയായി വാക്കിൻെറ വഴിയിലേക്കു തിരിയുന്നത് ചിത്രം വരയ്ക്കാനാവാതെ വരുമ്പോഴാണ്. കിരാത മനുഷ്യൻ ഗുഹയിലെ പാറയിൽ വരഞ്ഞിട്ട ചിത്രങ്ങളിലാണ് കലയുടെ തുടക്കം. കുട്ടികളിൽ സൃഷ്ടിവാസന ആരംഭിക്കുന്നത് ചിത്രരചനയിലൂടെയാണ്. പിന്നീടാണ് അവൻ സംഗീതത്തിൻെറ നാദധാരയിലേക്കോ നൃത്തത്തിൻെറ ചുവടുകളിലേക്കോ ഒക്കെ സഞ്ചരിക്കുന്നത്. നമ്പൂതിരി അദ്ദേഹത്തിൻെറ ആത്മസുഖത്തിനും നമ്മുടെ മനഃസുഖത്തിനുമായി ചിത്രങ്ങൾ വരയ്ക്കുന്നു. രേഖകളെ രാഗാലാപനത്തിൻെറ സുഖത്തോടെ അനായാസമായി ചലിപ്പിച്ച് രൂപങ്ങളെ വാർത്തെടുക്കുന്ന നമ്പൂതിരിയുടെ വിശിഷ്ട സിദ്ധി ആരാദ്ധ്യമാണ്. മലയാള രേഖാചിത്രലോകത്തേക്ക് ഒരു മിന്നൽപ്പിണർപോലെ നമ്പൂതിരി കടന്നുവന്നു. വന്നു, കണ്ടു, കീഴടക്കി എന്നുപറയുന്നതാവും നമ്പൂതിരിയുടെ കാര്യത്തിൽ ശരി. ഇപ്പോൾ അദ്ദേഹം സുന്ദരമായ ഒരു ശില്പം രചിച്ചിരിക്കുന്നു. അദ്ദേഹത്തിൻെറ മനസ്സിൽ കിടന്നിരുന്ന മാതൃസങ്കല്പത്തെ വളരെനാൾ ധ്യാനിച്ച് ആയുസ്സിൻെറ തർപ്പണംകൊണ്ടു സാധിച്ചെടുത്തതാണ് ഈ കലാരൂപം. അത് പ്രകൃതിയുടെ പൂന്തോട്ടത്തിൽ വച്ചിരിക്കുന്ന · മനുഷ്യനിർമ്മിതമായ ഒരു പൂപ്പാത്രമാണ്. പൂജപ്പുരയുടെ പ്രകൃതിയെ അത് ഗുണപരമായി മാററിത്തീർത്തിരിക്കുന്നു.

## അബു എബ്രഹാം



ഞാൻ നമ്പൂതിരിയുടെ ഒരു പ്രശംസകനാണ്. ലണ്ടനിൽ നിന്നും 1960-ൽ ഇന്ത്യയിലേക്ക് മടങ്ങിയെത്തിയപ്പോഴാണ് ഞാനദ്ദേഹത്തെ നേരിൽ ആദ്യമായി കാണുന്നത്. ലോകത്തെ ഏതൊരു മഹാനായ കലാകാരൻെറ സൃഷ്ടികളോടും നമുക്ക് നമ്പൂതിരിയുടെ ചിത്രങ്ങളെ താരതമ്യം ചെയ്യാനാവും. യുവതികളെ വരച്ചാലും വൃദ്ധരെ വരച്ചാലും അവയ്ക്കൊക്കെ ഒരു മഹത്വം നമ്പൂതിരിക്ക് നൽകാനാവും. ആഴമുള്ള ആ രേഖകളിലൂടെ മനുഷ്യത്വവും ആത്മബന്ധവും കടന്നുപോകുന്നു. രേഖാചിത്രണവും ശില്പരചനയും സാങ്കേതികമായി വളരെ അടുത്തുനിൽക്കുന്ന മാദ്ധ്യമങ്ങളാണ്. രേഖാചിത്രണത്തിൻെറ ത്രിതലസാദ്ധ്യത ശില്പത്തിനുമുണ്ട്. ഈ ശില്പരചനയിലൂടെ ശ്രീ.നമ്പൂതിരി രചനയുടെ ത്രികാല സാദ്ധ്യത അനാവരണം ചെയ്തിരിക്കുന്നു. ഞാനദ്ദേഹത്തെ ഒരു മഹാനായ കലാകാരനായാണ് കാണുന്നത്. സത്യജിത്റേയേയും അടൂർ ഗോപാലകൃഷ്ണനേയുംപോലെ മഹാനായ കലാകാരനാണ് നമ്പൂതിരി. റേ ബംഗാളി സംസ്കാരത്തിൽ നിന്നുകൊണ്ടും അടൂർ ഗോപാലകൃഷ്ണൻ കേരള സംസ്കാരത്തിൽ നിന്നുകൊണ്ടുമാണ് തങ്ങളുടെ ചലച്ചിത്രങ്ങൾക്ക് രൂപം നൽകിയത്. സ്വന്തം സംസ്കാരത്തിൽ ഊന്നിനിന്നുകൊണ്ട് അവർ ശ്രമങ്ങൾ നടത്തിയതിനാലാണ് ആ സാംസ്കാരിക മഹിമയെ ലോകം അംഗീകരിച്ചത്. നമ്പൂതിരിയുടെ ചിത്രങ്ങളും കേരളീയമായ ഒരു സംസ്കാരത്തെയാണ് നിലനിർത്തുന്നതും ശക്തിപ്പെടുത്തുന്നതും.

## ഷാജി എൻ.കരുൺ



ഞാൻ നമ്പൂതിരിയെ ആദ്യം കാണുന്നത് അരവിന്ദൻെറ കാഞ്ചനസീത എന്ന ചലച്ചിത്രത്തിൻെറ സെററിൽ വച്ചാണ്. ആ ചലച്ചിത്രത്തിൻെറ കലാസംവിധാകനായിരുന്നു ശ്രീ.നമ്പൂതിരി. പിന്നീട് നമ്പൂതിരിയെക്കുറിച്ച് അരവിന്ദൻ ഒരു ഡോക്യുമെൻററിയെടുത്തു. അതിനായി ക്യാമറ പ്രവർത്തിപ്പിച്ചത് ഞാനായിരുന്നു. കോവളത്തുവച്ച് പാറക്കെട്ടുകൾക്കിടയിലൂടെ അദ്ദേഹം നടക്കുന്ന ഒരു ദൃശ്യം ഞാൻ പകർത്തുകയുണ്ടായി. അതിനുശേഷം അദ്ദേഹമെന്നോടു പറഞ്ഞു ഈ ഓരോ പാറയും ഓരോ രൂപങ്ങളായാണ് എനിക്കു തോന്നുന്നതെന്ന്. എൻെറ ഈ ആഗ്രഹം സഫലമാകുമോ എന്നും അദ്ദേഹം ചോദിക്കുകയുണ്ടായി. ശില്പരചനയ്ക്കായുള്ള നമ്പൂതിരിയുടെ ഈ ആഗ്രഹമാണ് ഇന്നിവിടെ സഫലമായിരിക്കുന്നത്.

തന്നെക്കുറിച്ചു പറഞ്ഞ നല്ല വാക്കുകൾക്ക നന്ദിയുണ്ട് എന്നും പറഞ്ഞുകൊണ്ടാണ് ശ്രീ.നമ്പൂതിരി അദ്ദേഹത്തിൻെറ പ്രസംഗം ആരംഭിച്ചത്. അദ്ദേഹത്തെ ഈ ശില്പനിർമ്മാണത്തിൽ സഹായിച്ച രവി എന്ന കലാകാരന് ഒരു പാരിതോഷികം നൽകി നമ്പൂതിരി ആദരിക്കുകയുണ്ടായി. ഒപ്പം ഈ ശില്പരചനയിലുടനീളം പ്രേരണയും പ്രോത്സാഹനവുമായി പ്രവർത്തിച്ച ഷാജി എൻ. കരുണിൻെറ പിന്തുണയ്ക്ക് അദ്ദേഹം നന്ദി പറയുകയുണ്ടായി. ഇത്തരത്തിലൊരു കലാപ്രവർത്തനത്തിനു തയ്യാറായ ലാററക്സ് അധികൃതരെ നാം ആദരിക്കേണ്ടതുണ്ട്. സാധാരണ, വ്യവസായ സംരംഭങ്ങളിലേർപ്പെടുന്ന ഒരു സ്ഥാപനത്തിനും തോന്നാത്ത ഈയൊരു മനോഭാവവും നന്മയും അവർക്ക് പ്രദർശിപ്പിക്കാനായി എന്നത് ചെറിയ കാര്യമല്ല. ഈ ശില്പ നിർമ്മാണത്തിൻെറ ഊർജ്ജസ്വലനായ സംഘാടകൻ ലാററക്സ് ചെയർമാനായ ശ്രീ.രാജ്മോഹനാണ്. കലാകേരളത്തിന് സമർപ്പിക്കപ്പെട്ട ഈ ലാവണ്യോപഹാരത്തിന് നാം അദ്ദേഹത്തോടും കടപ്പെട്ടിരിക്കുന്നു. ഒപ്പം രേഖാചിത്രങ്ങളുടെ പരമശിവനായ ശ്രീ.നമ്പൂതിരിയുടെ അക്ഷയമായ കലാസാധനയ്ക്ക് ഒരു മഹത്വത്തെക്കൂടി നമുക്ക് സംഭാവന ചെയ്യാനായിരിക്കുന്നു.





## വിജു വി.നായർ

# ശാസ്ത്രജ്ഞൻെറ സൗന്ദര്യദർശനം

**ജീവശാസ്ത്രത്തിൻെറ ഗതിവിഗതികൾ നന്നായി മനസ്സിലാക്കണമെങ്കിൽ സാധാരണക്കാർ മാത്രമല്ല, ശാസ്ത്രജ്ഞരും കലാബോധമുള്ളവരായേ പററൂ. ഇക്കാര്യത്തിൽ ഏററവും മനോഹരമായ ഉദാഹരണമാണ് വാട്സണും ക്രിക്കും ചേർന്നു തയ്യാറാക്കിയ ഡി.എൻ.എ മാതൃക.**



ഒന്നും ഒന്നും കൂട്ടിയാൽ പതിനൊന്നാണെന്നു പറയാൻ മനസ്സുള്ളവനാണ് കലാകാരൻ. ആ ഭാവമനസ്സാണ് അവൻെറ സർഗ്ഗ മർമ്മം.

ഒന്നും ഒന്നും കൂട്ടിയാൽ രണ്ടാണെന്നു പറയാൻ ആർക്കുമാവും. പക്ഷെ എന്തുകൊണ്ടതു മൂന്നാവുന്നില്ലെന്നു പറയാൻ ശാസ്ത്രജ്ഞനേ കഴിയൂ. ആ കഴിവാണവൻെറ ദർശനമർമ്മം. ഇതുകേട്ടാൽ കലയും ശാസ്ത്രവും ഒരിക്കലും ചേരാത്ത സമാന്തര രഥ്യകളാണെന്നല്ലേ തോന്നുക? ധൃതി പിടിച്ചൊരു തീർപ്പിലെത്താൻ വരട്ടെ.

ഉൺമയുടെ വിസ്മയങ്ങൾ ചികയുകയാണ് കലയും ശാസ്ത്രവും. സത്യാത്മകത പ്രതിഫലിപ്പിക്കുന്ന ഭൗതിക രൂപങ്ങൾ സൃഷ്ടിക്കുകവഴിയാണ് കല ഈ അന്വേഷണം നടത്തുന്നത്. അഥവാ ലോകത്തിലുള്ളതും മുമ്പ് ദർശിച്ചിട്ടില്ലാത്തതുമായ ഘടകങ്ങൾ ആവിഷ്കരിച്ചുകൊണ്ട്. ശാസ്ത്രത്തിൻെറ വഴി ഭിന്നമാണ്. ഭൗതികലോകത്തെ വേർതിരിച്ചും വകതിരിച്ചും എങ്ങനെയാണ് ഓരോ ഘടകവസ്തുവും പ്രവർത്തിക്കുന്നതെന്നും തിരിച്ചറിഞ്ഞുകൊണ്ടാണ് ശാസ്ത്രത്തിൻെറ പോക്ക്. കലയും ശാസ്ത്രവും തമ്മിലുള്ള അടിസ്ഥാന വ്യത്യാസങ്ങളിലൊന്നാണിത്. ശ്രദ്ധേയമായ മറെറാരു വ്യത്യാസം കൂടിയുണ്ട്. സ്വന്തം കണ്ടെത്തലുകൾ ജനങ്ങൾക്കു പറഞ്ഞുകൊടുക്കുന്നതിൽ ഈ രണ്ടു കൂട്ടർക്കും വ്യത്യസ്തമായ അളവിലാണ് താത്പര്യം കിടക്കുന്നത്.

ശാസ്ത്രജ്ഞരെക്കുറിച്ചു പൊതുവേയുള്ള സങ്കല്പം, സാധാരണ മനുഷ്യവികാരങ്ങളും മൂല്യബോധവുമൊന്നുമില്ലാത്ത, അറിവിൽ മാത്രം താത്പര്യമുള്ള കുറേ മുരടൻ ജീവികളെന്നാണ്. ഒരു നായാട്ടുകാരനെപ്പോലെ ഒരറിവിൽനിന്ന് വേറൊന്നിലേക്ക് സദാ നീങ്ങിക്കൊണ്ടിരിക്കുന്ന അയാൾ, സ്വന്തം അറിവുകൾ പൊതുജനത്തിന് പകർന്നുകൊടുക്കുന്നതിൽ വലിയ താത്പര്യമില്ലാത്തയാളാണ്. അതുകൊണ്ടുതന്നെ ശാസ്ത്രം അതിനു ചുററും വലിയൊരു മതിലുതന്നെ സൃഷ്ടിച്ചിരിക്കുന്നു. പരീക്ഷണങ്ങളും ഗണിതശാസ്ത്രത്തിൻെറ സങ്കീർണ്ണതലങ്ങളുമൊക്കെയായി ഈ ഭിത്തിക്ക് കനം കൂടിക്കൊണ്ടുമിരിക്കുന്നു. അതിനുള്ളിൽ അറിവിൻെറ വജ്രഖനികളുമുണ്ട്. പക്ഷെ അവ കുറേ ഷൈലോക്കുകൾ കൈയടക്കിയിരിക്കുന്നു. ഇങ്ങനെയൊക്കെയാണു പൊതുവിചാരം.

പത്രമാധ്യമങ്ങളിലെ ശാസ്ത്ര റിപ്പോർട്ടുകളിൽ ഒരു സ്ഥിരം പ്രയോഗമുണ്ട്. ''ഗവേഷകർ വെളിപ്പെടുത്തി...'' അല്ലെങ്കിൽ ''ശാസ്ത്രജ്ഞർ രഹസ്യം തുറന്നുകാട്ടി'' എന്നിങ്ങനെ. ഈ പ്രയോഗങ്ങൾ വെളിവാക്കുന്നത് ശാസ്ത്രത്തിൻെറ അറിവുകൾ രഹസ്യമാണെന്നും അവയൊക്കെ കുറേപ്പേരുടെ കുത്തകയായിരിക്കുന്നുവെന്നുമല്ലേ?

കലയിൽ ഭാഗ്യവശാൽ ഈ ഗൂഢത അത്രമാത്രമില്ല. നമുക്കു നിരൂപകരുണ്ട്. മാർക്കേസ് അല്ലെങ്കിൽ കുറസെ സൂചിപ്പിക്കുന്നതിതാണ്. വിജയൻെറ ദർശനമിതാണ് എന്നൊക്കെ ഈ ഇടനിലക്കാർ ജനത്തോടു പറയുന്നു. സേതുബന്ധനത്തിനു ആളുള്ളതുകൊണ്ട് കലാലോകം ഒരു ദ്വീപായി ചുരുങ്ങിപ്പോവുന്നില്ല. ദുരൂഹത എത്രമാത്രം കൂടിയ കലാസൃഷ്ടിക്കുപോലും ഒരു തരത്തിലല്ലെങ്കിൽ മറെറാരു തരത്തിൽ സമൂഹത്തോട് സംവേദനമുണ്ടാവും.

മനുഷ്യർക്കെല്ലാം ബയോളജിയിൽ താത്പര്യമുണ്ട്. സ്വന്തം ജീവിതകാര്യങ്ങളറിയാനുള്ള സ്വാഭാവികമായ താത്പര്യമാണിത്. ജീവശാസ്ത്രകാരന്മാർക്കും ഈ താത്പര്യം ശക്തിപ്പെടുത്തേണ്ടതുണ്ട്. എന്നാൽ, മററു ശാസ്ത്രവിഷയക്കാരെപ്പോലെ ഫോർമുലകളോ തിയറികളോ കൊണ്ട് പൊതുജനത്തെ ബോധ്യപ്പെടുത്താവുന്ന കാര്യങ്ങളല്ല, ജീവശാസ്ത്രത്തിലുള്ളത്. ഒരു വൈറസിൻെറയോ ബാക്ടീരിയത്തിൻെറയോ സൂക്ഷ്മതലങ്ങൾ വിശദമാക്കാൻ കണക്കും തിയറികളും പററില്ല. സാധാരണ ഭൗതിക വസ്തുക്കളോലുള്ള സംവേദനവും പ്രയാസമാണ്. പിന്നെങ്ങനെ ഇക്കാര്യങ്ങൾ സാധാരണക്കാരോടു പറയും? ഇവിടെയാണ് ശാസ്ത്രം, കലയുടെ സഹായം തേടുന്നത്.

ഉദാഹരണത്തിന്, നമ്മുടെ ശരീരത്തിലെ ജീവസന്ധാരണ പ്രക്രിയയിൽ മർമ്മപ്രധാന പങ്കുള്ള പ്രോട്ടീനുകളെ പൊതുവെ പരസ്പരം ഇഴ ചേർന്ന റിബണുകളായിട്ടാണു ചിത്രീകരിക്കാറ്. എസ്ചെറുടെ ഗ്രാഫിക് ആർട്ടിനെ ഓർമ്മിപ്പിക്കുന്നു ഈ രീതി. പ്രമുഖ ബയോളജിസ്ററായ ജയിൻ റിച്ചഡ്സണാണ് ഈ കലാത്മക ചിത്രമാതൃകയുണ്ടാക്കിയത്. പ്രകൃതിയിലെ പ്രോട്ടീനുകളിൽനിന്ന് മനസ്സിലാക്കിയെടുത്ത അറിവുകൾ ഉപയോഗിച്ചാണ് അവർ ഈ മാതൃകയുണ്ടാക്കിയത്. പ്രോട്ടീനുകളുടെ ചില സവിശേഷ ഗുണങ്ങൾ ദ്യോതിപ്പിക്കാൻ ചില് സവിശേഷമായ ചിത്രണങ്ങൾ നടത്താൻ അവർക്ക് ഈ മാതൃകയിൽ കഴിഞ്ഞു എന്നതാണ് വലിയ കാര്യം. ഒരു കലാകാരൻ അദൃശ്യവും അസ്പൃശ്യവുമായ ദർശനത്തെ തൻെറ രചനയിലെ ചില സവിശേഷപ്രയോഗങ്ങളിലൂടെ ദ്യോതിപ്പിക്കുന്നതുപോലെയാണ് ജയിനിൻെറ പ്രോട്ടീൻ മോഡൽ.

സത്യത്തിൽ, ഒരു പ്രോട്ടീനും ജയിൻെറ മാതൃകയെപ്പോലെയല്ല സ്ഥിതി ചെയ്യുന്നത്. എന്നാൽ പ്രോട്ടീനുകളുടെ അസ്തിത്വത്തെ മനുഷ്യർക്കു മനസ്സിലാക്കാൻ ഇത്രമാത്രം യോജ്യമായ സൂചന ഇതേവരെ സൃഷ്ടിച്ചിട്ടില്ല. സത്യാത്മകമായ പ്രയോഗത്തിലൂടെ സത്യാനുഭവം ജനിപ്പിക്കുന്ന ഈ ശാസ്ത്രജ്ഞരുടെ

ശൈലി കലാപരമല്ലേ? അഥവാ ജയിനിൻെറ കർമ്മം കലയല്ലെന്നു പറയാനാവുമോ?

ഒന്നാമത് മനുഷ്യർക്ക് ഒരിക്കലും പ്രോട്ടീൻ കാണാൻ പററില്ല. നമ്മുടെ കാഴ്ചയ്ക്കു വിധേയമായ പ്രകാശരശ്മികളുടെ തരംഗദൈർഘ്യം പ്രോട്ടീനിലെ ഘടക വസ്തുക്കളെ അപഗ്രഥിക്കാൻ പര്യാപ്തമല്ല. എക്സ്-റേ പ്രകാശവും കമ്പ്യൂട്ടർ അപഗ്രഥനവും സംയോജിപ്പിച്ച് ഉപയോഗിച്ചാണ് പ്രോട്ടീനുകളെ ശാസ്ത്രജ്ഞർ 'വിഷ്വലൈസ്' ചെയ്യുന്നതുതന്നെ. അത്തരമൊരു ദൃശ്യകല്പനയാകട്ടെ മുമ്പുപറഞ്ഞ ഗ്രാഫിക് ആർട്ടിൻെറ മട്ടിലാണ്.

ഇനി കമ്പ്യൂട്ടർ സ്ക്രീനിൽ ഈ ഗ്രാഫിക് രൂപങ്ങൾ അല്പമൊന്ന് സ്ഥാനമാററം വരുത്തിയാൽ നാം അമ്പരക്കും-സാൽവദോർ ദാലിയുടെ ചില ചിത്രങ്ങളാണോ ഈ കാണുന്നതെന്ന്. ചിലപ്പോൾ കാണുക, ആർക്കിടെക്ചർ ഡ്രോയിംഗുകളാവും. ഇതെല്ലാം പ്രോട്ടീനുകളുടെ സ്ഥിതിയെ കുറിച്ച 'സാധ്യത'കളാണ്. അല്ലാതെ ഇതാണ് പ്രോട്ടീൻ മാതൃക എന്നു കണിശതയോടെ പറയാൻ പററില്ല. പ്രോട്ടീനുകളുടെ സ്ഥിതി അസ്ഥിരമാണല്ലോ. ഇവിടെ മനസ്സിലാക്കേണ്ടത്, ശാസ്ത്രജ്ഞർ ഇത്തരം സൂക്ഷ്മകണങ്ങളെ മനസ്സിൽ കാണുന്നത് അഥവാ വിഷ്വലൈസ് ചെയ്യുന്ന രീതി ഈ വസ്തുക്കളെപ്പററി അവർക്കുളള ചിന്താരീതിയെയും സ്വാധീനിക്കുന്നു എന്നതാണ്. ദാലിയുടെ വീക്ഷണരീതി അദ്ദേഹത്തിൻെറ ചിന്തകളെ എങ്ങനെ സ്വാധീനിച്ചുവോ അതേവിധമാണ് ശാസ്ത്രജ്ഞരുടെ 'കാഴ്ചാ' രീതി അവരുടെ ചിന്തയെയും അതുവഴി നിഗമനങ്ങളെയും സ്വാധീനിക്കുക.

ഒരു ഇംപ്രഷനിസ്ററു പെയിൻറിംഗ് ഒരു ഫോട്ടോഗ്രാഫല്ലെന്നും ഒരു പ്രത്യേക സാഹചര്യത്തിൻെറയോ വികാരത്തിൻെറയോ ഛായയാണെന്നും നമുക്കറിയാം. അതേപോലെ, ഒരു പ്രോട്ടീൻെറയോ തന്മാത്രയുടെയോ പ്രതിച്ഛായ ഒരു പ്രത്യേക രീതിയിൽ ആവിഷ്കരിച്ചാൽ നമുക്കു കിട്ടുക, ആ തന്മാത്രയുടെ ഒരു സവിശേഷ പ്രകൃതമാവും. മറെറാരു രീതിയിൽ ഈ ഛായയെടുത്താൽ കിട്ടുക, തന്മാത്രയുടെ മററുചില പ്രകൃതങ്ങളാവും.

ഉദാഹരണമായി, പ്രോട്ടീൻെറ ഉള്ളിലെ ചില ഭാഗങ്ങൾ അതിവേഗം ചലിച്ചുകൊണ്ടിരിക്കുന്നവയാണ്. എന്നാൽ അത്യുജ്ജ്വല ചലനാത്മകതയുള്ള ഭാഗങ്ങൾ എങ്ങനെയാണ് ദ്വിമാനരൂപിയായ ഒരു ചിത്രത്തിൽ ആവിഷ്കരിക്കുക?

ഇതിന് ശാസ്ത്രലോകം കണ്ടെത്തിയ ഒരു പോംവഴി, അത്തരം ഭാഗങ്ങൾ കത്തുന്ന ജ്വാലയായി ചിത്രീകരിക്കുക എന്നതാണ്. പ്രോട്ടീൻ തന്മാത്രയുടെ ചലിക്കുന്ന ഭാഗങ്ങൾ മഞ്ഞയും ഓറഞ്ചും നിറങ്ങൾ കലർത്തി ചിത്രീകരിക്കുകയും, പ്രായേണ ചലനം കുറഞ്ഞ ഭാഗങ്ങൾ കൂടുതൽ ഇരുണ്ടതായി വരയ്ക്കുകയുമാണ് ചെയ്യാറ്. അത്രകണ്ട് പിടിയില്ലാത്ത ഭാഗങ്ങൾ ഫോക്കസ് തെററിയ ചിത്രങ്ങളെപ്പോലെ ഷെയ്ഡുകൾ ഉപയോഗിച്ച് സൂചിപ്പിക്കും.

ചുരുക്കിപ്പറഞ്ഞാൽ ജീവശാസ്ത്രത്തിൻെറ ഗതിവിഗതികൾ നന്നായി മനസ്സിലാക്കണമെങ്കിൽ സാധാരണക്കാർ മാത്രമല്ല ശാസ്ത്രജ്ഞരും കലാബോധമുളളവരായേ പററൂ. ഇക്കാര്യത്തിൽ ഈ ലേഖകൻ കണ്ടിട്ടുളളതിൽ വച്ചേററവും മനോഹരമായ ഉദാഹരണം, വാട്സണും ക്രിക്കും ചേർന്നു തയ്യാറാക്കിയ ഡി.എൻ.എ മാതൃകയാണ്.

വാസ്തവത്തിൽ ഡി.എൻ.എ കണ്ടെത്തിയ ഈ മഹാപ്രതിഭാശാലികൾ ഡി.എൻ.എയ്ക്കുമേൽ തീരെ കുറച്ച് ലബോറട്ടറി പരീക്ഷണങ്ങളേ നടത്തിയിട്ടുള്ളു. പകരം, മററു ശാസ്ത്രജ്ഞരുടെ പരീക്ഷണ നിഗമനങ്ങളുടെ അടിസ്ഥാനത്തിൽ ഡി.എൻ.എ മാതൃകകൾ രൂപപ്പെടുത്താനാണവർ ശ്രമിച്ചത്. ആദ്യമേതന്നെ അവർ മനസാ നിരൂപിച്ചു യഥാർത്ഥ ഡി.എൻ.എയ്ക്ക് സ്വാഭാവികമായ ഒരു സൗന്ദര്യമുണ്ടെന്ന്. ഈ സൗന്ദര്യചിന്തയായിരുന്നു അവരുടെ പിന്നീടുള്ള ശാസ്ത്രീയ ശ്രമങ്ങളുടെ മുഴുവൻ മാർഗ്ഗരേഖയും. അതുകൊണ്ട്, മാതൃകാ നിർമ്മിതിയുടെ പല ഘട്ടങ്ങളിലും വച്ച് അവർ സുന്ദരമല്ലാത്ത പല ഘടകങ്ങളും ഒഴിവാക്കി. ഒടുവിൽ 1953-ൽ അവർ 'സിമട്രിക്ക'ലായ ഡി.എൻ.എ മാതൃക തയ്യാറാക്കി. വർഷം ഇത്ര കഴിഞ്ഞിട്ടും ഇന്നും നിലകൊള്ളുന്ന ആ മാതൃകയാണ് വാസ്തവത്തിൽ ജീവശാസ്ത്രത്തിൻെറ വിപ്ളവാത്മകമായ പല മുന്നേററങ്ങൾക്കും ദർശനങ്ങൾക്കും വഴിവച്ചത്. തെളിച്ചുപറഞ്ഞാൽ, വാട്സൻെറയും ക്രിക്കിൻെറയും സൗന്ദര്യബോധമാണ് ബയോളജിക്ക് പുതിയൊരു ദർശനരീതി തരമാക്കിക്കൊടുത്തത്. അങ്ങനെ നോക്കുമ്പോൾ, ഡി.എൻ.എ മാതൃകയേക്കാൾ അവർ നൽകിയ വലിയ സംഭാവന ഈ ദർശനമാതൃകയാണെന്നു വരുന്നു.

കലാപരമായ വിഭാവന ഉപയോഗിച്ച് ശാസ്ത്രം സമ്പന്നമാകുന്നെങ്കിൽ തീർച്ചയായും ശാസ്ത്രസങ്കേതങ്ങളുപയോഗിച്ച് കലയ്ക്കും പുഷ്ടിപ്പെടാം. ശാസ്ത്രജ്ഞർ ആദ്യം കണ്ട തൻമാത്രാരൂപങ്ങളും ഘടനകളും കലയെ പ്രചോദിപ്പിച്ചില്ലെങ്കിലും, ഇന്നുള്ള കലാസങ്കേതങ്ങളിൽ പലപ്പോഴും അവയുടെ സാന്നിധ്യം കാണാം. ഡി.എൻ.എയുടെ കയറേണിപോലുളള മാതൃകാരൂപം വിശ്വപ്രസിദ്ധനായ ജോൺ മെയ്നിൻെറ പ്ളൈവുഡ് മാർബിൾ ശില്പമായ 'പാത്‌വേ'യിൽ ദർശിക്കാം. ഇലക്ട്രോൺ മൈക്രോ സ്കോപ്പിസ്ററുകൾ തയ്യാറാക്കിയ വൈറസ് മാതൃകകളുമായി ഉററ സാദൃശ്യം പുലർത്തുന്നുണ്ട് നോയൽ ഫോസ്ററുടെ എണ്ണച്ചായ ചിത്രങ്ങൾ. അനീഷ് കപൂർ കഴിഞ്ഞ കൊല്ലം ബോംബെയിൽ പ്രദർശിപ്പിച്ച ക്യാൻവാസുകളിൽ പലതിലും കണ്ടത്, ന്യൂറോസയൻറിസ്ററുകൾ സൃഷ്ടിച്ച നാഡീകോശ മാതൃകയുടെ സമാന രൂപങ്ങളാണ്. പ്രമുഖ അമേരിക്കൻ ചിത്രകാരനായ അലക്സാണ്ടർ കാൽഡറുടെ ചില ചിത്രങ്ങൾ നേരിട്ടല്ലെങ്കിലും പുസ്തകങ്ങളിൽ കാണുകയുണ്ടായി. 1932-ൽ വരച്ച 'കാൽഡർ ബെറി ബുഷി'ൽ ചുവന്ന ഡിസ്കുകൾ പെരുകുന്നതു കാണുമ്പോൾ, പ്രോട്ടീൻ നിർമ്മാണവേളയിലെ തൻമാത്രകളുടെ വർദ്ധനവിൻെറ ചിത്രീകരണമാണ് മനസ്സിൽ തോന്നുക. ഇതേ പ്രമേയം 1939-ൽ കാൽഡർ വരച്ച 'ഫോർ ലീവ്സ് ആൻറ് ത്രീ പെററൽസി'ൽ വിശദമാക്കിയിട്ടുണ്ട്. എൻഡോപ്ളാസ്മിക് റെറ്റിക്കുലം എന്നു ജീവശാസ്ത്രകാരന്മാർ പറയുന്ന ജൈവശൃംഖലയാണ് കാൽഡറിവിടെ രമ്യമായി ചിത്രീകരിച്ചിരിക്കുന്നത്. കാൽഡർ ഉപയോഗിച്ചത് ത്രിമാനരീതിയാണെങ്കിൽ ജൊവാൻ മിറോ ഇതേ ബിംബങ്ങൾ വെറും രണ്ടു മാനങ്ങളിൽ വ്യക്തമാക്കി. അതൊക്കെ വാക്കുകളിൽ വിശദമാക്കാവതല്ല.

അടുത്തകാലത്ത് ഗാരി ഫാബിയൻ മില്ലർ ഒരുപിടി സൈക്കമോർ-ഇലകൾ ഒരു സവിശേഷ രീതിയിൽ ചിട്ടപ്പെടുത്തി വരച്ചുവച്ചു. പല അവസ്ഥയിലുള്ള ഇലകളുടെ ജോഡിയാണ് മില്ലർ ഇതിനായി ശേഖരിച്ചത്. ജീർണ്ണിച്ചതും അല്ലാത്തവയും പല ഘട്ടങ്ങളിലായി അടുക്കിവച്ച സൃഷ്ടി ഇടത്തുനിന്നു വലത്തോട്ടും മുകളിൽനിന്നു താഴോട്ടും നോക്കിയാൽ, ക്രമാനുഗതമായി ജീർണ്ണിക്കുന്ന ഒരു രൂപമായിട്ടേ തോന്നൂ. ഏററവുമൊടുവിലത്തെ ജോഡിയാകട്ടെ ഇലയുടെ വെറും 'അസ്ഥിപഞ്ജര'വും.

ജീർണ്ണതയെക്കുറിച്ച സൂക്ഷ്മ ശാസ്ത്രജ്ഞാനവും ഉദാത്തമായ തത്ത്വജ്ഞാനവും തത്തുല്യമായ കലാബോധവും സമ്മേളിക്കുന്ന അപൂർവ്വം രചനകളിലൊന്നാണ് മില്ലറുടെ ഈ സൃഷ്ടി. ഒരു ശാസ്ത്രജ്ഞൻെറ പക്ഷത്തുനിന്നു നോക്കിയാൽ ഏതിനം സസ്യത്തിൻെറയും പ്രസക്തി ദ്യോതിപ്പിക്കുന്ന ഈ രചന, ആസ്വാദകരുടെ തലത്തിൽനിന്നു നോക്കുമ്പോൾ പ്രകൃതിയുടെ ജനിമൃതി തത്ത്വത്തിലേക്കുള്ള സൂചകമാവുന്നു. അതും നൂതനമായ ഒരു ദർശനരീതിയിലൂടെ സംവേദിക്കപ്പെടുന്ന കലാരൂപം. ശാസ്ത്രവും കലയും പാടെ ഭിന്നമാണെന്ന പരമ്പരാഗത വിശ്വാസങ്ങൾ നാമിനിയും മാററാത്തത്, ഇതിലേതെങ്കിലും ഒന്നിനെക്കുറിച്ച അറിവുകേടുകൊണ്ടല്ലേ?

സത്യത്തിൽ നമ്മുടെ അറിവുകളെ ഇങ്ങനെ വേർതിരിച്ച് പല കൂടുകളിലടച്ചിടണോ? സമാന്തര രേഖകൾ ഇൻഫിനിററിയിൽ സംഗമിക്കുമെന്നു തെളിയിച്ച ശാസ്ത്രം മുന്നിലുള്ളപ്പോൾ ദർശനരൂപങ്ങളിലെ ഇത്തരം 'ജാതി' ചിന്ത മനുഷ്യനു നഷ്ടപ്പെടുത്തുന്നത് മനസ്സിൻെറ ആ 'ഇൻഫിനിററി'യല്ലേ?

ഒന്നും ഒന്നും കൂട്ടിയാൽ കിട്ടുന്ന ആ 'ഇമ്മിണി ബല്യ' ഒന്ന്?





രമേശൻ ബ്ളാത്തൂര്

**ചരിത്രത്തിൻെറയും സഹനശേഷിയുടെയും സാക്ഷിയായി കണ്ണൂർ സെൻട്രൽ ജയിൽ. നാടിൻെറ നന്മയ്ക്കായി ജീവിതം ഹോമിച്ച ധീരന്മാരുടെ രക്തക്കറ ഈ മതിലുകളിൽ പററിക്കിടപ്പുണ്ട്. സ്വാതന്ത്ര്യത്തിനുവേണ്ടി വീടുവിട്ടിറങ്ങിയവരുടെ കാല്പാടുകൾ ഇവിടെ പതിഞ്ഞുകിടക്കുന്നു.**



കണ്ണൂർ സെൻട്രൽ ജയിലിൻെറ മുഖ്യ കവാടവും മുന്നിലുള്ള ഗാന്ധി പ്രതിമയും

# ചരിത്രസാക്ഷിയുടെ ഉള്ളറകളിലൂടെ



കണ്ണൂരെത്തിയപ്പോൾ നേരം പുലർന്നിട്ടില്ല... തീവണ്ടിയാപ്പീസിൻെറ മുററത്ത് കൂട്ടംതട്ടിനിന്ന കുതിരവണ്ടിക്കാർ വണ്ടി വേണോ എന്ന് വെള്ളായിയപ്പനോട് ചോദിച്ചില്ല. വെള്ളായിയപ്പൻ ചോദിച്ചു:

"ജയിലിലിക്ക് ഏതിയാണ് വഷി."

ആരോ ചിരിച്ചു; ഇതാ ഒരു കിഴവൻ നേരം പുലരുന്നതിനുമുമ്പ് ജയിലിലേക്കു വഴി തേടുന്നു. വീണ്ടും ആരോ ചിരിച്ചു; "കാരണവരെ, കട്ടാൽ മതി, ജയിലിലെത്തിച്ചേരാം..."

ജയിലിൻെറ പടിക്കൽ പാറാവുകാരൻ വെള്ളായിയപ്പനെ തടഞ്ഞു.

'എങ്ങട്ടാ ഈ രാവിലെ.'

വെള്ളായിയപ്പൻ വെങ്ങി. ഒരു കുട്ടിയുടെ നിസ്സഹായതയോടെ അയാൾ പാറാവുകാരൻെറ മുമ്പിൽ നിന്നു. എന്നിട്ട് പതുക്കെ മുണ്ടിൻെറ കോന്തലയഴിച്ച് മഞ്ഞനിറത്തിലുള്ള ഒരു കടലാസ് പുറത്തെടുത്തു...

വെള്ളായിയപ്പൻ പറഞ്ഞു: "എൻെറ കുട്ടി ഇബ്ടെ ഇണ്ടു."

"ഈ പുലർച്ചെ ആരാ വരാമ്പറഞ്ഞത്." പാറാവുകാരൻ പരുക്കനായി പറഞ്ഞു. "ആപ്പീസു തുറക്കട്ടെ."

ഏതോ ശീലത്തിൻെറ സ്വാധീനത്തിൽ പാറാവുകാരൻ കടലാസു നിവർത്തി നോക്കി. പാറാവുകാരൻെറ മുഖം പൊടുന്നനെ കനിവുററതായി.

"നാളെയാണ് അല്ലേ?"

"യ്ക്കി പിടിയില്ല."

...............

പാറാവുകാരൻ കടലാസ്സിലെ വിവരങ്ങൾ ഒരിക്കൽക്കൂടി ശ്രദ്ധിച്ചു വായിച്ചു..

"അതെ നാളെ രാവിലെ അഞ്ചുമണിക്ക്."

വെള്ളായിയപ്പൻെറ കണ്ണുകൾ വിടർന്നു. അവയിൽ അന്ധാളിപ്പു നിറഞ്ഞു. "തന്നെ?" വെള്ളായിയപ്പൻ പറഞ്ഞു.

"കാർന്നോര് ഇവടെ ഇരിയ്ക്കു."

"ഓ."

ജയിലിൻെറ ഉമ്മറത്തെ ചാരുപടിയിൽ വെള്ളായിയപ്പൻ ഇരുന്നു. അമ്പലത്തിലെ നട തുറക്കാൻ കാത്തിരിക്കുന്നതുപോലെ.

●

നമ്മളും പള്ളിക്കുന്നിലുള്ള കണ്ണൂർ സെൻട്രൽ ജയിലിൻെറ ദർശനത്തിനായി കാത്തിരിക്കുകയാണ്. പഴക്കംകൊണ്ട് കറുത്തുപോയ ഉയരമുള്ള കൻമതിലിനു പുറത്ത്. ജയിലിൻെറ ഉമ്മറത്തെ ചാരുപടിയിലല്ല. സന്ദർശകർക്കായി, ഗെയിററിൽ പണിത വെയിററിങ് റൂമിൽ. ഇവിടെ ഇങ്ങനെ വെറുതെയിരിക്കുമ്പോൾ കോൾറിഡ്ജിൻെറ വരികൾ നാക്കിലെത്തി;

കോൾഡ് ബാത്ത് ഫീൽഡ്സിലൂടെ
പോകവേ
ചെകുത്താൻ, ഏകാന്തമായ ഒരു തടവറ
കണ്ടു.
അവനു സന്തോഷമായി;
നരകത്തിലുള്ള തൻെറ കാരാഗൃഹം
പരിഷ്കരിക്കാനുള്ള ഒരു സൂചന
അത് അയാൾക്കു നൽകി...

സുപ്രീംകോടതിയുടെ വിധിന്യായങ്ങൾ ചൂണ്ടിക്കാട്ടിയതുപോലെ ഈ ജയിലും 'ചെകുത്താൻെറ കൈവേല' തന്നെയായിരിക്കുമോ? സത്യമായിട്ടും കുററവാളികളെ കാണാനല്ല ഞാനിവിടെ വന്നത്; വലിയ പ്രതികൾ പുറത്തു വിഹരിക്കുമ്പോൾ കുററവാളികളെ മതിലിനുള്ളിൽ കാണുന്നതെങ്ങനെ. "നിങ്ങൾ പാപം ചെയ്തുകൊള്ളുക; പക്ഷെ രഹസ്യമായിരിക്കണം" എന്ന ചാൾസ് ചർച്ചിലിൻെറ ഉപദേശമനുസരിക്കാൻ കഴിയാത്തവരല്ലേ ഇവിടെയേറെയുമുണ്ടാകുക!

ചിത്രശലഭംപോലെ രണ്ടുകുട്ടികൾ, കണ്ണുകളിൽ ദുഃഖം തളംകെട്ടിയ ഒരു യുവതി, കരഞ്ഞുതളർന്ന കുട്ടിയെ ഒക്കത്തുവച്ച ഒരു സ്ത്രീ, അസ്ഥി മാത്രയായ ഒരു വൃദ്ധ... ഒരുപാടാളുകൾ വന്നുകൊണ്ടിരിക്കുകയാണ്. ഉള്ളിലുള്ള അച്ഛനെ, ജ്യേഷ്ഠനെ, ഭർത്താവിനെ, അനിയനെ, മകനെ... ആരെയോ

കാണാൻ. അവരുടെ മനസ്സിലെ വിചാരങ്ങൾ. ഒപ്പിയെടുക്കാൻ കഴിഞ്ഞെങ്കിൽ.

ഇവിടെയിരിക്കുമ്പോൾ കവാടത്തിനു മുന്നിലായുള്ള ഗാന്ധിപ്രതിമ കാണാം. അടുത്തുപോയി നോക്കിയപ്പോഴാണ് വെളുത്ത പ്രതിമയുടെ പൂർണ്ണത വിസ്മയമുണർത്തിയത്. ആരാണിതിൻെറ രാജശില്പി?

''അതൊരു കഥയാണു മോനെ.''

നൈററ് ഡ്യൂട്ടി കഴിഞ്ഞുമടങ്ങുന്ന മധ്യവയസ്കനായ വാർഡർ പറഞ്ഞു. അയാളുടെ ഉറക്കച്ചടവുള്ള കണ്ണുകളിൽ പ്രകാശം വിടർന്നു.

അറുപതിലോ അറുപത്തിയൊന്നിലോ... മട്ടാഞ്ചേരിയിൽ നിന്നും കള്ളനോട്ട് കേസിൽ ശിക്ഷിക്കപ്പെട്ട് ഒരു തടവുകാരൻ ജയിലിലെത്തി. ഒരു ഫ്രാൻസിസ് സേവ്യർ. ഒഴിവുസമയങ്ങളിൽ ഫ്രാൻസിസ് സേവ്യർ അതിസുന്ദരങ്ങളായ ക്ളേ മോഡലുകൾ ഉണ്ടാക്കുന്നത് സൂപ്രണ്ടിൻെറ ശ്രദ്ധയിൽപ്പെട്ടു. ഒരു പ്രതിമ നിർമ്മിക്കാനുള്ള സൗകര്യങ്ങൾ ഫ്രാൻസിസ് സേവ്യറിന് അനുവദിച്ചു. ഏതാനും ആഴ്ചകൾ കൊണ്ട് പ്രതിമയുടെ പണി പൂർത്തിയായി. അന്നത്തെ ആഭ്യന്തര മന്ത്രിയായ പി.ടി.ചാക്കോ തന്നെ പ്രതിമയുടെ അനാച്ഛാദനം നടത്താൻ എത്തി. മന്ത്രി കലാകാരനെ വാനോളം വാഴ്ത്തുമ്പോൾ സേവ്യർ സന്തോഷാധിക്യത്താൽ ഹൃദയം പൊട്ടി മരിച്ചുവീണു...

ഒച്ച പതറിക്കൊണ്ട് വാർഡർ പറഞ്ഞു നിർത്തി. സൃഷ്ടിയുടെ മഹത്ത്വം വിളിച്ചോതിക്കൊണ്ട് ഗാന്ധിപ്രതിമ പുഞ്ചിരി തൂകിക്കൊണ്ടുനില്ക്കുകയാണ്.

ആപ്പീസ് തുറന്നു. ആളുകൾ മേശകൾക്കു പിറകിൽ സ്ഥലം പിടിച്ചു. പാറാവുകാർ കവാത്തുനടത്തി. തടവറ സജീവമായി.

ചിത്രശലഭക്കുട്ടികൾ അകത്തു കടന്നു. ഇടുങ്ങിയ വാതിലിലൂടെ തലകുനിച്ചു നമുക്കും ഉള്ളിൽ കടക്കാം. ഇപ്പോൾ നമ്മൾ ജയിലിനുള്ളിലായി. വെറുമൊരു നിമിഷം കൊണ്ട്.

ചിത്രശലഭങ്ങൾ കൊലപാതകിയായ അച്ഛനെ കാണാൻ വന്നതാണ്. സന്ദർശനമുറി. കമ്പിവലയ്ക്കപ്പുറത്ത് ഒരാൾ. കുട്ടികൾ രണ്ടുപേരും അയാളുടെ അരികിലേക്ക് ഓടിപ്പോകുന്നു. കുട്ടികൾ മാറിമാറി വീട്ടുവിശേഷങ്ങൾ പറഞ്ഞുതീർക്കുകയാണ്. കുട്ടികളുടെ വിരലുകളിൽ കൈകൾ അമർത്തിപ്പിടിച്ച് അച്ഛൻ വിങ്ങിക്കെട്ടി നില്ക്കുന്നു... ഒന്നുമറിയാത്ത മട്ടിൽ കുമാരൻ, വർഗീസ്, ശ്രീധരൻ എന്നീ മൂന്നു വെൽഫെയർ ഓഫീസർമാരും മേശയുടെ പുറത്തെ നിർവികാരങ്ങളായ ഫയലുകൾ മറിക്കുന്നു. അവരിതുപോലെയുള്ള എത്രയെത്ര രംഗങ്ങൾ കണ്ടതാണ്.

ഈ കമ്പിവല ഒരുപാടുപേരുടെ കണ്ണുനീർ വീണു തുരുമ്പിച്ചുപോയിരിക്കുന്നു. കമ്പിവലയ്ക്കപ്പുറത്തുമിപ്പുറത്തുനിന്നുമായി ഉയർന്ന ദൈന്യനിശ്വാസങ്ങൾ....

●



വനിതാ തടവുകാർ

''പണ്ടത്തെ കാലങ്ങളിൽ ജേയ്ൽ ശിക്ഷകൾ സാധാരണയായി ഉണ്ടായിരുന്നില്ല. ജേയ്ൽ ബ്രിട്ടീഷുകാർ കൊണ്ടുവന്നതായ ഒരു പുതിയ ഏർപ്പാടാകുന്നു. പത്തൊമ്പതാം നൂററാണ്ടിൻെറ ആദ്യകാലത്ത് പാലക്കാട്, കൊച്ചി, കോഴിക്കോട്, തലശ്ശേരി, കണ്ണനൂർ ഈ വക ജില്ലകളിലെ പ്രധാനമായ പട്ടണങ്ങളിൽ ഓരോ തടവുമുറികൾ ഉണ്ടായിരുന്നു. തടവുകാരെ നിരത്തുകളിൻമേൽ പണിയെടുപ്പിക്കുകയും ചെയ്തിരുന്നു. ഈ നൂററാണ്ടിൻെറ മധ്യകാലത്തു തടവുകാരുടെ ഇടയിൽ അനേകം മരണം സംഭവിച്ചു. കോഴിക്കോട് പരന്തരീസ്സുകാരുടെ സ്ഥലത്തിനു സമീപത്തുണ്ടായിരുന്ന തടവുമുറി വിശേഷിച്ചും അശുചിയായിരുന്നു. വിഷൂചിക, വസൂരി ഈ രണ്ടു പകർച്ചവ്യാധികൾ പലപ്പോഴും ഉണ്ടായിരുന്നു. 1859-ൽ ശരാശരി 382 തടവുകാരിൽ 159 ആളുകൾ മരിച്ചു. പാലക്കാട്ടുള്ള ജേയ്ൽ 1868-ലും തലശ്ശേരി, ,കൊച്ചി, കോഴിക്കോട് ഈ ദിക്കുകളിലെ ജേയ്ലുകൾ 1885 മുതൽ 1892 വരെയുള്ള കൊല്ലങ്ങളിലും വേണ്ടെന്നുവെച്ചു. 1869-ൽ സുമാർ 1062 തടവുകാർക്കു താമസിക്കുവാൻ തക്കവണ്ണം അത്ര വലിപ്പത്തിൽ പണി ചെയ്തതായ കണ്ണൂരിലെ തടവുമാത്രമാണ് മലബാറിൽ ഇനി ബാക്കി ഒന്നുള്ളത്...'' മലബാർ ഗസററിയർ.

1835-ൽ ജയിൽ പരിഷ്കരണത്തിൻെറ ഒന്നാമത്തെ കമ്മിററി രൂപീകരിച്ചു. ആ അഖിലേന്ത്യാ കമ്മിററിയാണ് തടവുകാരെ ജോലിയിലേർപ്പെടാതെ അടച്ചുസൂക്ഷിക്കാനുള്ള സെൻട്രൽ ജയിലുകൾ സംവിധാനം ചെയ്തുനിർമ്മിക്കണമെന്ന ശുപാർശ നൽകിയത്. 'ഠാണ'കളിലെ അസൗകര്യവും കമ്മിററിയുടെ ശുപാർശയുടെ അടിസ്ഥാനവും വെച്ച് ബ്രിട്ടീഷ് മലബാർ ജില്ലയിലെ തടവുകാരെ പാർപ്പിക്കുവാൻ, അങ്ങനെ, കണ്ണൂരിൽ ഒരു കൂററൻ കാരാഗൃഹം ഉയർന്നുവന്നു.

നൂററിയിരുപത്തിയഞ്ചോളം ഏക്ര സ്ഥലമാണ് ജയിലിൻേറതായുള്ളത്, അതിൽ മതിൽക്കെട്ടിനുള്ളിലെ വിസ്തീർണ്ണം ഏകദേശം നാല്പത്രേക്രയാണ്. ഇതു സുപ്രസിദ്ധമായ കാട്ടുമാഠം ഇല്ലപ്പറമ്പാണെന്നു പറയപ്പെടുന്നു. ഈ സ്ഥലം ജയിലിനു കൊടുത്തതുമായി ബന്ധപ്പെട്ട് ഒരു ഐതിഹ്യവുമുണ്ട്. സ്ഥലത്തിൻെറ അധികാരിയായ ചിറയ്ക്കൽ രാജാവ് തന്നെ കാണാനെത്തിയ ബ്രിട്ടീഷ് ഗവൺമെൻറിൻെറ ഉദ്യോഗസ്ഥന്മാർക്ക് ഒരു കരാറിൻമേലാണ് ജയിലിനുള്ള സ്ഥലമനുവദിച്ചുകൊടുത്തത്; ഏതെങ്കിലും കാലം ജയിലിൽ ഒററത്തടവുകാരും ഇല്ലാതാവുകയാണെങ്കിൽ സ്ഥലം ചിറയ്ക്കൽ കോവിലകത്തേക്കു തിരിച്ചുനൽകണം. ഇങ്ങനെയൊരു കരാറിനു രേഖകളൊന്നുമില്ല. ഒററത്തടവുകാരുമില്ലാതാവുക, അങ്ങനെയൊരു അവസ്ഥ ഈ ജയിലിനു ഇതുവരെയുണ്ടായിട്ടുമില്ല. നൂററിയിരുപത്തിയഞ്ചുവയസ്സ് പിന്നിടുമ്പൊഴും യൗവ്വനം നഷ്ടപ്പെടാത്ത ഈ കാരാഗൃഹത്തിനു വനിതാജയിലും കേരളത്തിലെ ഏക 'ദുർഗുണ പരിഹാര പാഠശാല'യും കൂട്ടിനുണ്ട്.

ജയിലിൽ എട്ടു ബ്ളോക്കുകളാണുള്ളത്. ജീവപര്യന്തം മുതൽ ഒരു മാസംവരെ തടവിനു ശിക്ഷിക്കപ്പെട്ടവരും റിമാൻറു തടവുകാരുമായി കന്യാകുമാരി ക്ഷിതി ആദിയായി ഗോകർണ്ണാന്തംവരെയുള്ള 1225 തടവുകാരാണ് ജയിലിലിപ്പോഴുള്ളത്. വേണമെങ്കിൽ 1600 പേരെ പാർപ്പിക്കാനുള്ള സൗകര്യം കണ്ണൂർ ജയിലിലുണ്ടെന്ന് അധികൃതർ പറയുന്നു- സൗകര്യം എന്നതു ആപേക്ഷികമാണെന്നു മാത്രം. സ്ത്രീകളുടെ ജയിൽ 5 വർഷം മുമ്പാണ് സെൻട്രൽ ജയിലിലേക്കുതന്നെ മാററിയത്. 35 വനിതാ തടവുകാരാണ് ഇപ്പോഴുള്ളത്. സെൻട്രൽ ജയിലിനോടനുബന്ധിച്ചുള്ള ദുർഗുണ പരിഹാര പാഠശാലയിൽ 19, കുട്ടികളായ അന്തേവാസികൾ ആണുള്ളത്.

●

'മരങ്ങൾ തണൽ വിരിച്ച, ബ്ളോക്കുകൾക്കിടയിലെ പാതയിലൂടെ നടക്കുമ്പോൾ നാസാരന്ധ്രങ്ങളിൽ അഭൗമമായ ഒരു ഗന്ധം തുളച്ചുകയറി. ചുററിലും, മണത്തിൻെറ ഉറവിടം നോക്കി നടക്കുമ്പോൾ ഒരാൾ പുറത്തുതട്ടി വിളിച്ചു–വൈക്കം മുഹമ്മദുബഷീർ. അദ്ഭുതപരതന്ത്രനായി നില്ക്കേ 'റ്റാറ്റ'യുടെ 'സജീവ സാന്നിധ്യം' ആ മഹാസംഭവത്തിൻെറ കഥ പറയാൻ തുടങ്ങി...

നിങ്ങളിൽ മിക്കവരും ജനിക്കുന്നതിനുമുമ്പ്, നമ്മുടെയെല്ലാം മാതൃഭൂമിയായ ഭാരതം അടിമരാജ്യമായിരുന്നു. ജനങ്ങളെല്ലാം നാട്ടുരാജാക്കന്മാരുടെയും കടലിലെങ്ങാണ്ടോ ഉള്ള തുരുത്തായ ഇംഗ്ളണ്ടിലെ രാജാവും ഇന്ത്യയുടെ ചക്രവർത്തിയുമായ വെള്ളക്കാരൻെറയും അടിമകൾ. ഒരിക്കലും സൂര്യൻ അസ്തമിക്കാത്ത മഹാസാമ്രാജ്യത്തിൻെറ ഉടമകളായ വെള്ളക്കാരെ ഭാരതത്തിൽനിന്നും തുരത്തുക! ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിൻെറ ആഹ്വാനം എൻെറ ജന്മദേശമായ വൈക്കം തലയോലപ്പറമ്പിലും മാറ്റൊലിക്കൊണ്ടു. അന്നു ഞാൻ വൈക്കം ഇംഗ്ളീഷ് ഹൈസ്കൂളിൽ പഠിക്കുകയായിരുന്നു. ഞാൻ തലയോലപ്പറമ്പിലെ വീട്ടിൽനിന്നും ഒളിച്ചോടി. പത്തുമുന്നൂറുമൈൽ നടന്ന് കോഴിക്കോട്ടുവന്നു ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിൽ ചേർന്നു. മററുള്ളവരുടെ കൂടെ ഉപ്പ് നിയമം ലംഘിച്ചു. ഒരുപാട് അടിയും ഇടിയുംകൊണ്ട്, പൊലീസ് ലോക്കപ്പിലൂടെ, കോഴിക്കോട് സബ്ബ് ജയിലിലൂടെ, കണ്ണൂർ സെൻട്രൽ ജയിലിലെത്തി. അപ്പോൾ അവിടെ എന്നെക്കൂടാതെ അറുന്നൂറിലധികം ജയിൽപ്പുള്ളികളായ സ്വാതന്ത്ര്യസമരഭടന്മാരുണ്ടായിരുന്നു. ബഹുമാന്യരായ മൊയ്തുമൗലവി, ഹസ്സൻകോയ മൊല്ല, പി.എ.സൈനുദ്ദീൻ, ബാട്ടിളിവാല, സി.പ്രകാശം മുതലായവരെ ഓർക്കുന്നു:

ഞാൻ അന്നു ജയിൽ മുഴുവനും നടക്കുമായിരുന്നു. അന്നുഞാൻ വളരെ തിരക്കുള്ള ഒരു ബാർബറായിരുന്നു. ഞാനെങ്ങനെ ക്ഷുരകനായി? പറയാം. സ്വാതന്ത്ര്യസമരഭടനായി ഒരു ക്ഷവരക്കാരൻ ശിക്ഷവാങ്ങി ജയിലിൽ വന്നു...

കണ്ണൂര് സെൻട്രൽ ജയിലിൽവെച്ച് ഞാൻ മുൻചൊന്ന മഹാക്ഷുരകൻെറ ശിഷ്യനായി. അദ്ദേഹം എനിക്ക് കത്രികയും ചീർപ്പും ബ്രഷും കത്തിയും കല്ലുമൊക്കെ തന്നു. ഞാൻ പുതിയ ചെരപ്പിയായി. ഞാൻ ഒരുപാടു മഹത്തുക്കളുടെ തലകൾ ശരിപ്പെടുത്തിയിട്ടുണ്ട്...

ഞാൻ തല ശരിപ്പെടുത്തിക്കൊടുത്ത ഹിന്ദുക്കളും മുസ്ലീങ്ങളും എന്നെ ഇട്ടോടിച്ച് അടിച്ചു പഞ്ചറാക്കിയിട്ടില്ല. എല്ലാവരും സംസ്കാരസമ്പന്നരായിരുന്നു...

ബഷീറിനുശേഷവും എത്രയെത്രപേർ വീടുവിട്ടിറങ്ങി ഇവിടേക്കു വന്നു. അവരുടെ കാല്പാടുകൾ ഈ വഴിത്താരകളിൽ പതിഞ്ഞുകിടപ്പുണ്ട്. പഴകി കറുത്തുപോയ ഈ മതിലിന് അവരുടെ കഥ പറയാൻ ആയിരം നാവാണ്.

കണ്ണൂർ സെൻട്രൽ ജയിലിൻെറ നല്ല കാലം തുടങ്ങുന്നത് ഖിലാഫത്ത് പ്രസ്ഥാനത്തോടുകൂടിയാണ്. മാപ്പിളലഹളയെത്തുടർന്നു നൂറുകണക്കിന് ആളുകൾ ജയിലിലെത്തി. നിയമലംഘന പ്രസ്ഥാനം ആരംഭിച്ചതോടെ കൂട്ടം കൂട്ടമായി രാഷ്ട്രീയത്തടവുകാരുടെ പ്രവാഹമായി. ജയിൽ സജീവമായി. ബ്ളോക്കുകൾ ഉറക്കംവിട്ടെഴുന്നേററു. ജയിലുദ്യോഗസ്ഥർ മുഷ്ടി ചുരുട്ടിപ്പിടിച്ചു. തടവുമുറികൾ അഭിപ്രായ സമന്വയങ്ങളുടെയും ചൂടുപിടിച്ച ചർച്ചകളുടെയും രംഗഭൂമിയായി.

മുപ്പതുകളുടെ ആദ്യം നിയമലംഘന സമരത്തിൽ പങ്കെടുത്ത് നൂറുകണക്കിനു ചെറുപ്പക്കാർ കണ്ണൂർ സെൻട്രൽ ജയിലിലെത്തിച്ചേർന്നു. പി.കൃഷ്ണപിള്ള, വിഷ്ണുഭാരതീയൻ, കേരളീയൻ, സി.എച്ച്.കണാരൻ, എ.വി. കുഞ്ഞമ്പു, ഇ.എം.എസ്, എ.കെ.ജി...

ഭഗത്സിങ്ങിൻെറയും ചന്ദ്രശേഖർ ആസാദിൻെറയും സഹപ്രവർത്തകരും മീററ് കേസിലെ പ്രതികളുമായ ബംഗാളിലെ തീവ്രവാദികളായിരുന്നു ആ ചെറുപ്പക്കാരുടെ കൂട്ടുതടവുകാർ. രണ്ടുകൂട്ടരുടേയും ലക്ഷ്യമൊന്നായിരുന്നു. ഒരു കൂട്ടരുടേത് ഉപ്പുവാരൽ പോലുള്ള നിയമലംഘനത്തിൻേറതായ ഗാന്ധിമാർഗ്ഗം. മറേറ കൂട്ടരുടേത് ലക്ഷ്യത്തിലേക്കുള്ള ചോരത്തിളപ്പിൻെറ കുതിപ്പ്. രണ്ടു കൂട്ടരും വാദപ്രതിവാദങ്ങളിലേർപ്പെട്ടു. മാർഗ്ഗങ്ങളെക്കുറിച്ച്, ലക്ഷ്യങ്ങളെക്കുറിച്ച്.

'ജയിലിലെ അനുഭവങ്ങളെക്കുറിച്ച് എ.കെ.ജി ആത്മകഥയിൽ കുറിച്ചുവെച്ചിട്ടുണ്ട്,...



മദർ തെരേസ കണ്ണൂർ സെൻട്രൽ ജയിൽ സന്ദർശിച്ചപ്പോൾ

രാഷ്ട്രീയ പ്രശ്നങ്ങളെപ്പററി ദിവസേന ചർച്ചകൾ നടത്തി.... രാഷ്ട്രീയ പ്രശ്നങ്ങളെപ്പററി ചിന്തിക്കാനും അവയെപ്പററി ചർച്ചകൾ നടത്താനും രാഷ്ട്രീയ പുസ്തകങ്ങൾ വായിക്കാനും ഉള്ള പ്രവണത കൂടിവരികയായിരുന്നു... ജയിലിലേക്ക് ഒളിച്ചുകടത്തിയ സോഷ്യലിസത്തെപ്പററിയുള്ള ചില പുസ്തകങ്ങളും ഞങ്ങൾ കൂട്ടമായി വായിക്കാനിടയായി...'

അതെ. ജയിലിൻെറ നാലു ഭിത്തിക്കുള്ളിൽ പുത്തനൊരു രാഷ്ട്രീയബോധത്തിൻെറ തിരി കൊളുത്തപ്പെടുകയായിരുന്നു. അതിനെപ്പററി ഇ.എം.എസ് ഓർമ്മിക്കുന്നു:

''പിന്നീട് രൂപംകൊണ്ട കേരളത്തിലെ ഇടതുപക്ഷ കോൺഗ്രസ്സിൻെറയും സോഷ്യലിസ്ററു പ്രസ്ഥാനത്തിൻെറയും ബീജാവാപം നടന്നത് കണ്ണൂർ ജയിലിൽ വെച്ചാണെന്നും അതു നടത്തിയത് തിവാരി ആയിരുന്നെന്നും പറഞ്ഞാൽ അതിൽ വലിയ അതിശയോക്തി ഉണ്ടായിരിക്കുകയില്ല. മുമ്പുതന്നെ ഇടതുപക്ഷത്തിലേക്കു ചായാൻ തുടങ്ങിയിരുന്ന കേരളത്തിലെ സത്യാഗ്രഹത്തടവുകാരിൽ അതു വളർത്തി സംഘടിത രൂപം നൽകാൻ സഹായിച്ചത് അദ്ദേഹമാണെന്നെങ്കിലും പറയാം...''

കണ്ണൂർ ജയിലിൽ രാഷ്ട്രീയത്തടവുകാർക്കു പ്രത്യേകം ബ്ളോക്കു തന്നെയുണ്ട്; എട്ടാം നമ്പർ ബ്ളോക്ക്. പ്രത്യേക ചുമരുകൾക്കുള്ളിലുള്ള ഈ ബ്ളോക്കിൻെറ നിർമ്മിതിതന്നെ മററു ബ്ളോക്കുകളിൽ നിന്നു വ്യത്യസ്തമാണ്. കമാനാകൃതിയിൽ പണിത ചുമരുകളും തൂണുകളും വിശാലമായ അകത്തളങ്ങളും രാജകൊട്ടാരത്തെ ഓർമ്മിപ്പിക്കുന്നു. ഇവിടേയ്ക്കു, പിന്നെയും രാഷ്ട്രീയത്തടവുകാർ വന്നുകൊണ്ടിരുന്നു. വിദ്യാർത്ഥികൾ, കർഷകർ, തൊഴിലാളികൾ... സ്വാതന്ത്ര്യം കിട്ടിക്കഴിഞ്ഞും കമ്മ്യൂണിസ്ററുകാർ, അടിയന്തിരാവസ്ഥക്കാലത്ത് പൊലീസിനു തോന്നുന്നവർ എല്ലാം...

പഴയ കാലത്തിൻെറ രോമാഞ്ചകരമായ ഓർമ്മകൾ അയവിറക്കിക്കൊണ്ട് ഈ തൂണുകൾ. പകർച്ചവ്യാധികൾ പിടിപെട്ടവരും ചെലവുകേസുകാരുമാണ് ഇപ്പൊഴീ ബ്ളോക്കിൽ. ഉജ്ജ്വലങ്ങളായ ആശയങ്ങളുടെ ചർച്ചകൾ നടന്നിടത്തു ഭാര്യമാരുടെ കുററങ്ങൾ എണ്ണിപ്പറഞ്ഞുരസിക്കുന്ന തടവുകാരുടെ കലപില ശബ്ദം മാത്രം.

●

ഞാൻ കണ്ണൂർ സെൻട്രൽ ജയിലിൽ ജീവപര്യന്തം തടവനുഭവിക്കുന്ന ഒരാളാണ്. കലാകൗമുദി എഴുതിയതിനേക്കാൾ എത്രയോ ഭീകരത നിറഞ്ഞതാണ് ഞങ്ങൾ അനുഭവിച്ചുതീർക്കുന്ന ഈ നരകം.... കഴിഞ്ഞ പതിനൊന്നുവർഷമായി ജീവപര്യന്തത്തടവ് അനുഭവിക്കുകയാണ്. ഇവിടെ തടവുകാരില്ല. അടിമകളും ഉടമകളും മാത്രമേയുള്ളു...

എന്തെല്ലാം മ്ളേച്ഛമായ ജോലികളാണ് ഞങ്ങൾ ചെയ്യുന്നത്? ജയിൽ ഉദ്യോഗസ്ഥന്മാരുടെ ക്വാർട്ടേഴ്സുകളിൽ പണിയെടുക്കുന്നവരുടെ കാര്യം കഷ്ടമാണ്. എല്ലാ ജോലികളും അടിമകളെപ്പോലെ ചെയ്യണം. പാത്രം കഴുകുക, തുണി കഴുകുക, വെള്ളം കോരി ഓരോ വീട്ടിലും എത്തിക്കുക, കക്കൂസ് കഴുകുക... ഇതൊക്കെ കൃത്യമായി ചെയ്താലും അടിക്കും ചവിട്ടിനും യാതൊരു കുറവുമില്ല... എന്തെങ്കിലും പരാതി ആരോടെങ്കിലും പറഞ്ഞാൽ അവനെ ഇടിച്ച് ഒന്നിനുംകൊള്ളാതാക്കും. ചിലപ്പോൾ തൂക്കുമുറിയിൽ ഒററയ്ക്ക് അടച്ചിടും. ഭയന്ന് ഭ്രാന്തുപിടിച്ചവർ കൂടിയുണ്ട് ഇവിടെ....



മാസങ്ങൾക്കുമുമ്പ് ജയിലിലെ ഒരു തടവുകാരൻ കലാകൗമുദിക്ക് ഇങ്ങനെയൊരു കത്തെഴുതി. ഇതിൻെറ സത്യാവസ്ഥയെക്കുറിച്ച് തടവുകാരോടുതന്നെ അന്വേഷിച്ചപ്പോൾ ഒരു കാര്യം ബോധ്യമായി. അയാൾ എഴുതിയതിൽ സത്യത്തിൻെറ അംശം വളരെക്കുറച്ചേയുള്ളൂ. ഇരുന്നൂറോളം വരുന്ന ഉദ്യോഗസ്ഥന്മാരിൽ തൊണ്ണൂറു ശതമാനവും നല്ല രീതിയിൽ മാത്രം പെരുമാറുന്നവരാണ്. പിന്നെ പത്തുശതമാനം. അവരാണ് മോശമായ പെരുമാററം കാണിക്കുന്നത്. ചിലരുടെ പ്രവർത്തനം മ്ളേച്ഛമാണെന്നുതന്നെ പറയേണ്ടിവരും. ജോലിയിൽ നിന്നും ഒഴിവാക്കുന്നതിനും എന്തിന്, കിടക്കാനുള്ള കട്ടയ്ക്കുപോലും തടവുകാരിൽനിന്നും പണം പിടുങ്ങുന്ന ഉദ്യോഗസ്ഥന്മാർ ഉണ്ടായിരുന്നുപോലും. അതുപോലെ തടവുകാരുടെ റേഷൻ അവരെക്കൊണ്ടുതന്നെ ക്വാർട്ടേഴ്സിലെത്തിക്കുന്നവരും. ഇതിനൊന്നും തെളിവില്ല. ചിലപ്പോൾ സത്യമായിരിക്കാം. ചിലപ്പോൾ വെറും നുണയായിരിക്കാം.

പക്ഷെ നമ്മുടെ മുന്നിൽക്കാണുന്ന ഉദാത്തമായ ചില രംഗങ്ങളുണ്ട്. തടവുകാരനു ബീഡി കത്തിക്കാൻ തീപ്പെട്ടി കൊടുക്കുന്ന വാർഡർ, തടവുകാരുമായി തമാശ പറഞ്ഞു ചിരിക്കുന്ന ഉദ്യോഗസ്ഥൻ, പരോൾ കഴിഞ്ഞു വരുന്ന തടവുകാരൻെറ വീട്ടുവിശേഷങ്ങൾ ചോദിച്ച ദുഃഖങ്ങളിൽ പങ്കാളിയാകുന്ന മറെറാരുദ്യോഗസ്ഥൻ, തടവുകാരൻെറ കൈകോർത്തുപിടിച്ച് ഒരു സുഹൃത്തിനോടെന്നപോലെ ലോകവർത്തമാനം പറയുന്ന മറെറാരു വാർഡർ, വാർഡർമാർക്കു ഡ്യൂട്ടി വീതിച്ചു കൊടുക്കാൻ സഹായിക്കുന്ന രമേശൻ എന്ന തടവുകാരൻ...

ഈ രംഗങ്ങൾ ചൂണ്ടിക്കാണിച്ച്, ക്രിമിനോളജിയെപ്പററി ഒരു ഗ്രന്ഥം തയ്യാറാക്കിക്കൊണ്ടിരിക്കുന്ന സുധാകരൻ എന്ന തടവുകാരൻ പറഞ്ഞു:

ഉദ്യോഗസ്ഥന്മാരും തടവുകാരും തമ്മിൽ ഇങ്ങനെയൊരു ബന്ധം ഏതു ജയിലിലാണുള്ളത്. കേരളത്തിലെ മറെറാരു ജയിലിലും നിങ്ങൾക്കിതുകാണാൻ കഴിയില്ല. ലോകത്തുതന്നെയുണ്ടാവുകയില്ല. ഇത്തരമൊരു ബന്ധം വളർത്തിക്കൊണ്ടുവന്നത് ഇവിടെയെത്തിയ രാഷ്ട്രീയത്തടവുകാരാണ്. മറെറാന്നുകൂടിയുണ്ട്. ബ്രിട്ടീഷ് ഉദ്യോഗസ്ഥന്മാരുടെ രീതിയാണ് ഇവിടെയുള്ളവർക്കു കിട്ടിയിട്ടുള്ളത്. മററു രണ്ടു സെൻട്രൽ ജയിലുകളിലെയും ഉദ്യോഗസ്ഥരാകട്ടെ രാജകീയ ഭാവമാണു തുടർന്നുവരുന്നത്...

കൊലപാതകിയിൽനിന്നും സന്ന്യാസത്തിലേക്കു പരിവർത്തനം ചെയ്യപ്പെട്ട സുധാകരൻ തന്നെ ഈ ജയിലിൻെറ നന്മയുടെ സാക്ഷ്യപത്രമാണ്. സുധാകരനെപ്പററി പറയുമ്പോൾ രസകരമായ ഒരു സംഭവം പറഞ്ഞ് ചെറുപ്പക്കാരായ വാർഡർമാർ ചിരിക്കും. ഒരു ദിവസം ജയിലിൻെറ ഗാർഡ് റൂമിൽ താടിക്കാരനായ ഒരാൾ വന്നു സുധാകരനെ കാണണമെന്നപേക്ഷിച്ചു. സന്ദർശക സമയം കഴിഞ്ഞുവെന്നുപറഞ്ഞ് ഗാർഡ് താടിക്കാരനെ തിരിച്ചയച്ചു. പോകുമ്പോൾ അയാൾ സുധാകരനു കൊടുക്കാൻ ഏല്പിച്ച പുസ്തകങ്ങളും കത്തും വെൽഫെയർ ഓഫീസർമാർ പരിശോധിച്ചപ്പോഴാണ് മനസ്സിലായത് വന്നിരുന്ന ആൾ എല്ലാവരുടേയും ആരാധ്യനായ ഗുരു നിത്യചൈതന്യയതിയായിരുന്നുവെന്ന്.

സുധാകരനടക്കമുള്ള ഇരുപത്തിമൂന്നു പേരടങ്ങിയ special gang കണ്ണൂർ ജയിലിൻെറ മറെറാരു പ്രത്യേകതയാണ്. കോഴിക്കോട് മെൻറൽ ഹോസ്പിററൽ, കണ്ണൂരിലെ ഗവ: ആശുപത്രികൾ, കുഷ്ഠരോഗാശുപത്രി, പരിയാരം സാനിറേറാറിയം... ഈ സ്പെഷൽ ഗാങ്ങ് ശുദ്ധീകരിച്ച, നവീകരിച്ച സ്ഥാപനങ്ങൾ ഏറെയാണ്. പൂർണ്ണമായ സന്നദ്ധതയുള്ളവരാണ് ഗാങ്ങിലുള്ളത്. ജയിലിലെ മുൻ സൂപ്രണ്ട്, ഡി.ഐ.ജി ശ്രീ.എൽ.പി.കരുണാകരൻ ആണ് സമൂഹത്തിലേക്കു തടവുകാരുടെ കൈപിടിച്ചിറക്കിയത്. സ്പെഷൽ ഗാങ്ങിൻെറ സാമൂഹ്യപ്രവർത്തനങ്ങൾ പൊതുജനങ്ങൾക്കു തടവുകാരോടുള്ള മനോഭാവത്തിൽ വ്യതിയാനമുണ്ടാക്കുന്നുവെന്നതിൽ സംശയമില്ല.

ഗവ:ഓഫീസുകളിലേക്കു വേണ്ട ഫർണീച്ചറുകൾ, ജയിലിനകത്തേക്ക് ആവശ്യമുള്ള തുണിത്തരങ്ങൾ എന്നിവ നിർമ്മിക്കുന്നത് തടവുകാരാണ്. മൾബറി കൃഷി, പച്ചക്കൃഷിത്തോട്ടം, അമ്പലം, പള്ളി...

കുളിരുള്ള അന്തരീക്ഷവും ഉദ്യോഗസ്ഥന്മാരും തടവുകാരും തമ്മിലുള്ള സൗഹൃദഭാവവും... ഇതെല്ലാമായിരിക്കണം ജയിൽ പശ്ചാത്തലമായി സിനിമയെടുക്കാൻ ഇവിടെയെത്തിയ ഒരു സംവിധായകനെ നിരാശനാക്കിയത്. അയാൾ മടങ്ങിപ്പോകുമ്പോൾ പറഞ്ഞുവത്രേ; ഇവിടെ ജയിലിൻേറതായ അന്തരീക്ഷമില്ല, സുഖവാസകേന്ദ്രംപോലെ തോന്നുന്നു.

അതുകൊണ്ടുതന്നെയായിരിക്കും കണ്ണൂർ സെൻട്രൽ ജയിലിനു ജയിൽഭേദനം നടത്തിയവരുടെ കഥകൾ പറയാൻ അധികമൊന്നുമില്ല. കഴിഞ്ഞവർഷം ഒരു അന്തേവാസി ഒളിച്ചോടിപ്പോയി. അയാളാകട്ടെ ഒരു അഞ്ചുമിനിട്ടു തെററുകാരനായിരുന്നു. റിലീസ് ചെയ്യാൻ ഒരാഴ്ച ബാക്കിനില്ക്കേയാണ് അയാൾ ആ വിഡ്ഢിത്തം കാട്ടിയത്. ഒരു ജയിൽ വാർഡർ അന്നുതന്നെ അയാളെ ടൗണിൽവെച്ചു കണ്ടെത്തി തിരിച്ചുകൊണ്ടുവന്നു.

എല്ലാമങ്ങനെ യാന്ത്രികമായി നടക്കുന്നു, ആയിരത്തിലധികം വരുന്ന തടവുകാരുടെ മനുഷ്യശേഷിയെ വേണ്ടവിധത്തിൽ ഉപയോഗിക്കാൻ ഇനിയുമേറെ മുന്നോട്ടുപോകേണ്ടിയിരിക്കുന്നു. ഈ ജയിലും തടവറയെന്നതിലുപരി മാനസിക പരിവർത്തനകേന്ദ്രം എന്ന നിലയിലേക്കുയരേണ്ടിയിരിക്കുന്നു.

അതാ കേൾപ്പൂ, ദൂരദൂരമു-
യർന്നുലച്ചെത്തും




ജയിലിനുള്ളിൽ ഇ.എം.എസ്സിൻെറ പ്രഭാഷണം ശ്രവിക്കുന്ന തടവുകാർ

നിതാന്ത ഗംഭീരം തൂക്കുമരത്തിൻ വിളി
കണ്ണൂർ സെൻട്രൽ ജയിൽ-
ഭീമപ്രാകാരങ്ങൾ ഭേദിച്ചെത്തു
മുന്നതദേശപ്രേമ വിജയഘോഷം!
വീരോത്തംസങ്ങളാമഞ്ചു കയ്യൂർ സഖാക്ക-
ളേറിയ
മരണവേദിതൻ പുണ്യസന്ദേശം
കേൾപ്പൂ...

തൂക്കുമരത്തിനടുത്തുനിന്നപ്പോൾ ആരോ ചെവിയിൽ ആ ചരിത്രഗാനം പാടി.

1943 മാർച്ച് 29... തൂക്കുമരത്തിലെ കയർപോലും മുറുകുവാൻ മടിച്ചുനിന്ന പ്രഭാതം.

സുബ്ബയ്യൻ എന്ന പൊലീസുകാരൻെറ മരണത്തിൽ ഒന്നാംപ്രതി C 11343 മഠത്തിൽ അപ്പു, മുപ്പത്തിഒന്നാം പ്രതി C 11345 കോയിത്തടററിൽ ചിരുകണ്ഠൻ ചിരുകണ്ഠൻ, മുപ്പത്തിമൂന്നാം പ്രതി C 11344 പെടോര കുഞ്ഞമ്പുനായർ, അമ്പത്തിയൊന്നാംപ്രതി C 11346 അബൂബക്കർ മുഷ്ടി ചുരുട്ടി മുദ്രാവാക്യം വിളിച്ചുകൊണ്ടു കഴുമരത്തിലേറി. കഴുത്തിൽ കയർ മുഴുകുമ്പൊഴും അവരുടെ കണ്ഠങ്ങളിൽനിന്നും സാമ്രാജ്യത്വം നശിക്കട്ടെ... കർഷക സംഘം സിന്ദാബാദ്... ഇൻക്വിലാബ് സിന്ദാബാദ്... എന്ന ശബ്ദം ചുററിലും പൊട്ടിച്ചിതറി. അവരുടെ ശബ്ദം മതിൽക്കെട്ടും ഭേദിച്ചു പുറത്തെത്തി. പുറത്തുകൂടിനിന്ന ആയിരക്കണക്കിനു ജനങ്ങൾ അഭിവാദ്യങ്ങൾ അർപ്പിച്ചുകൊണ്ട് മുദ്രാവാക്യം മുഴക്കി.

മരണം മുന്നിൽക്കണ്ടു കഴിയുമ്പൊഴും ആ നാലു കർഷക വീരർക്കും ഒരുവിധ ചാഞ്ചല്യവുമുണ്ടായിരുന്നില്ല. കയ്യൂർ സഖാക്കളെ വിട്ടയയ്ക്കണമെന്നാവശ്യപ്പെട്ട് രാജ്യമെങ്ങും പ്രക്ഷോഭമുണ്ടായി. ശ്രമങ്ങളെല്ലാം പരാജയപ്പെട്ടപ്പോൾ പി.സി.ജോഷിയും പി.സുന്ദരയ്യയും കണ്ണൂർ സെൻട്രൽ ജയിലിലെത്തി-അവരോട് നാലുപേരും ഒരേ ശബ്ദത്തിൽ പറഞ്ഞു: രാജ്യത്തിനുവേണ്ടി മരിക്കുന്നതിൽ ഞങ്ങളഭിമാനം കൊള്ളുന്നു. ഇന്ന് ഞങ്ങൾ തൂക്കുമരമേറുകയാണെങ്കിൽ ഞങ്ങളുടെ ജീവത്യാഗം ഭാവിതലമുറകൾ എന്നും അനുസ്മരിക്കും. നമ്മുടെ പാവന മാതൃഭൂമിയെ പുകഴ്ത്തുന്ന പാട്ടുകൾ സാഹ്ളാദം പാടിക്കൊണ്ടാണ് ഞങ്ങൾ ജയിൽ ജീവിതത്തിലെ ഓരോ നിമിഷവും കഴിച്ചുകൂട്ടുന്നത്. പോയി പുറത്തുള്ളവരെ ആശ്വസിപ്പിക്കുക. ലാൽ സലാം...

അന്നു ജയിലിലുണ്ടായിരുന്ന പെൻഷൻ പററിയ ഒരു വാർഡർ ഓർമ്മിക്കുന്നു: 'തൂക്കിക്കൊല്ലാൻ വിധിച്ച പലരേയും ഞാൻ കണ്ടിട്ടുണ്ട്. അവരെല്ലാം തൂക്കുന്നതിനു മുമ്പുതന്നെ ജീവച്ഛവങ്ങളായി മാറുകയാണു പതിവ്. എന്നാൽ ഇങ്ങനെയുള്ള ഉരുക്കുമനുഷ്യരെ എൻെറ ജീവിതത്തിൽ കണ്ടിട്ടില്ല. ശരിക്കും സിംഹക്കുട്ടികൾ.'

1918-ലാണ് ആദ്യമായൊരാളെ ജയിലിൽ തൂക്കിക്കൊല്ലുന്നത്. ഒരു ഗോപാലൻ നായർ. ആ വർഷംതന്നെ മററു രണ്ടുപേരേയും തൂക്കിക്കൊന്നു; C 8725 കുഞ്ഞുമാണിക്കനും C 8726 കുമാരൻനായരും. അടുത്തവർഷം, 1919-ൽ 78 പേരെ തൂക്കിക്കൊന്നു. 1922-ൽ 121 പേർ ജയിലിൽ വെച്ചുമരിച്ചു. അതിൽ തൂക്കിലേററപ്പെട്ടവർ 21. 1972 മുതൽ കഴുമരത്തിനു കുറെക്കാലം വിശ്രമമായിരുന്നു. 1990 മാർച്ച് 16-ന് വയനാട്ടിൽ ഒരു കുടുംബത്തിലെ മൂന്നംഗങ്ങളെ വെട്ടിക്കൊന്ന വാകേരി ബാലകൃഷ്ണനെ തൂക്കിലേററി. ബാലകൃഷ്ണൻെറ കണ്ണുകൾ മെഡിക്കൽ കോളേജിനു ദാനം ചെയ്തിരുന്നു. ഏററവുമവസാനം തൂക്കുമരം പ്രവർത്തിച്ചത് മൂന്നുവർഷം മുമ്പാണ്. 6-7-91 പുലർച്ചെ 5 മണിക്ക്. റിപ്പർ ചന്ദ്രൻ എന്ന മുതുകുററി ചന്ദ്രൻ എന്ന സുരേന്ദ്രൻ എന്ന രമേഷ് പൂജാരിയെ സന്തോഷത്തോടെ ജയിലധികൃതർ തൂക്കിലേററി. ജയിലിന് ഇപ്പോൾ ആരാച്ചാർമാരില്ല. ഒന്നുകിൽ വാർഡർമാരാരെങ്കിലും ആ കൃത്യം നിർവഹിക്കും. അല്ലെങ്കിൽ ടൗണിൽ നിന്നും ഇറച്ചിവെട്ടുകാരനെ കൊണ്ടുവരും.

രേഖകൾ പ്രകാരം ജയിലിനുള്ളിൽ വെച്ചു 946 പേർ മരിച്ചിട്ടുണ്ട്. തൂക്കിക്കൊല്ലപ്പെട്ടവർ 483. ആത്മഹത്യയും സ്വാഭാവികമരണവുമായി 463. സ്വാഭാവിക മരണം എന്നതിൽ മർദ്ദനം കൊണ്ടുമരിച്ചുപോയവരുംപെടും.

കണ്ടംസെൽ തൂക്കുമുറിക്കു മുന്നിൽത്തന്നെയാണ്. വധശിക്ഷയ്ക്കു വിധിക്കപ്പെട്ടവർക്കു മരണത്തിലേക്കുള്ള നിമിഷങ്ങൾ എണ്ണിക്കഴിയാനൊരിടം. സെല്ലിൻെറ മുററത്തു മനോഹരമായ റോസാഗാർഡൻ. പനിനീർപ്പൂവിൻെറയും മരണത്തിൻെറയും മണം കൂടിക്കുഴഞ്ഞു കെട്ടിനില്ക്കുന്നു. കാലൻെറ കുരുക്കു വീഴുന്നതു കാത്തുകഴിയുന്നവർക്കു സ്വാന്തനമേകാനെത്തുന്ന ചിത്രശലഭങ്ങൾ.

ഇന്നലെവരെ കണ്ടംസെല്ലിൽ ആളുണ്ടായിരുന്നു. കഴിഞ്ഞവർഷം ആറുപേരാണ് ഇതിലുണ്ടായിരുന്നത്. ആറുപേരും പലപ്പോഴായി ജീവപര്യന്തക്കാരായി മാറി. C 1017 അബ്ദുൾ സലാം, ചന്ദ്രൻ C 2261, ജോർജ്ജ് C 1729, പോൾ C 1730, പാപ്പച്ചൻ C 1662, പാപ്പച്ചൻ C 1374, ജോസഫ് C 1177 എന്നിവരാണ് ആ ഭാഗ്യവാന്മാർ. വഴിത്തർക്കത്തിൽ അയൽപക്കക്കാരായ മൂന്നുപേരെക്കൊന്ന കേസിലെ പ്രതിയായ ജോസഫാണ് കണ്ടംസെല്ലിൽ അവസാനമുണ്ടായിരുന്നത്.

തീയിലേക്കു പറന്നുചെന്ന ഒരു ഈയാംപാററയെത്തുന്നതുവരെ കണ്ടംസെല്ലിനും വിശ്രമം.

●

മകനേ, നീ എന്തു ചെയ്തു?
എനിക്കോർമ്മയില്ല, അപ്പാ.
മകനെ, നീ കൊലപാതകം നടത്തിയോ?
എനിക്കോർമ്മയില്ല.
പാറാവുകാർ ഓർമ്മിക്കുമോ?
ഇല്ല മകനേ.
അപ്പൻ എൻെറ വേദന ഓർമ്മിക്കുമോ?

ഉച്ചസ്ഥായിയിലുള്ള നിശ്ശബ്ദമായ നിലവിളി: അപ്പാ എന്നെ തൂക്കിക്കൊല്ലാൻ സമ്മതിക്കരുതേ.

രണ്ടു വാക്കുകൾക്കിടയ്ക്ക് ഈ വിനിമയം മാത്രം.

''കാർന്നോരെ, പൊറത്തു വരൂ. സമയം കഴിഞ്ഞു.''

വെള്ളായിയപ്പൻ പുറത്തുവരുന്നു. അയാൾക്കു പിന്നിൽ ഇരുമ്പഴിവാതിൽ അടയുന്നു. നീങ്ങുന്ന തീവണ്ടിമുറിയിൽനിന്ന് പുറത്തേക്കുനോക്കുംപോലെ, ഇരുമ്പഴിയിലൂടെ പുറത്തേക്കു നോക്കിക്കൊണ്ട് അപരിചിതനായി കണ്ടുണ്ണി നിന്നു. അവസാനത്തെ തിരിഞ്ഞുനോട്ടത്തിൻെറ ശ്രാദ്ധാഞ്ജലിയോടെ വെള്ളായിയപ്പൻ നടന്നകന്നു.

ജയിലിൻെറ പരിസരങ്ങളിൽ വെള്ളായിയപ്പൻ അങ്ങുമിങ്ങുമായി കാത്തുകിടന്നു. സൂര്യൻ ഉച്ചിയിലെത്തി. നേരം താണു. ഈ രാത്രിയിൽ കണ്ടുണ്ണി ഉറങ്ങുമോ? രാത്രി പിന്നിടുന്നു. മതിലുകൾക്കകത്ത് കണ്ടുണ്ണി ജീവിക്കുന്നു...



# ഹരം

## എം.എം. മേനോൻ



രാത്രിയുടെ ആദ്യയാമം കൊഴിഞ്ഞു. മുഹൂർത്തത്തിന് എന്നിട്ടും സമയം ബാക്കി.

പക്ഷേ, ആർക്കും മുഷിവു തോന്നിയില്ല. മുറിയിൽ ജ്ഞാസ് സംഗീതം ഒഴുകി. ആരും ശ്രദ്ധിക്കുന്നുണ്ടായിരുന്നില്ലെങ്കിലും ടി.വിയിൽ ദൂരദർശൻെറ ഏതോ പരിപാടി തകർക്കുന്നുണ്ടായിരുന്നു.

ഊൺമേശയിൽ നിറയെ വിഭവങ്ങൾ. രസം പകരാനായി ഷിവസ് റീഗൽ. കെ.ബി. മേനോൻെറ ഫ്ളാററിൽ ഉത്സവത്തിമിർപ്പായിരുന്നു.

നാലുവർഷം കൂടുമ്പോഴുള്ള ഉത്സവമാണ്. ഇന്ന് അർദ്ധരാത്രിയിൽ കൊടികയറുന്നു. തുടർന്നങ്ങോട്ട് ഹരംപിടിപ്പിക്കുന്ന മുപ്പതു രാവുകൾ.

വളരെ കരുതലെടുത്താണ് അതിഥികളുടെ പട്ടിക തയ്യാറാക്കിയത്. വെറും ആറുപേർ മാത്രം. തുല്യപദവിയില്ലാത്ത ഒരലവലാതിയേയും ഉൾപ്പെടുത്തിയിരുന്നില്ല.

ക്ഷണിച്ചവരിൽ നാലുപേർ വന്നെത്തി. കൂടെ ആൻറണിയും വലിഞ്ഞുകയറി.

ആൻറണിയോട് മേനോനു തീരെ പഥ്യമല്ല. പദവിക്കു കുറവൊന്നുമില്ലെങ്കിലും അവന് ഒരുതരം ചൊറിയുന്ന സ്വഭാവമുണ്ട്. തലയ്ക്കു മുട്ടാൻ വടിയന്വേഷിച്ചു നടക്കലാണ് അവൻെറ പ്രധാന വിനോദം. മററുള്ളവരെ അടിച്ചിരുത്തുന്നതിൽ അവൻ സംതൃപ്തി കണ്ടെത്തുന്നു.

വെൻ റേപ്പ് ഈസ് ഇനെവിററബിൾ ലൈ ബാക്ക് ആൻഡ് എൻജോയ്. ഏതായാലും അവൻ വന്നുപോയി. ഇനി സഹിക്കുകതന്നെ.

മേനോൻ മന്ദഹസിച്ചു. അത്യന്തം സൗഹാർദ്ദം ഭാവിച്ച് അയാൾ ആൻറണിയേയും സ്വീകരിച്ചിരുത്തി.

''അയാം സോറി ഐ മിസ്ഡ് യുവർ നേം'' അയാൾ ക്ഷമാപണം ചെയ്തു.

''ഡോണ്ട് വറി സർ'' ആൻറണി ആദ്യത്തെ കൊട്ടു കൊട്ടി. ''ഐ ഹോപ്പ് ഇററ് വാസിൻറ് ഇൻറർനാഷണൽ.''

മേനോൻ ഗൗനിച്ചില്ല. ഇതവൻെറ സ്വഭാവം.

ചിയേഴ്സ് പറഞ്ഞ് അവർ ആദ്യവട്ടം ഷിവസ് റീഗൽ അകത്താക്കി. മത്സരിച്ച് തീൻവിഭവങ്ങളുമായി മല്ലിട്ടു.

അവർ കാര്യമില്ലാതെ പൊട്ടിച്ചിരിക്കുകയും അർത്ഥമില്ലാതെ സംസാരിക്കുകയും ചെയ്തു. ഗാട്ടുകരാർ മുതൽ സ്വീപ്പർ മേരിയുടെ ഗർഭാലസ്യ ചർച്ചാവിഷയമായി.

''ഡാം ദി ഫൂൾസ്'' മേനോൻ അമർഷത്തോടെ പറഞ്ഞു. ''ഇപ്പഴെങ്കിലും ഇവൻെറയൊക്കെ സോഷ്യലിസം കുഴിച്ചുമൂടാൻ തോന്നീലോ. ഇനി ഒരുപക്ഷേ, രാജ്യം രക്ഷപ്പെട്ടേക്കാം.''

എല്ലാ സബ്സിഡികളും നിറുത്തലാക്കണം. പാവങ്ങൾ ചത്തുതുലയട്ടെ. ഭൂമിക്ക് അത്രയും ഭാരം കുറയും. നമ്മുടെ ജനസംഖ്യാപ്രശ്നത്തിനും പരിഹാരമാവും.

പിന്നീട് എപ്പോഴോ ഉത്സവാഘോഷത്തിലേക്കുതന്നെ സംഭാഷണം തിരിച്ചെത്തി.

''സീ'' മേനോൻ പറഞ്ഞു. ''ഈ വിഡ്ഢിപ്പെട്ടിയുടെ മുമ്പിലിരുന്നു കാണുന്നതിനു പകരം നേരിട്ടുതന്നെ കളി കാണേണ്ടവനായിരുന്നു ഈ മിസ്ററർ കെ.ബി. മേനോൻ. എയർ ടിക്കററുവരെ റിസർവു ചെയ്തതാണ്...''

''പിന്നെന്തുപററി?'' ശ്രീവാസ്തവ തിരക്കി.

എന്തുപററി? ആവോ. മേനോൻ ഒരുനിമിഷം ആലോചനയിൽ മുഴുകി.

''ദാററ് ബ്ളഡി ഓൾഡ് മാൻ ഈസ് സിങ്കിംഗ്. ചാകാൻ കണ്ട ഒരു സമയേ...'' അയാൾ പിറുപിറുത്തു.

വാർദ്ധക്യസഹജമായ അസുഖംമൂലം തന്ത മരണശയ്യയിലാണ്. കൊള്ളിവയ്ക്കേണ്ട ഏക മകൻ ആ സമയം വിദേശത്തായിരിക്കുന്നത് ഔചിത്യമല്ലല്ലോ.

അതുകൊണ്ട് മാലിനിയേയും കുട്ടികളേയും പായ്ക്കുചെയ്തയച്ചു. ലീവില്ലെന്ന കാരണം പറഞ്ഞ് ഇവിടെ തങ്ങുന്നു. കൂട്ടുകാരുമൊത്ത് ലൈവ് ടെലികാസ്ററെങ്കിലും കണ്ട് തൽക്കാലം തൃപ്തിപ്പെടാം.

''മേനോൻ സാർ'' ആൻറണി ഒരു സംശയം ഉന്നയിച്ചു. ''രാത്രി മുഴുവൻ കളികണ്ടിരുന്നാൽ പകൽ സമയം ഓഫീസിലിരുന്ന് ഉറക്കംതൂങ്ങില്ലേ?''

മേനോൻ പൊട്ടിച്ചിരിച്ചു.

''എന്താഫീസ്? ഏതാഫീസ്?'' രണ്ടാമത്തെ ഗ്ളാസ്സും അയാൾ കാലിയാക്കി. ''ഇനി ഓഫീസിൽ കാൽകുത്തുന്നത് ലോകചാമ്പ്യന്മാർ ആരെന്നറിഞ്ഞിട്ട്.''

കളിയുടെ കാര്യം വരുമ്പോൾ ഓഫീസില്ല, സ്വന്തം അച്ഛനമ്മമാരില്ല. കുടുംബമില്ല ഈ മേനോന്.

അച്ഛനോടുള്ള സ്നേഹംകൊണ്ടല്ലല്ലോ മാലിനിയേയും കുട്ടികളേയും അങ്ങോട്ടയച്ചത്? അമേരിക്കയിൽവച്ചു നടക്കുന്ന കളി വിദൂരസ്ഥമായ ഈ ബോംബെയിലെ ഫ്ളാററിൽ ഇരുന്നെങ്കിലും കണ്ടാസ്വദിക്കാൻകൂടിവേണ്ടി. അപ്പോൾ കുടുംബംകൂടെ ഇല്ലാതിരിക്കുന്നതാണ് കൂടുതൽ സൗകര്യം.

''[illegible]'' മേനോൻ ഒരു പ്രവചനം നടത്തി.



''ദക്ഷിണ അമേരിക്കയിലെ കുട്ടികൾ ജർമ്മൻ സിംഹങ്ങളെ മെരുക്കുന്നതു നാം കാണാൻ പോവുകയാണ്. അല്പനേരംകൂടി ക്ഷമിച്ചിരുന്നാൽ മതി.''

''ദാററീസ് വിഷ് ഫുൾ തിങ്കിംഗ്'' ശ്രീവാസ്തവ യോജിച്ചില്ല. അയാളും നടത്തി ഒരു പ്രവചനം. ''ഇത്തവണ കപ്പ് അർജൻറീനയ്ക്ക്. മറഡോണ ദ ഗ്രേററ്...''

''ലീവിററ്'' ആ ചർച്ച അവിടെ അവസാനിപ്പിച്ചുകൊണ്ട് മേനോൻ വിഷയം മാററി. ''ഫുട്ബാൾ എന്നും എനിക്കൊരു ഹരമായിരുന്നു. ഐ ലൈക്ക് ഗുഡ് ഫുട്ബാൾ, ഗുഡ് മ്യൂസിക്, ഗുഡ് വിമെൻ ആൻഡ് ഗുഡ് വൈൻ.''

തെല്ലിട നിറുത്തിയിട്ട് സ്വരം താഴ്ത്തി അയാൾ തുടർന്നു:

''പണ്ടു ഞാൻ കോളജ് ടീമിൻെറ ക്യാപ്ററനായിരുന്നപ്പോൾ...''

''മേനോൻ സാബ് ഫുട്ബോൾ കളിക്കുമായിരുന്നോ?'' മഞ്ജിത് സിംഗിൻെറ മിഴികളിൽ അദ്ഭുതംകൂറി.

''ഹും... അതൊരു കാലം'' മേനോൻ നെടുവീർപ്പിട്ടു. ''പറഞ്ഞിട്ടെന്തു ഫലം? എല്ലാം പോയില്ലേ... ആ കിഴവൻമൂലം? വെറുമൊരു കമ്പനി എക്സിക്യൂട്ടീവായി ജീവിതം തുലയ്ക്കാനാണ് എൻെറ വിധി.''

കിഴവൻ നിരുത്സാഹപ്പെടുത്തി. കളിച്ചു നടന്നാൽ വയററിൽ പോകില്ല. പദവിയും പ്രതാപവുമുള്ള എന്തെങ്കിലും തൊഴിൽ കണ്ടെത്തണം.

''ആദ്യം കോളജിൻെറ ജഴ്സി. പിന്നീട് സ്റ്റേറ്റിൻെറ. പിന്നീട് നാഷണൽ ടീമിൻെറ.'' അയാൾ ഓർമ്മയിൽ മുഴുകി. ''ആ വഴി പോയിരുന്നെങ്കിൽ ഞാനിന്ന് ഇൻറർനാഷണൽ...''

''മേനോൻസാർ നാഷണൽ ടീമിൽ കളിച്ചിട്ടുണ്ടോ?'' ആൻറണി തിരക്കി.

ശ്രീവാസ്തവ കണ്ണിറുക്കി ആൻറണിയോടു മൗനംപാലിക്കാൻ നിർദ്ദേശിച്ചു. എത്ര വന്നാലും മേനോൻസാബിൻെറ തീൻവിഭവങ്ങളും ഷിവസ് റീഗലുമാണ് നമ്മുടെയെല്ലാം വയററിനുള്ളിൽ.

പക്ഷേ, ആൻറണിക്കു നാവടക്കാൻ കഴിഞ്ഞില്ല.

''ഏതു പൊസിഷനിലാണ് മേനോൻസാർ കളിച്ചിരുന്നത്?'' അയാൾ തിരക്കി.

ഏതു പൊസിഷൻ? മേനോൻ ഓർത്തു നോക്കി. ഇതറിഞ്ഞിട്ട് ഇവനെന്തു കാര്യം?

''ഏതു പൊസിഷനിലും കളിക്കുമായിരുന്നു.'' അയാൾ പറഞ്ഞു. ''എതിർ ഗോൾമുഖത്ത് ഗോൾവർഷം നടത്തുന്ന ഒരു സ്ട്രൈക്കറായിരുന്നു ഞാൻ. ഡിഫൻറർ... സെൻറർ ഫോർവേർഡ്...''

''ലുക്ക് ഹിയർ ശ്രീവാസ്തവ്ജി, നാം വെറും കൂപമണ്ഡൂകങ്ങളാണ്.'' എന്തോ പറയാൻ ചുണ്ടനക്കിയ ആൻറണിയെ നിരുത്സാഹപ്പെടുത്തിക്കൊണ്ട് മേനോൻ തുടർന്നു. ''നമ്മളെ അറിയുന്നത് ചെറിയൊരു സർക്കിളിൽ മാത്രം. പക്ഷേ, ഒരു കളിക്കാരനെ...''

കളിക്കാരെയും സിനിമാതാരങ്ങളേയും ലോകം മുഴുവൻ അറിയുന്നു. കൂപമണ്ഡൂകങ്ങളായ കമ്പനി എക്സിക്യൂട്ടീവുകളെ ആരറിയാൻ?

വിഷാദത്തോടെ മേനോൻ പറഞ്ഞു:

''ഐ വേസ്ററഡ് മൈ ലൈഫ്... ഫോർ നത്തിംഗ്... റിയലി.''

[illegible]ണ്ടാതിരിക്കാൻ ആൻറണിക്കു കഴിഞ്ഞില്ല. അയാൾ സഹതാപം രേഖപ്പെടുത്തി:

''വാട്ടെ ട്രാജഡി?''

''എടാ അന്തോണി'' മേനോൻ അവനെ നേരിട്ടു. ''മാന്യന്മാർ മാത്രം കുടിക്കുന്ന ഈ മദ്യം നിനക്കു പററിയതല്ല. നിന്നെപ്പോലുള്ളവർക്കു വിധിച്ചത് കണ്ട്രി ലിക്കർ.''

''ഞാനതു കരുതിയിട്ടുണ്ട്.'' പോക്കററിൽ നിന്നും ഒരു കുപ്പി പുറത്തെടുത്തുകൊണ്ട് ആൻറണി പറഞ്ഞു. ''ഈ മാന്യന്മാരുടെ മദ്യം കുട്ടികൾക്കുള്ളത്'' അടപ്പുതുറന്ന് സോഡ ചേർക്കാതെ ഒരുകവിൾ അകത്താക്കിയിട്ട് അയാൾ ക്ഷണിച്ചു. ''മേനോൻസാർ പരീക്ഷിക്കുന്നോ?''

മേനോൻ ആ ചോദ്യം കേട്ടതായി ഭാവിച്ചില്ല.

അതു നിൻെറ സംസ്കാരം. താഴേപ്പടിയിൽനിന്നും ഉയർന്നുവന്നവനല്ലേ നീ? അതിൻെറ ഗുണം കാണിക്കുക സ്വാഭാവികം.

''മേനോൻസാർ'' ആൻറണി വിളിച്ചു. ''ദൂരദർശനിലെ ഈ തല്ലിപ്പൊളിപ്പരിപാടി നിറുത്തിയിട്ട് വല്ല കാസററും ഇട്ടൂടേ? ഐ മീൻ വല്ല ബ്ളൂ ഉണ്ടെങ്കിൽ...

നിനക്ക് ബ്ളൂ കാണണമല്ലേ? വേഗം നിരത്തിലേക്കിറങ്ങ്. ഏതെങ്കിലും ഇരുൾമൂടിയ കോണിൽ തപ്പിയാൽ ലൈവായി ബ്ളൂ കാണാൻ കഴിഞ്ഞേക്കും.

അപ്പോഴേക്കും ടി.വിയിൽ ലോക ഫുട്ബോൾ മത്സരത്തിൻെറ തത്സമയ സംപ്രേഷണത്തിന് പ്രാരംഭം കുറിച്ചുകഴിഞ്ഞിരുന്നു.

''ഹായ്'' അവരെല്ലാം ആർത്തുവിളിച്ചു.

ഉത്സവപ്രതീതി ഉളവാക്കുന്ന ഉദ്ഘാടനച്ചടങ്ങ് എന്തോ ശ്രീവാസ്തവയ്ക്ക് അത്ര രുചിച്ചില്ല. അയാൾ പറഞ്ഞു:

''ബോറ്. ഇതിലും എത്ര ഭേദമായിരുന്നു നമ്മുടെ ഭാരതീയം.''

''നമ്മുടെ കണ്ണുകളിലൂടെ നോക്കുമ്പോൾ'' മഞ്ജിത്സിംഗ് തിരുത്തി. ''ഓരോ ജനതയുടേയും കൾച്ചറൽ ബാക്ക് ഗ്രൗണ്ട് വിഭിന്നമാണ്.''

ആ പറഞ്ഞതിൽ കാര്യമില്ലെന്നില്ല. ഭാരതീയരായ നമ്മളുടേയും പാശ്ചാത്യരുടേയും രുചികൾ തമ്മിൽ വ്യത്യാസമുണ്ട്.

കിക്കോഫിൻെറ നിമിഷം. ഓരോ ലാർജുകൂടി ഡ്രൈയായി വിഴുങ്ങി അവർ ശ്വാസമടക്കി കാത്തിരുന്നു.

സ്പാനിഷ്—നീഗ്രോ രക്തമുള്ള ബൊളീവിയൻ കുട്ടികൾ ലോകചാമ്പ്യന്മാരെ അട്ടിമറിക്കുമോ? അതോ, ജർമ്മൻ സിംഹങ്ങൾ ആ കുട്ടികളെ വിഴുങ്ങുമോ?

ദിവസങ്ങളും മാസങ്ങളും നീണ്ടുനിന്ന കാത്തിരിപ്പിൻെറ സാഫല്യം കൈവരാൻ പോവുന്നു. പക്ഷേ, ഗോൾമുഖങ്ങളിലെ വല ചലിക്കുന്നതു കാണാൻ അവർക്കാർക്കും ഭാഗ്യമുണ്ടായില്ല...

ഒഴിഞ്ഞ ഗ്ളാസ്സും നെഞ്ചിൽ ചേർത്തുപിടിച്ച്, താളത്തിൽ കൂർക്കംവലിച്ച് ചാരുകസാലയിൽ മലർന്നുകിടക്കുകയായിരുന്നു കെ.ബി. മേനോൻ. മററുള്ളവർ സോഫയിലും തറയിലുമായി കുംഭകർണ്ണനെ സേവിക്കുന്നു.

ഷിവസ് റീഗലിൻെറകൂടെ നാടനും അകത്താക്കിയ ആ[illegible]നി ഉറക്കത്തിലും മേനോനെ വിടാൻ ഭാവമുണ്ടായിരുന്നില്ല: അവൻെറാരു ഇൻറർനാഷണൽ... ഫൂ... ദി ബിഗ്ഗസ്ററ് ഫ്രോഡ്...

അതൊന്നും ഗൗനിക്കാതെ ഊർജ്ജം കത്തിച്ചുകൊണ്ട് ടി.വി സ്ക്രീൻ അപ്പോഴും അവരെ നോക്കി പുഞ്ചിരിതൂകിക്കൊണ്ടിരുന്നു.



പി.എഫ്.മാത്യൂസ്

# ചാവുകൂട്ടൽ

## നാല്



**മി**ഖേലാശാനുമുമ്പ് പാഴ്നിലം കൈവശപ്പെടുത്തിയത് ചട്ടമ്പി മനീക്കാണ്. മറിയത്തിൻെറ അപ്പൻ.

ചാരായം വാററാനും വ്യഭിചരിക്കാനുമാണ് മനീക്ക് പാഴ്നിലത്തു പാർപ്പുറപ്പിച്ചത്. മറിയത്തിൻെറ അമ്മ ഏലീശായെ വശപ്പെടുത്തുന്നതിനുമുമ്പ് മൂന്നു പെണ്ണുങ്ങളെ അയാൾ ഭാര്യമാരാക്കിയിരുന്നു. അവരിൽ ഒരുവൾ ഒളിച്ചോടുകയും രണ്ടുപേരെ കൊന്ന് അവിടത്തന്നെ മൂടുകയും ചെയ്തു.

ആരുംപോരുമില്ലാത്ത ഒരു സസ്യഭുക്കായ ഏലീശായെ പിടിച്ചെടുക്കാൻ മനീക്കിന് എളുപ്പമായിരുന്നു. കുടിലിനു മുന്നിൽ അയാൾ വന്നുനിന്ന ദിവസം മുതൽ ഏലീശായുടെ കഷ്ടകാലത്തിനു തുടക്കമായി.

ആ കഷ്ടകാലം മറിയത്തിനു നാലുവയസ്സു തികയുവോളം നീണ്ടു. അത് അവസാനിച്ചത്, ഇരുളേറിയ രാത്രിക്കുശേഷം വിടർന്ന ഒരു പുലരിയിലാണ്. ഏലീശായുടെ വിയർപ്പു പതിഞ്ഞ വെട്ടുകത്തി ചട്ടമ്പി മനീക്കിൻെറ ശരീരത്തിൽ പലവട്ടം കയറിയിറങ്ങി.

അപ്പൻെറ അലർച്ചകേട്ട് വായ് കീറിക്കരഞ്ഞതാണ് മറിയത്തിൻെറ ആദ്യത്തെ ഓർമ്മ. പിന്നീടുള്ള ഓർമ്മകൾ തുടങ്ങുന്നത് പതിനൊന്നു വയസ്സുള്ളപ്പോഴാണ്. ഒരുരാത്രി മറിയത്തിൻെറ അരികിൽ കിടന്നിരുന്ന ഏലീശായെ ഒരു പുരുഷൻ വിളിച്ചിറക്കിക്കൊണ്ടുപോയി. വേലിയേററത്താൽ ജലം കവിഞ്ഞ കടവിലാണ് യാത്രയവസാനിച്ചത്. ജലത്തിനു മുന്നിലെത്തിയ ഏലീശ ഞെട്ടിയുണർന്നു. ''എൻെറ കർത്താവേ...'' എന്ന് അവൾ വാവിട്ടുകരഞ്ഞു. ആ സ്വരം പുറത്തുവന്നതും അവളെ നയിച്ചിരുന്ന പുരുഷൻ പിടിവിട്ട് വലിയൊരു അഗ്നിഗോളം അവളുടെ നെഞ്ചിലേക്കെറിഞ്ഞതും പെട്ടെന്നു കഴിഞ്ഞു. ഭാഗ്യവശാൽ ഏലീശ മലർന്നടിച്ചു കരയിലേക്കു തന്നെ വീണു. നാലുകാലുള്ള ഒരു മൃഗം കടവിൽ നിന്നോടിയകന്നു. തുരുത്തിലുടനീളമുള്ള പട്ടികളും നാൽക്കാലികളും പേടിച്ച് അലറുവാൻ തുടങ്ങി.



വള്ളക്കടവിൽ പാർത്തിരുന്ന കദീശുമ്മായും മക്കളും ചൂട്ടുംകത്തിച്ച് ഓടിവരുമ്പോഴുണ്ട് ചത്തതടിപോലെ ഏലീശ ജലത്തിനരികിൽ മലർന്നടിച്ചുകിടക്കുന്നു.

പിറേറന്നു പുലർച്ചെ ഏലീശ തലമുടി പുരുഷന്മാരുടേതുപോലെ മുറിച്ച് ചട്ടയൂരിക്കളഞ്ഞ് കച്ചമുണ്ട് മാടിക്കുത്തി പുറത്തിറങ്ങി താൻ ഒരാണാണെന്നു പ്രഖ്യാപിച്ചു.

വിഫലമായ മന്ത്രവാദ കർമ്മങ്ങൾ പിന്നിട്ട് ഏലീശ കൂടുതൽ സംഹാരരുദ്രയായി. അവൾ പുരുഷസ്വരത്തിൽ സംസാരിക്കുവാൻ തുടങ്ങി. സ്ത്രീകളെ തെറിവിളിച്ചു. അവളുടെ അതിക്രമങ്ങൾക്ക് അതിരില്ലാതായപ്പോൾ തുരുത്തുകാർ അവളെ ചങ്ങലയ്ക്കിട്ടു.

തുരുത്തിലേക്ക് മരണം എത്തിനോക്കാൻ പോലും മടിച്ച നാളുകളാണു പിന്നീടു വന്നത്. ചങ്ങലയുരഞ്ഞുപൊട്ടി പഴുത്ത അവയവങ്ങളിൽ ഈച്ചകൾ കൂട്ടംകൂടുമ്പോൾ മറിയം കരഞ്ഞുപോകും. സന്ധ്യയാകുവോളം അമ്മയുടെ വ്രണങ്ങളിലെ ഈച്ചകളെ ആട്ടിയാട്ടി അവളിരുന്നു. ആ നേരങ്ങളിലെല്ലാം ഏലീശായുടെ പൈശാചികമായ നോട്ടം മറിയത്തെ നഗ്നയാക്കിക്കൊണ്ടിരുന്നു.

മൂന്നുവർഷത്തോളം തുരുത്തിൽ നിന്നു മാറിനിന്ന മരണത്തെ തിരിച്ചുവിളിക്കാൻ എല്ലാ സന്ധ്യാപ്രാർത്ഥനകളിലും മറിയം കണ്ണീരൊഴുക്കിയിരുന്നു. മൂന്നുവർഷം കടന്നിട്ടും പ്രാർത്ഥനകൾക്കു ശമനമുണ്ടായില്ല. മൂന്നാംകൊല്ലം പിന്നിട്ട ഒരു പ്രാർത്ഥനയുടെ സന്ധ്യയിൽ പുറത്തു മണികിലുക്കം കേട്ടു. വിളക്ക് ഊതിയണച്ച് വാതില്ക്കൽ മരപ്പാളി ചാരി ഭദ്രമാക്കി മറിയം കിടന്നു. പിറേറന്നു നേരംവെളുത്തപ്പോൾ ചങ്ങലക്കെട്ടുകൾക്കുള്ളിൽ ഏലീശ കുന്തിച്ചിരിക്കുന്നു.

ശവപ്പെട്ടിയിൽ കിടത്താൻപോലും പററാത്ത നിലയിൽ കൈകാലുകളും അവയവങ്ങളും കൂനിക്കൂടിയിരുന്നു. തടിമാടന്മാരായ എട്ടു പുരുഷന്മാർ ഒരുമിച്ചുചേർന്നു തള്ളയുടെ കൈകാലുകൾ വലിച്ചു നേരെയാക്കി പെട്ടിയിൽ കിടത്തി. അദ്ധ്വാനത്തിനിടയിൽ തള്ളയുടെ ഇടതുകാൽ ഒടിഞ്ഞുപോയിരുന്നു.

ശവമടക്കു കഴിഞ്ഞ് ആളുകൾ ഒഴിഞ്ഞ നേരത്ത് ഉമ്മറത്തിണ്ണയിൽ ഒററയ്ക്കു വ്യാകുലംപൂണ്ട് കുത്തിയിരിക്കുകയാണു മറിയം. ശവപ്പറമ്പിൽനിന്ന് ഏററവും അവസാനമിറങ്ങിയത് മനീക്കിൻെറ അനിയൻ അഗസീഞ്ഞാണ്. അയാളുടെ ഉള്ളുനിറയെ മറിയത്തിൻെറ വ്യസനമായിരുന്നു. പ്രസ്തീനയുടെ കറുത്ത മുഖം വകഞ്ഞുമാററിയിട്ട് അയാൾ വിളിച്ചു:

''മോളേ നീ വരണാടീ...''

''എൻെറ കൊച്ചാപ്പാ...'' എന്നുവിളിച്ച് അവൾ ആ നേരം വരെയും അടക്കിവച്ച നിലവിളികളെല്ലാം അയാളുടെ നെഞ്ചിലേക്കിറക്കിവച്ചു. മറിയം അഗസീഞ്ഞിൻേറയും പ്രസ്തീനയുടേയും പുരയിലേക്കു പാർപ്പുമാററി.



അന്നുമുതൽ കഴിഞ്ഞ രാത്രിവരെയും മറിയത്തിൻെറ സ്വപ്നങ്ങളിൽപ്പോലും ഏലീശ കടന്നുവന്നിട്ടില്ല. ഇപ്പോൾ പേരക്കിടാവിനെ തിന്നുകൊണ്ട് അമ്മ അധികാരം ഉറപ്പിക്കാൻ വരികയാണെന്ന് അവൾ കരുതി.

മിഖേലാശാൻെറ തിരോധാനം കൂടിയായപ്പോൾ ആ വിശ്വാസം ബലപ്പെട്ടു. എന്നിട്ടും ഒരുതുള്ളിക്കണ്ണീരു പൊഴിക്കാതെ ഓരോ വിചാരങ്ങളിൽ മുഴുകി മറിയം ഇരുന്നു. ഒരാഴ്ചയോളം അങ്ങനെ കഴിഞ്ഞു. ഏഴാംനാൾ കടമുള്ള ദിവസമായിരുന്നു. അന്ന് പള്ളിയിൽ പോയി മുഴുവൻ കുർബ്ബാനയിൽ പങ്കുചേർന്ന് കുമ്പസാരിച്ചു തിരുവോസ്തിയുൾക്കൊണ്ടു മനസ്സ് ശുദ്ധമാക്കിവച്ചു. മടങ്ങുന്ന വഴി മറിയം വേലികെട്ടുകാരൻ നാണുവിനെ കണ്ട് ചില മരാമത്തുകൾക്ക് ശട്ടംകെട്ടി. വീട്ടിലേയ്ക്കു കയറുംമുമ്പ് കൂട്ടുകാരികളായ കുഞ്ഞിതെറുതയേയും കത്രീനയേയും ചെന്നു കണ്ടു. തിരിച്ച് വീടിൻെറ പടിചവിട്ടിയ മറിയം പരിണമിച്ചിരുന്നു. ഒരു ആയുസ്സിൻെറ മുഴുവൻ കരുത്തും അവൾ ഉൾക്കൊണ്ടിരുന്നു.

നാണു വന്നു. മുളങ്കാടു വെട്ടി പാഴ്നിലത്തിനു ചുററും ഇല്ലിച്ചില്ലകളും കരിങ്ങാട്ടയിലകളും ചാർത്തി മനോഹരമായ വേലിയുണ്ടാക്കി. അവൻെറ കൂട്ടുപണിക്കാർ പാതാളക്കുളത്തിലെ പായലുവാരി, തേവിത്തെളിച്ചു, മട്ടിലു വെട്ടിക്കയററി ശുദ്ധമാക്കി.

മറിയത്തിൻെറ നിറവയറ് ഒമ്പതാം മാസത്തിലേയ്ക്കടുത്തപ്പോൾ കത്രീനത്താത്തിയെ വിട്ട് കടവിലെ പലചരക്കുകട നടത്തുന്ന മൂസാക്കായുടെ ഉമ്മ കദീശുമ്മയെ വിളിപ്പിച്ചു. തുരുത്തിനപ്പുറത്തും പെരുമയുള്ള പേററിച്ചിയായ കദീശുമ്മ അന്നുമുതൽ മറിയത്തിൻെറ പേറു കാക്കാൻ തുടങ്ങി.

കദീശുമ്മ പാഴ്നിലത്തു പാർത്തുതുടങ്ങിയതിൻെറ ഒമ്പതാംനാൾ മറിയം അവയവങ്ങളെല്ലാം തികഞ്ഞ ഒരാൺകുഞ്ഞിനെ പ്രസവിച്ചു. കുഞ്ഞിന് അനക്കമില്ലായിരുന്നു. അതറിഞ്ഞിട്ടും മറിയത്തിൻെറ കണ്ണുകൾ നനഞ്ഞില്ല. അനേകം മരണങ്ങളും ചാപിള്ളകളും കണ്ടു മനക്കരുത്തും കൈത്തഴക്കവും വന്ന കദീശുമ്മയും കുലുങ്ങിയില്ല. ചലനമററു കിടന്ന കുഞ്ഞിൻെറ കുഞ്ഞിക്കാലുകളിൽ പിടിച്ച് തലകീഴായി ഉയർത്തിയശേഷം കദീശുമ്മ ആ കുരുന്നുശരീരത്തിൽ രണ്ട് അടികൊടുത്തു. അടിവീണ മാത്രയിൽ അവൻ അലറുവാൻ തുടങ്ങി. അതിശയത്തോടെ പെററപെണ്ണ് ചാടി എഴുന്നേററു. കദീശുമ്മ അവളെ അടക്കിക്കിടത്തിയിട്ട് കുഞ്ഞിനെ, ചൂടുവെള്ളത്തിൽ കുളിപ്പിച്ച് മറിയത്തിൻെറ മുലക്കണ്ണുകളും ഉടലാകെയും ശുദ്ധം വരുത്തിയശേഷം കുഞ്ഞിനെ അരികിൽ കിടത്തി. പിറവിയുടെ ആനന്ദത്തിൽ മറിയം മൂന്നു രാവുകളോളം നിർത്താതെ കരഞ്ഞുകൊണ്ടിരുന്നു.

മിഖേലാശാനെ വിവരമറിയിക്കാൻ കദീശുമ്മയ്ക്കായിരുന്നു കൊതി. വള്ളക്കടവിലെ മകൻെറ കടയിൽ വരുന്ന അപരിചിതരോടെല്ലാം അവർ മിഖേലാശാനു പുത്രൻ ജനിച്ച വിവരം പറഞ്ഞിരുന്നു. എന്നാൽ എല്ലാവരുടേയും അറിവുകൾക്കപ്പുറത്ത് എവിടെയോ മേഞ്ഞുനടക്കുകയായിരുന്നു ആശാൻ.

അപ്പനില്ലെങ്കിലും കുഞ്ഞിൻെറ മാമോദീസ സമയത്തുതന്നെ നടക്കണമെന്നു മറിയം തീർച്ചയാക്കിയിരുന്നു. ഒളിച്ചോടിയവൻെറ പുത്രനെ തലതൊടുവാൻ സത്യവിശ്വാസികൾ മടിക്കുമെന്നു തീർച്ച. അവൾക്ക് ആകെയുള്ള ചങ്ങാതികൾ കുഞ്ഞിതെറുതയും കത്രീനയു



മാണ്. കുഞ്ഞിത്തെറുതയുടെ കെട്ടിയവനായ അച്ചമ്പി കടുത്ത നിഷ്ഠകളുള്ള ഭക്തനാണ്. ആകയാൽ അവളോടക്കാര്യം പറയാനേ വയ്യ. മറിയം കത്രീനയിൽത്തന്നെ ശരണം വച്ചു. ആദ്യമായും അവസാനമായും അവൾ അക്കാര്യം കത്രീനയോടു തന്നെ പറഞ്ഞു. അതു ഫലിച്ചു. സന്തോഷംകൊണ്ടു കത്രീന നാലു ചുവടു ചവിട്ടിപ്പോയി. അവളുടെ കെട്ടിയവനായ ചവിട്ടുനാടകക്കാരൻ ചൗരോയുടെ സമ്മതം പോലും ആരായാതെ കത്രീന അതങ്ങ് ഏറ്റെടുത്തു. നാടകമില്ലാത്ത ദിവസമാണെങ്കിൽ മാമോദീസയ്ക്കു മാത്രമല്ല ചാവടിയന്തിരത്തിനുപോലും നിന്നുകൊടുക്കാമെന്ന് ചൗരോയും പറഞ്ഞു.

അതനുസരിച്ച് ചൗരോയും കത്രീനയും കൂടി കുഞ്ഞിനെ നെടിയങ്കിലും കാലുമേസു മണിയിച്ച് പള്ളിയിലേയ്ക്കു കൊണ്ടുപോയി.

പള്ളിയെത്തുവോളം ശാന്തനിദ്രയിലലിഞ്ഞുകിടന്നിരുന്ന കുഞ്ഞിന്റെ ഭാവം മാറിയത് പെട്ടെന്നാണ്. പള്ളിയുടെ ചവിട്ടിൽ കാലുകുത്തിയതും അവൻ അലറുവാൻ തുടങ്ങി. പ്രാർത്ഥനകളുടെ ഏകാഗ്രത മുറിഞ്ഞു. എല്ലാവരും അലോസരത്തോടെ അവരെ നോക്കി. എല്ലാ സാന്ത്വനങ്ങൾക്കും മേലെ കുഞ്ഞു കരഞ്ഞുകൊണ്ടേയിരുന്നു. കത്രീന അവനേയും കൊണ്ടു പുറത്തേക്കിറങ്ങി. ആ നിമിഷം അവന്റെ നിലവിളി അടങ്ങി. ജ്ഞാനസ്നാനത്തിനായി പുരോഹിതൻ പള്ളിക്കവാടത്തിലെത്തിയപ്പോഴാണ് അവൻ വീണ്ടും കരയുവാൻ തുടങ്ങിയത്.

പിശാചിനെ ആട്ടിയകറ്റുന്ന പ്രാർത്ഥനകളും പ്രതിജ്ഞകളും കുഞ്ഞിന്റെ നിലവിളിയിൽ മുങ്ങിപ്പോയി. പുരോഹിതൻ കുഞ്ഞിന്റെ നെററിയിൽ സൈത്തുകൊണ്ട് കുരിശു വരച്ചു. ധൂമം പുകച്ചു. ജ്ഞാനസ്നാനത്തൊട്ടിയ്ക്കരികിൽ വച്ച് അവന്റെ നെറുകയിൽ ഹാനാൻ വെള്ളം ഒഴിക്കുന്ന നേരത്ത് കുഞ്ഞുവദനത്തിൽ നിന്നു പുറപ്പെട്ട നിലവിളി മനുഷ്യരുടേതാണെന്നു തോന്നിയില്ല. അലർച്ചയ്ക്കിടയിൽ പുരോഹിതൻ തിരക്കിട്ട് ജപങ്ങൾ ഉരുവിട്ടു തീർത്ത് ചൗരോയോടു ചോദിച്ചു:



"പേരു പറ..."

ചൗരോ കത്രീനയെ നോക്കി. അവളുടെ മുഖം ശൂന്യമായിരുന്നു. അച്ചന്റെ മുഖം ചുവന്നു. കുഞ്ഞ് അലറിക്കൊണ്ടേയിരുന്നു. പെട്ടെന്ന് ചൗരോ ഒരു പേരു പറഞ്ഞു.

"പേറു... പേറൂട്ടി."

അങ്ങനെ അവനൊരു പേരുണ്ടായി.

ചൗരോയുടെ നാവിൽ ആദ്യംവന്ന പേര് കാറൽസ്മാൻ എന്നായിരുന്നു. അതുകേട്ടാൽ വികാരിയച്ചൻ കോപിക്കുമെന്ന് തീർച്ച. പുറത്തേക്കിറങ്ങിയപ്പോൾ ആശ്വാസത്തോടെ ചൗരോ നെടുവീർപ്പിട്ടു. കരച്ചിലു മെല്ലെയാക്കിയ കൈക്കുഞ്ഞ് ഏന്തിവലിച്ചിരുന്നു. ആശാൻ കുഞ്ഞിന്റെ കാതിൽ ചുണ്ടടുപ്പിച്ചു ചവിട്ടുനാടകത്തിൽ കാറൽസ്മാൻ എംപ്രദോരുടെ എഴുന്നള്ളത്തു പാടി:

"എങ്കും പുകഴ് ചിറൈ–പൊങ്കും പ്രാംസൈ
നകരിൽ
തുങ്കനായി വാഴുകിന്റ–തങ്കമുടിയരചൻ
ആണ്ടോനരുൾപ്പടിക്ക്–മണ്ടലമതിലെങ്കും
കുണ്ടണിവീരർകളെ–തുണ്ടായിത്തുരത്തിടു–
വേൻ!"

പേരിടൽ കഴിഞ്ഞ് പതിരിഞ്ഞപ്പനും പതിരിഞ്ഞമ്മയും കൂടി കുഞ്ഞിനേയും കൊണ്ടു പാഴ്നിലത്തു വന്നപ്പോൾ കുഞ്ഞിത്തെറുതയും അച്ചമ്പിയും അവരെ കാത്തിരിക്കുന്നു. അച്ചമ്പിയുടെ വരവ് മറിയത്തെ കറച്ചൊന്നുമല്ല ആശ്വസിപ്പിച്ചത്. കത്രീനയാകട്ടെ അച്ചമ്പിയെ കണ്ടമാത്രയിൽ വികാരതരളിതയായി. നാണത്താൽ അവളുടെ മുഖംതുടുത്തു. കത്രീനയ്ക്ക് അച്ചമ്പിയോട് ഒരുതരം ആരാധനതന്നെയുണ്ടായിരുന്നു. അത് അവൾ മറച്ചിരുന്നുമില്ല. കുഞ്ഞിത്തെറുതയും കൂടി കേൾക്കെ അവൾ പറയാറുണ്ട്:

"ഉരുക്കുപോലത്ത തടീല് പട്ടുപോലത്ത മനസ്സ്."

പാഴായിത്തീർന്ന സ്ത്രൈണത്തിന്റെ രോദനമാണത്. മരിച്ചുപോയ ആദ്യഭാര്യയിലും ഒരു കുഞ്ഞിനെ സൃഷ്ടിക്കാൻ കഴിയാതിരുന്ന ചൗരോ ആശാൻ തന്റെ കീഴ്വയറും നിറയ്ക്കാൻ പോകുന്നില്ലെന്നു കത്രീന നിനച്ചു.

ആകയാൽ പേറുവിനെ മകനെപ്പോലെ കൊണ്ടുനടക്കുമെന്ന് അവൾ നിശ്ചയിച്ചു. എന്നാൽ ആ വിചാരങ്ങളെല്ലാം വിഫലമായി. അവന്റെ വളർച്ചയുടെ ഓരോ പടവുകളും കണ്ടുനില്ക്കാനേ കഴിഞ്ഞുള്ളൂ. ഓടിനടക്കുന്ന പേറൂട്ടിയെ ഒന്ന് എടുക്കാൻ പതിരിഞ്ഞമ്മ തുനിഞ്ഞാൽ അവൻ അലറുകയായി. ആ നേരങ്ങളിലെല്ലാം ജ്ഞാനസ്നാന നാളിലെ നിലവിളി അവളോർമ്മിക്കും.

സങ്കടത്തോടെ സ്വയം പറയും:

"ഹെന്തു ചെയ്യാം... ദെയ്വം എനിക്കതിനൊള്ള യോഗം തന്നില്ല...."

ആ പിറുപിറുക്കൽ പള്ളിവരെ നീളുകയായി. വാർദ്ധക്യകാലത്തോളം ആ ചിട്ടകളത്രയും അവർ ആവർത്തിച്ചുകൊണ്ടേയിരുന്നു. വ്യസനങ്ങളുടെ ഒടുവിൽ അവൾ സ്വയം ആശ്വസിക്കും:

"എന്നാലും സങ്കടമില്ല... കുഞ്ഞിത്തെറുതയ്ക്കു കർത്താവുകൊടുത്ത സങ്കടമല്ലേ... ഭയങ്കരം."

കുഞ്ഞിത്തെറുതയുടെ ദുരന്തം മുഴുവൻ അവൾ ഉൾക്കൊണ്ടിരുന്നു. കുഞ്ഞിത്തെറുതയോളം തന്നെ ആ വേദന കത്രീനയും പങ്കിട്ടു.

കുഞ്ഞിത്തെറുതയ്ക്കു തടിമിടുക്കുള്ള ഒരു കുഞ്ഞിനെ നല്കിയിട്ട് ആറുമാസം കൊണ്ടു കർത്താവ് അവളുടെ ചുണ്ടിലെ ചിരി മാച്ചുകളഞ്ഞില്ലേ... കത്രീനത്താത്തി വെന്തുരുകി.

വേനലിലെ മാതാവിന്റെ വണക്കമാസത്തിൻനാളിലാണ്. വണക്കമാസത്തിന്റെ ഒടുക്കം അച്ചമ്പിയും കുഞ്ഞിത്തെറുതയും മുട്ടുകുത്തി ഭക്തിയോടെ പാടി:

"നല്ലാ മാതാവേ മാരീയേ...
നിർമ്മാലായൗസേപ്പിതാവേ...
നിങ്ങളുടെ പാദ പങ്കളുത്തിൽ
ഞങ്ങളെ വച്ചിതാ കുമ്പീടുന്നേൻ..."

മെഴുതിരി വെളിച്ചം തിരുക്കുടുംബത്തിന്റെ ചിത്രത്തിൽ പതിഞ്ഞ് മുറിയിലെമ്പാടും പ്രതിഫലിച്ചിരുന്നു. തറയിൽ ഒരു കോപ്പ നിറയെ ശർക്കരപ്പാനിയും പിഞ്ഞാണത്തിൽ പാച്ചോറുമുണ്ടായിരുന്നു. ശർക്കരപ്പാനിയിൽ നിന്ന് ആവിപറന്നു... നല്ല മാതാവിന്റെ പാട്ടു പകുതിയായില്ല...

യാതൊരു സൂചനകളുമില്ലാതെ അച്ചമ്പി ഉരുണ്ടുവീണു.

ഭൂമി കുലുങ്ങിത്തകരുകയാണെന്നു കുഞ്ഞിത്തെറുതയ്ക്കു തോന്നി. അവളുടെ നാവിൽ നിന്നു പാട്ടിന്റെ തുടർച്ചയായി ഒരലർച്ചയാണുണ്ടായത്.

ശവമെടുക്കാൻ നേരമടുത്തപ്പോൾ കുഞ്ഞിത്തെറുതയുടെ കണ്ണീരും കണ്ണോക്കും കണ്ട് കത്രീനത്താത്തിയുടെ കരളുപിടഞ്ഞുപോയി.

"എൻറാ കത്രീനേ... കണ്ടില്ലേ... കെടക്കണ്..."

കത്രീനയെ കെട്ടിപ്പിടിച്ച് ഈണത്തിൽ പതംതല്ലി കുഞ്ഞിത്തെറുത തന്റെ ദുരന്തം മുഴുവൻ ആവാഹിച്ചു:

"എന്നേയിട്ടേച്ചു പോയില്ലേ...
ഇന്നലേക്കൂടിപ്പറഞ്ഞില്ലേ...
പാച്ചോറും പാനീം തിന്നണോന്ന്...
പറഞ്ഞട്ടല്ലേ ഞാനെല്ലാം എണ്ടാക്കീത്...
എന്നട്ടെന്തേ... തിന്നാണ്ട്
പോകണ്....
എൻറാ ദൈവാമേ....
ഇനിയീ കുഞ്ഞികൊച്ചിന്
ആരാണ്... എൻറാ പൊന്നേ കണ്ണു
തൊറാ..."

കത്രീന നെടുവീർപ്പിട്ടു. അൾത്താരയിലേക്കു നോക്കി അവൾ മനസ്തപിച്ചു.

"എന്റെ കർത്താവേ, കുഞ്ഞിത്തെറുതയ്ക്കും മറിയത്തിനും കൊടുത്തത്ര സങ്കടം എനിക്കില്ല.... എന്നാലും..."

കുഞ്ഞിത്തെറുതയ്ക്കു കണ്ണീരു കഴുകാൻ ഒരു കുഴിമാടമെങ്കിലുമുണ്ടായി. മറിയത്തിനോ?

കണ്ണീരുപോലും തിരിച്ചെടുത്തുകൊണ്ടാണ് അവൾ ഏകാന്തതയിലേക്ക് ചുവടുവച്ചത്. ചുവട്ടടികൾക്കപ്പുറം പാഴ്നിലത്തിന്റെ ശാപവാതിലുകൾ. അതിൽ മുട്ടാൻ ഒരുങ്ങുന്ന അനേകം കൈകൾ.

എന്നാൽ ആ വാതിലിൽ മുട്ടിയത് അവരാരുമായിരുന്നില്ല.

അരമതിലിൽ നിന്നുരുണ്ടുവീണ് രക്തം വാർന്നും കരഞ്ഞും പേറൂട്ടി തളർന്നുറങ്ങിയ ഒരു സന്ധ്യയിൽ വീടിന്റെ അടഞ്ഞ വാതിലിനു മുന്നിൽ പ്രാകൃതവേഷമണിഞ്ഞ് ഒരാൾ വന്നുനിന്നു. ഏറെനേരം ആലോചനകളിൽ മുഴുകിയശേഷം അയാൾ വാതിലിൽ പതുക്കെ മുട്ടുവാൻ തുടങ്ങി. മൃദുവായ ആ മുട്ടൽ തന്റെ ചങ്കിൽനിന്നുയരുന്ന മിടിപ്പായി മറിയത്തിനു തോന്നി. എന്നിട്ടും വികാരങ്ങളടക്കി പേറുവിനെ എടുത്തോമനിച്ച് അവൾ നിന്നു. കുറേക്കഴിഞ്ഞപ്പോൾ വാതില്ക്കലെ മുട്ട് അവസാനിച്ചു. കുറച്ചുസമയം കൂടി കാത്തിരുന്നശേഷം മറിയം പതുക്കെ നടന്നു വാതിൽ തുറന്നു.

വാതില്ക്കൽ ചാററലും വെയിലുമേററു തുരുമ്പിച്ച തയ്യൽമെഷീനിൽ ജീവനുള്ള ഒരു കുഞ്ഞിനെയെന്നപോലെ പരിസരം മറന്ന് തലോടിനില്ക്കുന്ന മെലിഞ്ഞവശനായി, അഴുക്കുപിടിച്ച ആ മനുഷ്യനെ കണ്ടപ്പോൾ മറിയത്തിന്റെ നെഞ്ചിൽ നിന്ന് ഒരു നിലവിളി ഉയർന്നു. കാലങ്ങളോളം തടുത്തുവച്ചിരുന്ന നിലവിളിയുമായി ആ മനുഷ്യന്റെ നെഞ്ചിലേയ്ക്കവൾ ചാഞ്ഞു.

(തുടരും)





## നീലമ്പേരൂർ മധുസൂദനൻ നായർ

# ഒരിന്ത്യൻ കവിത



കാഴിഞ്ഞു രാവിന്റെ കലക്കങ്ങ,ളിനി
യുദയവും വെയിൽത്തെളിച്ചവും രുചി–
ച്ചിറങ്ങാം വീണ്ടുമിത്തടങ്ങളിൽ തിന
വിത,ച്ചിട ചിക്കി, കളകൾ നീക്കി, നീർ
തളിച്ചു വേർപ്പിനാൽ, വിള കൊയ്തു കേറി–
ത്തളിർത്തു നാമിവിടുണർത്തുപാട്ടായി
പൊലിച്ചിടാമെന്നു നിനച്ചുവോ? നമ്മൾ
കൊതിച്ചുവോ കനലടങ്ങിയ പകൽ?

നിനവിൻ മിച്ചമീ വരണ്ട പാടങ്ങൾ!
കൊതിക്കു മുന്നിലീയിരുണ്ട തീരങ്ങൾ!

2

ഭയം പെയ്തു തോരാക്കനവിൽ നിന്നു നാം
മനസ്സിനെ തിരിച്ചെടുക്കുവാനുയിർ–
കടഞ്ഞ നൊമ്പരം ചരിത്രത്തിൽ ചോര–
ക്കറയായെന്നതും വെളിച്ചമായല്ലോ!
മലമുറിച്ചു നാം കടക്കവേയുട–
ലുടഞ്ഞു വീണവർ പറഞ്ഞു: 'പാൽക്കടൽ–
ത്തിരയഴിച്ചിടും ചിതച്ചാരം മൂടി–
ക്കറുത്തുപോയൊരീ നടവഴിത്തീരം!'

തിരിച്ചുകിട്ടിയതുടഞ്ഞ മൺകുടം!
തിരയഴിച്ചതെന്നകത്തെ ഭൂപടം!

3

ഇതെന്റെയിന്ത്യയെന്നറിയും നേരിന്റെ
മുറിപ്പാടായ് കാലം പുകഞ്ഞു നീറവേ,
വെറുതെയായില്ല വിയർപ്പെന്നു ശാഠ്യം–
പിടിച്ചുറച്ചു കാലുറപ്പിച്ചു വീണ്ടും
നടക്ക നീയെന്നു പറയുന്നതാരെ–
ന്നകത്തിന്നു പൂർവ്വഗുരുക്കളോ? വരും–
തലമുറകളോ? യുഗപ്പെരുമാളോ?
ശപിക്കുവാനാവാതെരിയുമമ്മയോ?

കറുത്തൊരീ പുഴ കടക്കുവാൻ നില്ക്കെ
വരളുമെൻ നാവിൽ മുലപ്പാലിൻ രുചി!

# ചരിത്രത്തിന്റെ രാഷ്ട്രീയം



ഷാജി ജേക്കബ്



ഇന്ത്യൻ സംസ്കാരത്തിന്റെ സാമൂഹ്യ ശാസ്ത്രാടിത്തറ നിർമ്മിച്ചത് ആര്യാധിനിവേശം എന്ന സങ്കല്പമാണ്. മദ്ധ്യേഷ്യയിൽനിന്ന് ബി. സി. 1500 കാലത്ത് ആര്യൻമാർ സിന്ധു നദീതടത്തിലെത്തി, അവിടെ നിലനിന്നിരുന്ന ഹാരപ്പൻ സംസ്കാരം തകർക്കുകയും തദ്ദേശവാസികളെ തെക്കേ ഇന്ത്യയിലേക്കു പലായനം ചെയ്യിക്കുകയും ഇന്ത്യയിൽ വരേണ്യവർഗ്ഗമായി ആധിപത്യം സ്ഥാപിക്കുകയും ചെയ്തുവെന്ന പരമ്പരാഗത ചരിത്രപാഠത്തെ നിഷേധിച്ചുകൊണ്ട് ഇന്ത്യയിൽ ഒരുകാലത്തും ആര്യാധിനിവേശം നടന്നിട്ടില്ല എന്നു വാദിക്കുന്ന ഒരുകൂട്ടം ചരിത്രകാരൻമാരും ഹൈന്ദവ വക്താക്കളും ഇന്നു രംഗത്തെത്തിയിട്ടുണ്ട്.

ഇന്ത്യയുടെ ചരിത്രം യൂറോപ്യൻ ചരിത്രകാരൻമാർ അവർക്കുവേണ്ടവിധം കെട്ടിച്ചമച്ചു രൂപപ്പെടുത്തിയതിന്റെ ഫലമാണ് ആര്യാധിനിവേശംപോലുള്ള കല്പിത കഥകളെന്നും മാർക്സിസ്റ്റ് ചരിത്രകാരൻ മാർ അതേറ്റു പറയുകമാത്രമാണു ചെയ്യുന്നതെന്നും പുരാവസ്തുപരമോ നരവംശശാ സ്ത്രപരമോ ഭാഷാശാസ്ത്രപരമോ ആയ തെളിവുകളൊന്നും അതിനില്ലെന്നുമാണ് അവരുടെ നിലപാട്. ഇന്ത്യയ്ക്ക് തനതായ ഒരു സംസ്കാരപാരമ്പര്യമില്ലായിരുന്നുവെന്നു വരുത്തിത്തീർക്കാൻ പത്തൊൻപതാം നൂറ്റാണ്ടിൽ യൂറോപ്യൻമാർ നടത്തിയ ശ്രമമല്ലാതെ, ചരിത്രസത്യമല്ല, ആര്യാധിനിവേശം, എന്ന ഇവരുടെ വാദം മറുപക്ഷം അംഗീകരിക്കുന്നില്ല. യൂറോപ്യൻമാരെഴുതിവച്ചപോലെ ഒരു മഹാപ്രവാഹമായി ആര്യൻമാർ ഇന്ത്യയിലെത്തി ഹാരപ്പൻ സംസ്കാരം നശിപ്പിച്ചുവെന്നത് അപ്പാടെ അംഗീകരിക്കുന്നില്ലെങ്കിലും ആര്യസംസ്കാരം ഹാരപ്പൻ സംസ്കാരത്തെ അധിനിവേശിക്കുകതന്നെ ചെയ്തുവെന്നവർ കരുതുന്നു. അതിനു തക്ക തെളിവുകൾ, പുരാവസ്തുപരവും നരവംശശാസ്ത്രപരവും ഭാഷാശാസ്ത്രപരവുമായവ, അവർ ഉയർത്തിക്കാട്ടുകയും ചെയ്യുന്നു. ആര്യാധിനിവേശ സിദ്ധാന്തം നിരസിക്കുന്നവർ ചരിത്രത്തെ ശാസ്ത്രീയമായി സമീപിക്കുകയും വ്യാഖ്യാനിക്കുകയും ചെയ്യുന്നതിലുപരി, മതാത്മകവും വികാരപരവുമായി സമീപിക്കുകയും വർഗ്ഗീയമായി ഉപയോഗിക്കുകയുമാണ് ചെയ്യുന്നതെന്നു പൊതുവേ മാർക്സിസ്റ്റ് ചരിത്രകാരൻമാർ കരുതുന്നു.

മോണിയർ വില്യംസ്, മാക്സ് മുള്ളർ, ബിഷപ്പ് കാൽഡ്വൽ, ജോൺ വീലർ തുടങ്ങിയ യൂറോപ്യൻ ഭാഷാപണ്ഡിതരാണ് സംസ്കൃതത്തിന്റെയും ഇന്തോ-യൂറോപ്യൻ ഭാഷകളുടെയും സമാനതകൾ കണ്ട് ആര്യസംസ്കാരത്തിന്റെ അധിനിവേശം ഇന്ത്യയിലുണ്ടായി എന്ന് ആദ്യം പറഞ്ഞത്. വേദങ്ങളുടെയും ഇതിഹാസ പുരാണങ്ങളുടെയും കഥയും ഭാഷയും വ്യാഖ്യാനിച്ച് അവർ വംശീയമായ ഒരു വിദേശാധിപത്യം ഇന്ത്യയിലുണ്ടായെന്നു നിഗമിച്ചു. ബി.സി. രണ്ടാം സഹസ്രാബ്ദത്തിന്റെ മദ്ധ്യകാലത്ത് മധ്യപൂർവ്വദേശങ്ങളിലേക്കുണ്ടായ ഇന്തോ-യൂറോപ്യൻ അധിനിവേശം ഒരു ചരിത്രയാഥാർത്ഥ്യമായി ഇവരുടെ നിഗമനങ്ങളെ ശരിവയ്ക്കുകയും ചെയ്തു. പിന്നീട് യൂറോപ്യൻമാരും ഇന്ത്യക്കാരുമായ ഭൂഖനനശാസ്ത്രകാരൻമാർ സിന്ധുതടങ്ങളിൽ നടത്തിയ ഉൽഖനനങ്ങളിൽ ആസൂത്രിതമായി നിർമ്മിച്ച ഗ്രാമങ്ങളും, പരിഷ്കൃതമായ നിത്യോപയോഗ വസ്തുക്കളും കണ്ടെത്തിയത് ആര്യാധിനിവേശത്താൽ നശിച്ച ഒരു ഹാരപ്പൻ സംസ്കാരമെന്ന സങ്കല്പത്തിന് ഉപോൽബലമായി. ഇരുപതാം ശതകത്തിലെ ഇന്ത്യൻ ചരിത്രകാരൻമാർ പൊതുവേ മാർക്സിസ്റ്റ് രീതിയിൽ ഇന്ത്യാചരിത്രം വ്യാഖ്യാനിച്ചവരാണ്. അവരും മദ്ധ്യേഷ്യയിൽനിന്ന് ഇന്ത്യയിലേക്ക് ആര്യസംസ്കാര വിനിമയം കാലങ്ങളോളം നടന്നുവെന്നു തന്നെ വിശ്വസിക്കുന്നു. രാജ്യത്തിന്റെ ഭിന്ന ഭാഗങ്ങളിൽ നടത്തിയ നൂറകണക്കിന് ഉൽഖനനങ്ങൾ മദ്ധ്യേഷ്യയിൽ വേദപൂർവ്വകാലത്തുതന്നെ നിലവിലിരുന്ന സംസ്കാരം ഇന്ത്യയിൽ പ്രചരിച്ചുവെന്നതിനു തെളിവുനൽകുന്നു. സിന്ധു തടങ്ങളിൽനിന്ന് കുതിര, ഇരുമ്പ്, രഥം എന്നിവ കണ്ടെത്തിയിട്ടില്ലെന്നത് അവ ഹാരപ്പൻ സംസ്കാരത്തിൽ നിലനിന്നിരുന്നില്ലെന്നു തെളിയിക്കുന്നുണ്ട്. അവ ഇന്ത്യയിലെത്തിയത് ആര്യൻമാരിലൂടെയാണ് എന്നതും, വേദങ്ങളിൽ അവ പരാമർശിക്കപ്പെടുന്നുണ്ട് എന്നതും വേദങ്ങൾ ആര്യാധിനിവേശത്തിനുശേഷം രചിക്കപ്പെട്ടവയാണെന്നു തെളിയിക്കുന്നു.

ഡി.ഡി. കൊസാംബി മുതൽ റൊമിലാ ഥാപ്പറും, ആർ.എസ് ശർമ്മയും ഇർഫാൻ ഹബീബും ബിപിൻ ചന്ദ്രയും എം.ജി.എസ്. നാരായണനും വരെയുള്ള സമകാല ചരിത്രകാരൻമാർ ഈ നിലപാടിലുറച്ചുനിൽക്കുമ്പോൾ എൻ.എസ്. രാജാറാം, കെ.സി. ദ്സേത്ന, സുഭാഷ് കാക്ക്, എസ്.ആർ. റാവു, ഡേവിഡ് ഫ്രോളി എന്നിവർതൊട്ട് വി. പരമേശ്വരൻവരെയുള്ളവർ ആര്യാധിനിവേശം എന്ന ചരിത്രപ്രമാദത്തിനെതിരെ രംഗത്തുവന്നിരിക്കുകയാണ്. ഡിസംബറിൽ മൈസൂറിൽ നടന്ന ഇന്ത്യൻ ഹിസ്റ്റോറിക്കൽ കോൺഗ്രസ്സിനു സമാന്തരമായി ഡൽഹിയിൽ നടത്തിയ സമ്മേളനത്തിൽ ഇന്ത്യാചരിത്രപഠനത്തെ മാർക്സിസ്റ്റുകളുടെ പിടിയിൽനിന്നു മോചിപ്പിക്കണമെന്ന് അവർ ആവശ്യപ്പെട്ടു. ദീൻദയാൽ റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ടിൽ നടന്ന സെമിനാറിൽ ആര്യാധിനിവേശത്തിന്റെ ചരിത്രപരമായ സാധുതയില്ലായ്മ വിവരിക്കുന്ന അഞ്ചു പുസ്തകങ്ങൾ പ്രകാശനം ചെയ്യപ്പെട്ടു. ഇവ പ്രകാശനം ചെയ്തുകൊണ്ട് ആർ.എസ്.എസ്. ജോയിന്റ് സെക്രട്ടറി കെ.എസ്. സുദർശനൻ, ആര്യാധിനിവേശം പഠിപ്പിക്കുന്ന ചരിത്രശാസ്ത്രത്തെ 'ബൗദ്ധികമായ തെമ്മാടിത്തം എന്നാണു വിശേഷിപ്പിച്ചത്.

ആര്യാധിനിവേശ സിദ്ധാന്തത്തെ ആദ്യമായി നിരാകരിച്ചത് ദയാനന്ദ സരസ്വതിയാണ്. 1874-ൽ പ്രസിദ്ധീകരിച്ച സത്യാത്മപ്രകാശം എന്ന കൃതിയിൽ, പ്രാചീന സംസ്കൃത കൃതികളിലൊന്നുംതന്നെ ഇറാനിൽനിന്നു വന്ന ആര്യൻമാർ തദ്ദേശവാസികളെ കീഴടക്കിയതായും ഇവിടം ഭരിച്ചതായും പറയുന്നില്ല, അതിനാൽ വിദേശികൾ പറയുന്ന ആര്യാധിനിവേശ സിദ്ധാന്തം നമുക്കു സ്വീകാര്യമല്ല എന്നു പറയുന്നു. (പുറം 317).

സ്വാമി വിവേകാനന്ദൻ, 1896-ൽ മദ്രാസിൽ ചെയ്ത ഒരു പ്രസംഗത്തിൽ ആര്യാധിനിവേശവാദം നിരാകരിക്കുകയുണ്ടായി. ഇന്ത്യയുടെ സ്വഭാവം എന്ന പ്രബന്ധത്തിൽ ഇക്കാര്യമദ്ദേഹം സൂചിപ്പിക്കുന്നുണ്ട്. (വിവേകാനന്ദ കൃതികൾ, വോള്യം മൂന്ന്) തിലകനും അരവിന്ദനും, ആര്യാധിനിവേശ സിദ്ധാന്തം സ്വീകാര്യമല്ല എന്നു പറഞ്ഞവരാണ്.

നാസായുടെ മുൻ ഉപദേശകസമിതിയംഗവും അമേരിക്കയിൽ സ്ഥിരതാമസമാക്കിയ ചരിത്രപണ്ഡിതനുമായ നവരത്ന എസ്. രാജാറാം ആണ് ഇപ്പോൾ നടക്കുന്ന ആര്യസിദ്ധാന്ത വിരുദ്ധ പ്രചാരണങ്ങളുടെ മുൻപന്തിയിൽ നിൽക്കുന്നത്. 1993-ലെ സ്വാമി ചിത്ഭവാനന്ദ സ്മാരക പ്രഭാഷണം മദ്രാസിൽ നിർവ്വഹിച്ചുകൊണ്ട് അദ്ദേഹം ആര്യാധിനിവേശത്തെക്കുറിച്ചുള്ള തന്റെ സിദ്ധാന്തമവതരിപ്പിക്കുകയുണ്ടായി.

''ആര്യൻ എന്ന ഒരുവംശം നിലനിന്നിരുന്നതായി ചരിത്രപരമായ തെളിവുകളില്ല. ആര്യാധിനിവേശ സിദ്ധാന്തം ജർമ്മൻ ദേശീയതയുടെയും യൂറോപ്യൻ വംശീയതയുടെയും സൃഷ്ടിയാണ്. വെളുത്ത നിറമുള്ളവർ കറുത്തനിറമുള്ളവരുടെ മേൽ ആധിപത്യം ചെലുത്തുന്ന യൂറോപ്യൻ കൊളോണിയലിസത്തിന്റെ ഏഷ്യൻ-ആഫ്രിക്കൻ മാതൃകയുടെ ഒരു ഭൂതകാല സന്നിവേശം മാത്രമാണത്. യഥാർത്ഥത്തിൽ ആര്യാധിനിവേശമോ ആര്യദ്രാവിഡസംഘർഷമോ നടന്നതായി പുരാവസ്തു ഗവേഷണപരമോ ഭാഷാശാസ്ത്രപരമോ നരവംശശാസ്ത്രപരമോ സാംസ്കാരികമോ ആയ തെളിവുകളില്ല.

സിന്ധുനദീതടത്തിൽ ബി.സി. 1500 നു മുൻപ് ഒ ദ്രാവിഡ സംസ്കാരം നിലനിന്നിരുന്നു. ബി.സി 1500 കാലത്ത് ആര്യൻമാർ അവിടെയെത്തി ദ്രാവിഡരെ തെക്കേ ഇന്ത്യയിലേക്കു തുരത്തി ആധിപത്യം സ്ഥാപിച്ചു, പിന്നീടവർ വേദസംസ്കാരം സൃഷ്ടിച്ചു, എന്നൊക്കെയുള്ള ചരിത്രപാഠങ്ങൾ തെറ്റാണ്. വൈദിക സംസ്കാരമെന്ന ഇന്ത്യയുടെ മഹത്തായ പൂർവ്വസംസ്കാരം യൂറോപ്യൻ സൃഷ്ടിയാണെന്നു വരുത്താനുള്ള ഗൂഢശ്രമമാണ് ഇത്തരമൊരു ചരിത്രപ്രമാദത്തിനു പിന്നിലുണ്ടായിരുന്നത്. ഒപ്പം ഗ്രീക്ക്-ഈജിപ്ഷ്യൻ സംസ്കാരങ്ങളെക്കാൾ മഹത്തോ പ്രാചീനമോ അല്ല വൈദിക സംസ്കാരം എന്നും സ്ഥാപിക്കാനവർക്കു കഴിഞ്ഞു. ഇന്ത്യയിലുണ്ടായിരുന്നവർ തന്നെയാണ് വേദസംസ്കാരം സൃഷ്ടിച്ചത്. ഇന്തോ-യൂറോപ്യൻ ഭാഷകൾ ഇന്ത്യയിൽനിന്നുദ്ഭവിച്ചതാണ്. ആര്യൻ എന്നൊരു വംശം നിലനിന്നിട്ടില്ല. അതൊരു ഭാഷാകുടുംബമാകാനുള്ള സാദ്ധ്യത മാത്രമേയുള്ളൂ. ഇതോടൊപ്പം ശ്രദ്ധിക്കേണ്ട ഒന്നാണ് അയ്യായിരം വർഷങ്ങൾക്കുമുമ്പ് സരസ്വതി എന്ന നദി ഒഴുകിയിരുന്ന കാര്യം. (ഡോ. വക്കാൻകർ (Dr. Wakankar) സഹപ്രവർത്തകരോടൊപ്പം സാറ്റലൈറ്റ് ചിത്രങ്ങളുടെ സഹായത്തോടെ നടത്തിയ പഠനം സരസ്വതിനദിയുണ്ടായിരുന്നതായി തെളിയിക്കുന്നുണ്ട്) സിന്ധു, ഗംഗ നദികളെക്കാൾ വലിയ നദിയായിരുന്നു സരസ്വതി. സിന്ധു നദീതട സംസ്കാരമെന്നത് യഥാർത്ഥത്തിൽ സരസ്വതീനദീതട സംസ്കാരമാണ്. ഹാരപ്പയും മോഹൻജദാരോയുമൊക്കെ അതിന്റെ അവശിഷ്ടങ്ങൾ മാത്രമാണ്. വൈദികയജ്ഞശാലകൾ അവിടെനിന്നു കണ്ടെത്തിയിട്ടുണ്ട്. ഹാരപ്പൻ സംസ്കാരം വൈദിക സംസ്കാരമായിരുന്നുവെന്ന് കെ.സി. സേത്നയുടെ പഠനങ്ങൾ തെളിയിച്ചിട്ടുണ്ട്. സരസ്വതി സംസ്കാരമാണ് വൈദിക സംസ്കാരം. സരസ്വതിലിപി ബ്രാഹ്മിലിപിയുടെ പൂർവ്വരൂപം തന്നെയാണെന്ന് സുഭാഷ് കാക്ക് പറയുന്നു.

ഋഗ്വേദം ബി.സി. 1500-നുശേഷമുണ്ടായതാണെന്നു പറഞ്ഞു പ്രചരിപ്പിക്കുന്നതുതന്നെ യൂറോപ്യൻമാരാണ്. യഥാർത്ഥത്തിൽ ബി. സി. 3500-നു മുൻപാണ് ഋഗ്വേദമുണ്ടായത്. അലക്സാണ്ടറുടെ കാലത്തിനുമുൻപ് ഇന്ത്യയ്ക്കൊരു സംസ്കാരമുണ്ടായിരുന്നുവെന്ന് അംഗീരിച്ചു കൊടുക്കാൻ അവർക്കു മടി. ബൈബിളിലെ കണക്കനുസരിച്ച് ലോകമുണ്ടായതുതന്നെ ബി.സി. 4000 ത്തിലാണല്ലോ. പിന്നെയെങ്ങനെ ബി.സി. 2000-നുമുൻപ് ഇന്ത്യയിൽ ഇത്ര സമ്പന്നമായ ഒരു വൈദിക സംസ്കാരം നിലനിന്നിരുന്നുവെന്നവർക്കംഗീകരിക്കാൻ പറ്റും? സാമൂഹ്യവികസനത്തിന്റെ ക്രമത്തിൽ മാത്രം ചരിത്രത്തെ കാണുന്ന മാർക്സിസ്റ്റ് ചരിത്രകാരൻമാരാണ് ഇന്ത്യാചരിത്രത്തിന്റെ ഇത്തരം വളച്ചൊടിക്കലുകൾക്ക് വളംവച്ചുകൊടുക്കുന്നത്.

'ആര്യ'ശബ്ദത്തിന് മഹത്വമുള്ളവൻ എന്ന അർത്ഥമേ സംസ്കൃതത്തിൽ ഉണ്ടായിരുന്നുള്ളൂ. ഋഗ്വേദം മുപ്പത്താറുതവണ 'ആര്യ''പദം ഉപയോഗിക്കുന്നുണ്ട്. പക്ഷേ ഒരിക്കലും വംശസംജ്ഞയായിട്ടല്ല.

തത്വചിന്താപരവും വംശീയവും സാഹിതീയവുമായ തലങ്ങളിൽ ജർമ്മൻകാർ ഇന്ത്യൻ സംസ്കാരത്തെ ആശ്രയിച്ചു തുടങ്ങിയതിന്റെ പരിണാമമാണ് ആര്യൻമാരുടെ അധിനിവേശം എന്ന ചരിത്ര വ്യാഖ്യാനം. ജർമ്മൻകാരുടേത് വൈകാരികവും കാല്പനികവുമായ സമീപനമായിരുന്നെങ്കിൽ ബ്രിട്ടീഷുകാരുടേത് രാഷ്ട്രീയവും പ്രായോഗികവുമായിരുന്നു. അവർ ഇന്ത്യയിലാവിഷ്കരിച്ച വിദ്യാഭ്യാസനയങ്ങളുടെ ഒരു താത്ത്വിക തന്ത്രമായിരുന്നു ആര്യാധിനിവേശത്തിന്റെ ചരിത്രാദ്ധ്യാപനം. മക്കാളെയുടെ മതബോധവും ഇന്ത്യൻ സംസ്കാരവിരോധവും പ്രായോഗികമാക്കിയത് മാക്സ്മുള്ളറാണ്. അതിനായദ്ദേഹം വേദസംസ്കാരത്തിനുപിന്നിൽ ആര്യസംസ്കാരത്തെ പ്രതിഷ്ഠിച്ചു.''

രാജാറാമിന്റെ ഈ അഭിപ്രായങ്ങൾക്കു സമാനമാണ് ഡേവിഡ് ഫ്രോളി എന്ന വേദപണ്ഡിതന്റെ വാദങ്ങൾ.(ഇവർ രണ്ടുപേരും ചേർന്നെഴുതിയ Vedic Aryans—A literary and scientific perspective എന്ന ഗ്രന്ഥം 1994 മാർച്ചിനു പുറത്തുവരും) സിന്ധു നദീതടസംസ്കാരമായ ഹാരപ്പൻ സംസ്കാരം വേദസംസ്കാരമായിരുന്നു എന്ന വാദത്തിലൂന്നി നിന്നുകൊണ്ടാണ് ഫ്രോളിയും തന്റെ ചിന്തകളവതരിപ്പിക്കുന്നത്.

ബി.സി.4000-ത്തിൽ ലോകമുൽഭവിച്ചെന്നും ബി.സി. 2500-ൽ പ്രളയമുണ്ടായെന്നും വിശ്വസിക്കുന്ന യാഥാസ്ഥിതിക ക്രൈസ്തവബോധത്തിലാണ് മാക്സ് മുള്ളർ ബി.സി. 1500-ൽ ആര്യൻമാർ ഇന്ത്യയിലെത്തിയെന്നു തീർപ്പുകല്പിക്കുന്നതും വേദങ്ങൾ ആര്യ-ദ്രാവിഡ സംഘർഷങ്ങൾ സൂചിപ്പിക്കുന്നുവെന്നു പറയുന്നതും. വേദസംസ്കാരം സൃഷ്ടിച്ചത് ആര്യൻമാരാണ്, അത്ര പഴയതൊന്നുമല്ല എന്നു സ്ഥാപിക്കുകയായിരുന്നു, ഇതിനു പിന്നിലെ താത്ത്വിക ലക്ഷ്യം.

സിന്ധു സംസ്കാരത്തിലും അതിനു മുൻപും കുതിര പ്രചാരത്തിലിരുന്നതായി ഉൽഖനനങ്ങൾ തെളിയിച്ചിട്ടുണ്ട്. ആരക്കാലുള്ള ഒരു ചക്രത്തിന്റെ രൂപം, രഥം, അന്നുപയോഗത്തിലുണ്ടായിരുന്നുവെന്നു തെളിയിക്കുന്നു. തന്നെയുമല്ല മദ്ധ്യേഷ്യയിൽ നിന്ന് ഇന്ത്യയിലേക്കുള്ളമലനിരകൾ കടന്നു വരാൻ ഒരിക്കലും രഥങ്ങൾക്കു കഴിയുകയുമില്ല. 'അയസ്' എന്ന സംസ്കൃത ശബ്ദം വേദങ്ങളിലുള്ളതു ചൂണ്ടിക്കാണിച്ചാണ് ബി. സി. 1500-നുശേഷം കണ്ടുപിടിച്ച ഇരുമ്പ് വേദങ്ങളിൽ പരാമർശിക്കുന്നുണ്ടെന്നും അതിനാൽ വേദങ്ങൾ അർവ്വാചീനമാണെന്നും പറയാറുള്ളത്. ലാറ്റിനും ജർമ്മനും പോലുള്ള ഇന്തോ-യൂറോപ്യൻ ഭാഷകളിൽ അയസ് എന്നാൽ ചെമ്പ്, പിത്തള പൊതുവേ അയിര് എന്നൊക്കെയാണർത്ഥം. അഥർവവേദത്തിലും യജ്ജുർവേദത്തിലും പലനിറത്തിലുള്ള അയസിനെക്കുറിച്ചു പറയുന്നതും ശ്രദ്ധേയമാണ്. ലോഹമെന്ന അർത്ഥമേ അയസ് ശബ്ദത്തിനുള്ളൂ എന്നു വ്യക്തം.

ആര്യാധിനിവേശത്താലല്ല വെള്ളപ്പൊക്കം പോലുള്ള പ്രകൃതികാരണങ്ങളാലാവാം ഹാരപ്പൻ സംസ്കാരം നശിച്ചതെന്ന് ഇന്നനുമാനിക്കപ്പെടുന്നു. കടലിനടിയിൽനിന്നു 'ദ്വാരക' കണ്ടെത്തിയത് ഇതിനുപോദ്ബലകമാകുന്നുണ്ട്. സിന്ധു നദീതടത്തിലുണ്ടായിരുന്ന മതം

**ഇന്ത്യാചരിത്ര രൂപീകരണത്തിലെ ഏററവും വലിയ വിവാദം ആര്യന്മാരുടെ വരവിനെച്ചൊല്ലി നടക്കുന്ന തർക്കങ്ങളാണ്. മാർക്സിസ്ററുകളായ ഇന്ത്യൻ ചരിത്രകാരന്മാരുടെ, ആര്യസംസ്കാരത്തിന്റെ സ്വാധീനത്തിലാണ് വേദസംസ്കാരം രൂപപ്പെട്ടതെന്ന വാദം ഹിന്ദുത്വവാദികളായ ചരിത്രകാരന്മാരിലും പണ്ഡിതരിലും വലിയ'എതിർപ്പു സൃഷ്ടിച്ചിട്ടുണ്ട്.**

ദ്രാവിഡ ശൈവമതമായിരുന്നുവെന്ന് വീലറും മറ്റും പറയുന്നു. എന്നാൽ സിന്ധുനദീതട സംസ്കാരഭൂമിയായ ഗുജറാത്തിലും രാജസ്ഥാനിലും മറ്റും സമീപകാലത്തു നടന്ന. ഉൽഖനനങ്ങളിൽ ഒട്ടധികം യാഗശാലകളുടെയും ബ്രാഹ്മണങ്ങളിൽ പറയുന്ന പൂജാവിധികളുടെയും അവശിഷ്ടങ്ങൾ കണ്ടെത്തിയിട്ടുണ്ട്. ഇത് സിന്ധുസംസ്കാരം അഥവാ ഹാരപ്പൻ സംസ്കാരം വേദസംസ്കാരം തന്നെയായിരുന്നുവെന്നു തെളിയിക്കുന്നു.

അവശിഷ്ടങ്ങൾക്ക് ഒരേയൊരു വ്യാഖ്യാനമേ പാടുള്ളൂ എന്ന ചില ചരിത്രകാരൻമാരുടെ പിടിവാശി നന്നല്ല.

ഇരുണ്ട നിറമുള്ളവരും വെളുത്ത നിറമുള്ളവരും (ദസ്യുക്കളും ആര്യൻമാരും) തമ്മിൽ നടന്ന യുദ്ധത്തെക്കുറിച്ച് വേദങ്ങളിലുള്ള പരാമർശമാണ് ആര്യ-ദ്രാവിഡ സംഘർഷമായി ചിത്രീകരിക്കപ്പെടുന്നത്. ഇത്തരം യുദ്ധങ്ങൾ ഈജിപ്ഷ്യൻ പേർഷ്യൻ സംസ്കാരങ്ങളിലൊക്കെ സംഭവിച്ചതാണ്. ഇതൊരു കാവ്യാലങ്കാരം മാത്രമാണ്. യുദ്ധത്തിൻെറ തെളിവുകളൊന്നും ഹാരപ്പൻ ഭൂമിയിൽ അവശേഷിച്ചിട്ടുമില്ല. നരവംശ യാസ്ത്രകാരൻമാർ, ഗുജറാത്തിലും പഞ്ചാബിലുമൊക്കെ ഇന്നുള്ള വംശങ്ങൾ ബി.സി. 2000-4000 കാലം മുതൽ അവിടെയുണ്ടായിരുന്നവർ തന്നെയാണ് എന്നു തീർത്തുപറയുന്നു. ചില ചരിത്രകാരൻമാർ വ്യാഖ്യാനിക്കുന്നതുപോലെ ആര്യൻമാർ ഇവിടെ വന്ന് തദ്ദേശവാസികളെയും സംസ്കാരത്തെയും നശിപ്പിച്ചില്ല എന്നർത്ഥം. സരസ്വതി നദി വറ്റിപ്പോയതായിരിക്കാം സിന്ധുതട സംസ്കാരം ക്ഷയിക്കാൻ ചിലപ്പോൾ കാരണം.

യജുർ, അഥർവ വേദങ്ങളിലെ ജ്യോതിശ്ശാസ്ത്ര കണക്കുകൾ ബി.സി. 2400 വരെ അവയുടെ പഴക്കം സൂചിപ്പിക്കുന്നുണ്ട്. ശതപഥ ബ്രാഹ്മണത്തിലും ഐതരേയബ്രാഹ്മണത്തിലും കടൽതൊട്ടു കടൽവരെയുള്ള സാമ്രാജ്യത്തെപ്പറ്റി പറയുന്നുണ്ട്. ഗാന്ധാരം (അഫ്ഗാനിസ്ഥാൻ) തൊട്ട് വിദേഹ (നേപ്പാൾ) വരെയും വിദർഭ (മഹാരാഷ്ട്ര) വരെയും ഉള്ള ഈ സാമ്രാജ്യം വേദസംസ്കാരം ഉൾക്കൊണ്ടിരുന്നു. ഋഗ്വേദത്തിൽ തന്നെ സമുദ്രവും കപ്പലുകളും കടലിലൊഴുകിച്ചേരുന്ന നദികളും പരാമർശിക്കപ്പെടുന്നുണ്ട്. പക്ഷേ സമുദ്രം സിന്ധുനദിയിലാണെന്നാണ് ചിലരുടെ വാദം.

ആര്യൻമാർ സൃഷ്ടിച്ച വൈദിക സംസ്കാരത്തിനുപോദ്ബലകമായി പുരാവസ്തു ശാസ്ത്രകാരൻമാർ പറയുന്ന പ്രധാന തെളിവ് സിന്ധുതടങ്ങളിൽനിന്നു ലഭിച്ചിട്ടുള്ള 'ചായം പൂശിയ ചാരനിറമുള്ള പാത്ര (painted grey ware) മാണ് ഇതിലുള്ള ചിത്രം പന്നിയും നെല്ലുമാണ്. വേദകാലത്തെ പശുവും ബാർലിയുമല്ല എന്ന വസ്തുതതന്നെ ഈ വാദത്തെ ഖണ്ഡിക്കുന്നുണ്ട്.

മദ്ധ്യേഷ്യയിലെ ഹിറ്റൈറ്റുകൾ പോലുള്ള ആര്യവംശജർ അവിടെ ബി.സി. 2200-നുമുൻപുതന്നെ ഉണ്ടായിരുന്നവരാണ്. അവരാരാധിച്ചിരുന്ന ദേവൻമാരും വേദങ്ങളിലെ ദേവൻമാർ തന്നെയാണ്. സംസ്കൃതത്തിലെഴുതിയ അവരുടെ ഒരു ഉടമ്പടി, രഥങ്ങളുടെ ഓട്ട മത്സരത്തെക്കുറിച്ചാണ്. അവരുടെ ഭാഷ ഇന്തോ-ഇറാനിയനായിരുന്നില്ല, ഇന്തോ-യൂറോപ്യനായിരുന്നു, എന്നർത്ഥം.

സൈന്ധവലിപി ദ്രാവിഡമാണെന്ന വാദമുണ്ടെങ്കിലും അതു തെളിയിക്കപ്പെട്ടിട്ടില്ല. മറിച്ച്, അത് ബ്രാഹ്മിലിപിയുടെ പൂർവ്വരൂപമാണെന്ന് ഏറെക്കുറെ തെളിഞ്ഞു കഴിഞ്ഞിട്ടുണ്ട്. ഇന്തോ-യൂറോപ്യൻ ഭാഷകളുടെ തന്നെ പൂർവ്വരൂപം.

ആര്യാധിനിവേശ സങ്കല്പത്തെ നിരാകരിക്കുന്നവയാണ് സമീപകാല പുരാവസ്തു ഗവേഷണ ഫലങ്ങൾ. എന്നാൽ സാംസ്കാരികമായ മാറ്റങ്ങൾ ചില കാലങ്ങളിൽ സംഭവിച്ചിട്ടുമുണ്ട്. വേദസാഹിത്യം ഒരു ബാഹ്യശക്തിയുടെ അധിനിവേശത്തെയല്ല, ഒരു ജനതയുടെ പുനർസംവിധാനത്തെയാണു സൂചിപ്പിക്കുന്നത്. ആര്യാധിനിവേശം നടന്നുവെന്ന മുൻവിധിയിൽ പതിനെട്ടും പത്തൊൻപതും ശതകങ്ങളിൽ യൂറോപ്യൻമാരാൽ വേദങ്ങൾ വ്യാഖ്യാനം ചെയ്യപ്പെടുകയാണുണ്ടായത്. തുടർന്ന് അതേ സങ്കല്പത്തിൽ പുരാവസ്തു തെളിവുകളും വ്യാഖ്യാനിക്കപ്പെട്ടു. പിന്നെ ഇവ രണ്ടും പരസ്പരം സാധൂകരിക്കുന്നുവെന്ന് സ്ഥാപിക്കുകയും ചെയ്തു.

ബി.സി. 6000 വരെ ഇന്തോ-യൂറോപ്യൻമാരുടെ അധിനിവേശം പിന്നോട്ടുകൊണ്ടുപോകുന്നവരുണ്ട്. സിന്ധുനദീതട സംസ്കാരം ആദ്യംതൊട്ടേ ഇന്തോ-ആര്യനായിരുന്നുവെന്നും അവർ കരുതുന്നു. ഇറാനും പാകിസ്ഥാനും പഞ്ചാബുമുൾക്കൊള്ളുന്ന ഈ സമതലത്തിൽ അന്ന് നിലവിലിരുന്നത് ഇന്തോ-യൂറോപ്യൻ ഭാഷയായിരുന്നുവെന്നത് യൂറോപ്പിലെ ഇന്തോ-യൂറോപ്യൻ ഭാഷകളുടെ ഉത്ഭവത്തിനു സാധൂകരണം നൽകുന്നുണ്ട്.

ഇത്തരം വീക്ഷണങ്ങൾ ഇന്ത്യാ ചരിത്രത്തിൽ വിപ്ളവകരമായ പൊളിച്ചെഴുത്തുകൾ നടത്തും. ബി.സി. 1500-നും നൂറ്റാണ്ടുകൾ മുൻപുതന്നെ ഇന്ത്യൻ സംസ്കാരം സമ്പന്നമായിരുന്നുവെന്നും വേദങ്ങൾ അതിനു നിദർശനമാണെന്നും പാശ്ചാത്യർക്കു സമ്മതിക്കേണ്ടിവരും. പ്രാചീന ലോകത്തിൻെറ ഏറ്റവും ആധികാരികമായ ചരിത്ര സാംസ്കാരിക ശേഖരമായി വേദങ്ങളെ മാനിക്കേണ്ടിവരും. ഇന്തോ-യൂറോപ്യൻമാർ ഇന്ത്യയിൽനിന്നു പോയവരാണെന്നു സമ്മതിക്കേണ്ടിവരും. ഹൈന്ദവത, ലോകത്തിൻെറ താത്ത്വിക കേദാരമായംഗീകരിക്കേണ്ടിയും വരും.

ആര്യാധിനിവേശത്തിൻെറ സ്ഥിരീകരണമാകട്ടെ, കൃത്യമായ സാമൂഹിക-രാഷ്ട്രീയ ലക്ഷ്യങ്ങൾ നേടുന്നതുമാണ്. ഇന്ത്യയെ വടക്കൻ, ആര്യൻ തെക്കൻ ദ്രാവിഡിയൻ എന്നിങ്ങനെ വിഭജിക്കാൻ പറ്റി, ബ്രിട്ടീഷുകാർക്ക് ഇന്ത്യയെ കീഴടക്കാൻ പരമ്പരാഗതമായ അവകാശം നൽകി, മദ്ധ്യപൂർവ്വ ദേശങ്ങളിലെ സംസ്കാരങ്ങൾക്കുപിന്നിൽ മാത്രം വേദസംസ്കാരത്തെ നിറുത്താൻ കഴിഞ്ഞു, ഇന്ത്യൻ ശാസ്ത്രവളർച്ച ഗ്രീക്ക് സംസ്കാരത്തിൻെറ നേട്ടമാണെന്നു പ്രചരിപ്പിക്കാൻ സാധിച്ചു, മഹാഭാരതത്തിലും മറ്റുമുള്ള ചരിത്രരാഷ്ട്രീയമാനങ്ങൾ സാഹിതീയതലത്തിൽ മാത്രം ഒതുക്കി ഹൈന്ദവ സംസ്കൃതിയുടെ മഹാ ധവളഭൂതകാലത്തെ ഇരുട്ടിലാക്കി സഹസ്രാബ്ദങ്ങൾതന്നെ ചരിത്രവിസ്മൃതിയിലാഴ്ത്താൻ കഴിഞ്ഞു. അങ്ങനെ സാമൂഹിക രാഷ്ട്രീയ സാമ്പത്തിക മേധാവിത്വം ഇന്ത്യയിൽ അടിച്ചേൽപ്പിക്കാനും ഹൈന്ദവ സംസ്കാരത്തിന് ചരിത്രപരമോ ശാസ്ത്രീയമോ ആയ അടിത്തറയില്ല എന്നു വരുത്താനും യൂറോപ്യൻമാർക്കു കഴിഞ്ഞു.''

ശ്രീകാന്ത് തലശ്ശേരി പറയുന്നത് ആര്യൻമാർ വടക്കേ ഇന്ത്യയിൽനിന്ന് യൂറോപ്പിലേക്കും മദ്ധ്യേഷ്യയിലേക്കും കുടിയേറിയവരാണ് എന്നത്രേ.

എസ്.എസ്. മിശ്ര, യൂറോപ്യൻ ഭാഷകൾക്ക് സംസ്കൃതവുമായുള്ള ബന്ധം ഇന്ത്യയിൽ നിന്നുള്ള ഒരു കുടിയേറ്റമാണ് സൂചിപ്പിക്കുന്നതെന്നു കരുതുന്നു.

കടലിൽ മുങ്ങിപ്പോയ 'ദ്വാരക' എന്ന നഗരം കണ്ടെടുത്തുകൊണ്ടാണ് എസ്.ആർ. റാവു തൻെറ ചരിത്ര സിദ്ധാന്തങ്ങൾ സ്ഥാപിക്കുന്നത്.

ആര്യാധിനിവേശത്തെപ്പറ്റി നടക്കുന്ന ചരിത്ര വിവാദങ്ങളെക്കുറിച്ച് പി. പരമേശ്വരൻ ഒരു കൂടിക്കാഴ്ചയിൽ പറഞ്ഞു: ''വിഭജിച്ചു ഭരിക്കുകയെന്ന രാഷ്ട്രീയ ലക്ഷ്യത്തിൽ ബ്രിട്ടീഷ് കൊളോണിയലിസ്റ്റുകൾ ഇന്ത്യൻ സംസ്കാരത്തെയും പാരമ്പര്യത്തെയും മറച്ചുവച്ചുകൊണ്ട് പ്രചരിപ്പിച്ച സിദ്ധാന്തമാണ് ആര്യാധിനിവേശം. ഈ നാടിനൊരു സംസ്കാരമില്ല എന്നു സ്ഥാപിക്കാനുള്ള ശ്രമംകൂടിയായിരുന്നു അത്. 'ആര്യ' പദം ഒരിക്കലും വംശനാമമായുപയോഗിച്ചിട്ടില്ലെന്ന് ഇപ്പോൾ ഇന്ത്യയിലെ മാർക്സിസ്റ്റ് ചരിത്രകാരൻമാരും സമ്മതിച്ചുകഴിഞ്ഞിരിക്കുന്നു. വൻതോതിലുള്ള ആര്യാധിനിവേശമൊന്നും നടന്നിട്ടില്ലെന്നും ആര്യഭാഷ മാത്രമേ പ്രചരിപ്പിച്ചിട്ടുള്ളൂവെന്നും റൊമിലാ ഥാപ്പർ പറയുന്നു. ഡോ. എസ്.ആർ. റാവുവിനെപ്പോലുള്ളവർ ഹാരപ്പൻ സംസ്കാരം വേദസംസ്കാരം തന്നെയാണെന്ന് പുരാവസ്തു ഗവേഷണ ഫലങ്ങൾ വച്ചുകൊണ്ട് സ്ഥാപിച്ചുകഴിഞ്ഞു. ആര്യാധിനിവേശമെന്നത് പാശ്ചാത്യ താത്പര്യത്തിൽ നടന്ന ഒരു ചരിത്ര വിധ്വംസനം മാത്രമാണ്.''

ഇന്ത്യക്കാരും വിദേശികളുമായ ഒട്ടേറെപ്പേർ മതാത്മകമായ വൈകാരികതയോടെ സ്ഥാപിക്കാൻ ശ്രമിക്കുന്ന ഈ ചരിത്ര ബന്ധങ്ങളുടെ പൊരുളെന്താണ്? വേദങ്ങളടിസ്ഥാനമാക്കിയാണ് ഒരുവിഭാഗം ചരിത്രകാരൻമാരും സംസ്കൃത പണ്ഡിതരും ആര്യാധിനിവേശം സംഭവിച്ചിട്ടില്ലെന്നും പാശ്ചാത്യർ പറയുംപോലെ ബി.സി. 1500-നുശേഷമല്ല വേദങ്ങളുണ്ടായതെന്നും മറ്റും വാദിക്കുന്നത്. വേദങ്ങൾ മതവിശ്വാസികൾക്കും സാമാന്യജനങ്ങൾക്കുതന്നെയും ദ്രവ്യവും പ്രാമാണികവുമായിരിക്കാം. പക്ഷേ സാമൂഹ്യ ശാസ്ത്രകാരനും ചരിത്രകാരനും നരവംശശാസ്ത്രകാരനും ഭാഷാശാസ്ത്രകാരനും അങ്ങനെയല്ല; വിദൂര ഭൂതകാലത്തു ജീവിച്ചിരുന്ന ഒരു ജനതയുടെ സാമൂഹിക-രാഷ്ട്രീയ-സാമ്പത്തിക-സാംസ്കാരിക പശ്ചാത്തലം പഠിക്കാനുള്ള ഉപാധികളാണ്. വേദങ്ങളുടെ പ്രാമാണ്യമടിച്ചേൽപ്പിക്കാനായി വേദിക് മാത്തമാറ്റിക്സ് പോലെ തികച്ചും അസംബന്ധവും അശാസ്ത്രീയവുമായ പല നീക്കങ്ങളും ഇന്ത്യയിൽ നടന്നുകൊണ്ടിരിക്കുകയാണ്. മതപരമായ സെൻറിമെൻറലിസവും ഫണ്ടമെൻറലിസവും ചരിത്രരചനയെ സഹായിക്കുകയില്ല. മൈസൂരിലെ ഭാരതീയ ഇതിഹാസ സങ്കലനസമിതി പ്രസിദ്ധീകരിച്ച ശ്രീറാം സേതിൻെറ (Aryans: who were they എന്നഗ്രന്ഥം ഇതിന് ഉത്തമോദാഹരണമാണ്. ഭാഷാശാസ്ത്രപരവും ഭൂഖനന ഗവേഷണപരവുമായ നിഗമനങ്ങളെ ചരിത്രരീത്യാ വിവരിക്കുന്നുണ്ടെങ്കിലും യൂറോപ്യൻ ക്രിസ്ത്യാനിറ്റിക്കെതിരെയാണ് ഗ്രന്ഥകാരൻ ആക്രമണം നടത്തുന്നത്.

മാർക്സിസ്റ്റ് ചരിത്രശാസ്ത്രം അടിസ്ഥാനമാക്കി ഇന്ത്യാ ചരിത്രത്തിൽ ഡോ. റൊമിലാ ഥാപ്പർ നടത്തിയ ഗവേഷണങ്ങൾ, ഭാഷാശാസ്ത്രപരമായ അടിത്തറയിലാണ് ആര്യൻ പ്രശ്നങ്ങളെക്കുറിച്ചുള്ള നിഗമനങ്ങളവതരിപ്പിക്കുന്നത്. ആര്യൻമാർ ഒരു ജനവംശമല്ല, ഭാഷാവംശമാണ് എന്ന നിലപാടിലുറച്ചുനിന്നാണ് അവർ ആര്യസംസ്കാരത്തിന് ഇന്ത്യയിലുണ്ടായ ചരിത്രപരിണതികൾ ചർച്ച ചെയ്യുന്നത്. ''ആര്യൻഭാഷ സംസാരിക്കുന്നവർ എന്ന അർത്ഥമേ ആര്യ ശബ്ദത്തിനുള്ളൂ. വംശീയമായി അവർക്ക് ഏകത്വമുണ്ടായിരുന്നു എന്നു വാദിക്കുന്നതിലർത്ഥമില്ല. ആര്യൻമാർ ഒരു വംശമായിരുന്നുവെന്നും അവരാണ് ആധുനിക ഇന്ത്യൻ സംസ്കാരത്തിൻെറ സ്രഷ്ടാക്കളെന്നുമുള്ള വാദം പത്തൊൻപതാം നൂറ്റാണ്ടിലെ യൂറോപ്യൻമാരുടെ വ്യാഖ്യാനം മാത്രമാണ്. ഇവിടത്തെ ബ്രാഹ്മണാദി ഉന്നത വർഗ്ഗങ്ങൾ തങ്ങളുടെ ആഢ്യത്വത്തിനടിസ്ഥാനമായി അതുസ്വീകരിക്കുകയും ചെയ്തു. പുരാവസ്തു ഗവേഷകർക്കും ഭാഷാ ശാസ്ത്രജ്ഞർക്കും ചരിത്രകാരൻമാർക്കും പൊതുവേ സമ്മതമായ ഒന്നാണ് വൻതോതിലുള്ള ആര്യാധിനിവേശം നടന്നിട്ടില്ല എന്നത്. പശ്ചിമേഷ്യയിൽനിന്നു വന്ന ഇന്തോ-ആര്യൻ ഭാഷയെപ്പറ്റി തർക്കമില്ലതാനും. വേദകൃതികളും തെളിയിക്കുന്നത് വടക്കുപടിഞ്ഞാറുനിന്ന് പഞ്ചാബിലേക്കും അവിടെനിന്ന് ഗംഗാതടങ്ങളിലേക്കും പൂർവ്വഭാരതത്തിലേക്കും ഈ ഭാഷ പ്രചരിച്ചുവെന്നാണ്. ഒരു ഭാഷ ഒരു ദേശത്തു വരുന്നുവെന്നാൽ ഒരു ജനത വരുന്നുവെന്നാണർത്ഥം. അതുകൊണ്ടുതന്നെ ആര്യാധിനിവേശം ഇന്ത്യയിൽ നടന്നിട്ടേയില്ല എന്നു പറയുന്നത് ചരിത്ര യാഥാർത്ഥ്യങ്ങളെ രാഷ്ട്രീയമായി ദുരുപയോഗിക്കാൻ വേണ്ടി മറച്ചുവയ്ക്കുന്നതുകൊണ്ടാണ്.

പൗരാണിക ഇന്തോ-ആര്യൻമാരുടെ ഭാഷ പൂർവ്വ ഇന്തോ-യൂറോപ്യൻ ഭാഷയാണ്. ഇതിനെപ്പറ്റിയും നാമറിയുന്നത് വേദങ്ങളിൽനിന്നാണ്. മദ്ധ്യപൂർവ്വദേശങ്ങളിലെ ഭാഷയുമായി ഇതിനുള്ള ബന്ധം പശ്ചിമേഷ്യയിൽനിന്ന് ഇന്ത്യയിലേക്ക് ആര്യഭാഷ സംസാരിക്കുന്നവർ വന്നിട്ടുണ്ടെന്ന് തെളിയിക്കുന്നു. (എൻ.ആർ. വരദ് പാണ്ഡെയും മറ്റും പറയുന്നത് സംസ്കൃതം ഇന്തോ-യൂറോപ്യൻ ഭാഷകളിൽ ഏറ്റവും പ്രാചീനമാണെന്നും ഇന്ത്യയിൽനിന്ന് മദ്ധ്യപൂർവ്വേഷ്യയിലേക്കാണ് അധിനിവേശം നടന്നതെന്നുമൊക്കെയാണ്).

സംസ്കൃതം അറിയാവുന്നവരെ ഉദ്ദേശിച്ചാണ് വേദങ്ങളിൽ പലപ്പോഴും 'ആര്യ' ശബ്ദം പ്രയോഗിച്ചിട്ടുള്ളത്. ഗംഗാതടങ്ങളിലെ അനാര്യഭാഷകളിൽനിന്ന് വേദഭാഷ ഒട്ടേറെ ഉൾക്കൊണ്ടിട്ടുണ്ട്. വൈദിക സംസ്കൃതം ഇതിനു തെളിവു നൽകുന്നു. മറ്റു ഭാഷകൾ സംസാരിക്കുന്നവർക്കിടയിലേക്ക് ആര്യൻമാർ കടന്നുചെല്ലുകയും ആവാസമുറപ്പിക്കുകയും ചെയ്തുവെന്നും സംസ്കൃതം ശരിക്കുപയോഗിക്കാൻ തദ്ദേശവാസികൾക്കു കഴിഞ്ഞിരുന്നില്ലെന്നും അതിനാൽ ആര്യൻമാരിൽനിന്നു ഭാഷാപരമായി ഭിന്നരായിരുന്നുവെന്നും വേദങ്ങളുടെ ഭാഷാഘടന വ്യക്തമാക്കുന്നുണ്ട്. ബി.സി. 1500-നു

**ആര്യാധിനിവേശത്താലല്ല, വെള്ളപ്പൊക്കംപോലുള്ള പ്രകൃതികാരണങ്ങളാലാവാം ഹാരപ്പൻ സംസ്കാരം നശിച്ചതെന്ന് ഇന്ന് അനുമാനിക്കപ്പെടുന്നുണ്ട്. കടലിനടിയിൽനിന്ന് ദ്വാരക കണ്ടെത്തിയത് ഈ അനുമാനത്തിനു ബലം നല്കുന്നു. സിന്ധു സംസ്കാരം അഥവാ ഹാരപ്പൻ സംസ്കാരം വേദസംസ്കാരംതന്നെയായിരുന്നുവെന്ന് തെളിയിക്കപ്പെട്ടുകൊണ്ടിരിക്കുകയുമാണ്.**



# ചരിത്രകാരൻെറ ദൗത്യം

സമകാല ഭാരതീയ ചരിത്രകാരന്മാരിൽ അഗ്രഗണ്യനാണ് ഡോ. രാംശരൺ ശർമ്മ. സംസ്കൃത പണ്ഡിതനും പുരാവസ്തു ഗവേഷകനും നാണയശാസ്ത്രകാരനും ശിലാലേഖ ശാസ്ത്രവിദഗ്ദ്ധനുമായ ഡോ. ശർമ്മ, ഇന്ത്യൻ ഫ്യൂഡലിസത്തിൻെറ ചരിത്രരചയിതാവെന്ന നിലയിൽ വിശ്വവിഖ്യാതനാണ്. വേദകാലം മുതൽ ഗുപ്തസാമ്രാജ്യകാലം (എ.ഡി 1200) വരെയുള്ള ഇന്ത്യാചരിത്രത്തിൻെറ സാമൂഹികവും സാമ്പത്തികവും ഭരണപരവുമായ സവിശേഷതകളെക്കുറിച്ചുള്ള ആധികാരിക വക്താവാണ് അദ്ദേഹം. 1972–'76 കാലത്ത് ഇന്ത്യൻ ചരിത്രഗവേഷണ കൗൺസിലിൻെറ ചെയർമാനും ഇന്ത്യൻ ഹിസ്റററിക്കൽ കോൺഗ്രസ്സിൻെറ ആദ്യത്തെ പ്രസിഡൻറുമായിരുന്നു, ഡോ. ശർമ്മ. 'ഇന്ത്യൻ ഫ്യൂഡലിസം' (1965)മാണ് അദ്ദേഹത്തിൻെറ പ്രധാന കൃതി. നൂററൻപതോളം സ്ഥലങ്ങൾ നേരിട്ട് ഉദ്ഖനനം ചെയ്തിട്ടുള്ള ഡോ. ശർമ്മ, അയോധ്യാപ്രശ്നത്തിൽ നടത്തിയ ചരിത്രാന്വേഷണവും, സമർപ്പിച്ച റിപ്പോർട്ടും ബി.ജെ.പിയുടേയും വിശ്വഹിന്ദു പരിഷത്തിൻെറയും നിലപാട് തകർത്തുകളയുകതന്നെ ചെയ്തു. മതപരമോ സാമുദായികമോ രാഷ്ട്രീയമോ ഭാഷാപരമോ ആയ പക്ഷപാതങ്ങൾ പ്രകടിപ്പിക്കാതെ ചരിത്രത്തെ സമീപിച്ചുകൊണ്ട് അദ്ദേഹം ഒരു കൂടിക്കാഴ്ചയിൽ ചരിത്രത്തിൻെറയും ചരിത്രകാരൻെറയും രാഷ്ട്രീയ ദൗത്യത്തെക്കുറിച്ച് 'കലാകൗമുദി'യോടു സംസാരിച്ചു.

''ആര്യാധിനിവേശത്തിൻെറ ചരിത്രസാധുതയെന്താണ്?''

''ആര്യന്മാർ ഇന്ത്യയിലെത്തിയെന്നത് ചരിത്രസത്യമാണ്. എന്നാൽ ചിലർ കരുതുംപോലെയോ പ്രചരിപ്പിക്കുംപോലെയോ അതൊരു സൈനികാധിനിവേശമോ ഇന്ത്യയെ കീഴടക്കലോ അല്ല. ഇന്ത്യയിൽനിന്നു മധ്യേഷ്യയിലേക്കും മധ്യേഷ്യയിൽനിന്ന് ഇന്ത്യയിലേക്കും ഉണ്ടായിരുന്ന ദ്വിമുഖ സമ്പർക്കത്തിൻെറ ഫലമായി മധ്യേഷ്യൻ സംസ്കാരം ഇന്ത്യയിൽ പ്രചരിച്ചതാണ് ആര്യന്മാരുടെ വരവിനു തെളിവു നല്കുന്നത്. ആര്യന്മാർ ഇന്ത്യയിലെത്തി ഇവിടെ നിലനിന്ന ഹാരപ്പൻ സംസ്കാരത്തെ തുടച്ചുനീക്കി, സിന്ധുനദീതട നിവാസികളെ തെക്കേ ഇന്ത്യയിലേക്കു തുരത്തി എന്നൊക്കെപ്പറയുന്നത് ചരിത്രപരമായി സാധുതയുള്ള കാര്യങ്ങളല്ല. എന്നാൽ ആര്യന്മാർ ഇന്ത്യയിലെത്തിയില്ല. ആര്യന്മാർ ഒരു നരവംശമായോ ഭാഷാവംശമായോ ഒന്നും നിലനിന്നിരുന്നില്ല, ഹാരപ്പൻ സംസ്കാരം വേദസംസ്കാരംതന്നെയായിരുന്നു എന്നൊക്കെപ്പറയുന്നത് തികച്ചും അടിസ്ഥാനരഹിതവുമാണ്. മധ്യേഷ്യയിൽനിന്ന് ഇന്ത്യയിലേക്കു സാംസ്കാരികമായ സമ്പർക്കമുണ്ടായി എന്നതിന് ഭൂഖനന ശാസ്ത്രപരവും ഭാഷാശാസ്ത്രപരവും സാംസ്കാരികവുമായ തെളിവുകളുണ്ട്.

ഇന്ത്യയിൽ ബി.സി രണ്ടായിരംവരെ 'കുതിര'യുടെ ഉപയോഗമുണ്ടായിരുന്നില്ല, വ്യാപാരത്തിനോ, യുദ്ധത്തിനോ ഹോമത്തിനോ ഒന്നും. വേദങ്ങളുടെ കാലത്തിനു മുൻപുതന്നെ റോമിലും ഐർലണ്ടിലും അശ്വമേധം നടന്നിരുന്നു. ബി.സി. രണ്ടാം നൂററാണ്ടിൽത്തന്നെ റഷ്യയിൽ സതി നിലവിലിരുന്നതായി തെളിഞ്ഞിട്ടുണ്ട്. ഇത്തരം മതാനുഷ്ഠാനങ്ങൾ ആര്യസമ്പർക്കത്താലാണ് ഇന്ത്യയിൽ പ്രചരിച്ചത്. ശവസംസ്കാരച്ചടങ്ങുകളിലും ഈ സ്വാധീനം കാണാം. ഹാരപ്പൻ സംസ്കാരത്തിലെ ഇത്തരം ആര്യഘടകങ്ങൾ ആര്യന്മാരുടെ വരവിന് ചരിത്രപരമായ സാധുത നല്കുന്നുണ്ട്. ഹാരപ്പൻ സംസ്കാരത്തിൻെറ അവശേഷിപ്പുകൾ അഫ്ഗാനിസ്ഥാനിലും മധ്യേഷ്യയിലും കാണപ്പെടുന്നത് അങ്ങോട്ടുമിങ്ങോട്ടുമുള്ള ഒരു സാംസ്കാരിക വിനിമയത്തിനും തെളിവു നല്കുന്നു.''

''എങ്കിൽപ്പിന്നെ ആര്യന്മാർ ഇന്ത്യയിലെത്തിയിട്ടില്ല എന്നു ചിലർ പ്രചരിപ്പിക്കുന്നതിൻെറ അടിസ്ഥാനമോ?''

''തികച്ചും പക്ഷപാതപരവും ചരിത്രവിരുദ്ധവുമായ വാദങ്ങളാണവ. വസ്തുതകളുടെ നിഷേധം. ഇന്ത്യ ആര്യന്മാരുടെ (സവർണ്ണഹിന്ദുക്കളുടെ) സ്വദേശംതന്നെയാണെന്നു സ്ഥാപിക്കാനുള്ള ഗൂഢതാത്പര്യം മാത്രമാണ് അതിനു പിന്നിൽ. അല്ലെങ്കിൽ മുസ്‌ലീങ്ങളേയും ക്രിസ്ത്യാനികളേയുംപോലെ തങ്ങളും വരുത്തന്മാരാണെന്ന് അവർക്ക് അംഗീകരിക്കേണ്ടി വരുമല്ലോ. സ്വദേശികളാണെങ്കിൽ അവർ അധീശരാകുമല്ലോ. ഇതു വംശീയമായ മൗലികവാദം മാത്രമാണ്. എല്ലാക്കാര്യത്തിലും ഹിന്ദു മേധാവിത്വം മററുള്ളവരുടെമേൽ അടിച്ചേല്പിക്കാനാഗ്രഹിക്കുന്ന ഒരു വിഭാഗത്തിൻെറ നീക്കമാണ് ആര്യസംസ്കാര സമ്പർക്കം നിഷേധിക്കുന്ന പ്രവണതയ്ക്കു പിന്നിലുള്ളത്. ബാബറി മസ്ജിദ് വിജയകരമായി തകർത്തതിലൂടെ ഹിന്ദുത്വത്തിൻെറ അടിസ്ഥാന തത്ത്വങ്ങളായ സഹിഷ്ണുതയും സ്നേഹവും അപ്രസക്തമാക്കി മാററിയ ഇവർ ആര്യസംസ്കാരഫലമായി ഇന്ത്യയിലുണ്ടായതെല്ലാം—വേദങ്ങളുൾപ്പെടെ—സഹസ്രാബ്ദങ്ങൾക്കു മുൻപേ നിലനിന്നിരുന്ന ഹൈന്ദവ സംസ്കൃതിയുടെ സംഭാവനകളാണെന്നു വരുത്തിത്തീർക്കാനാണ് ഇങ്ങനെ ചരിത്രത്തെ വളച്ചൊടിക്കുന്നത്.''

''വേദിക് മാത്തമാററിക്സിനും ഈയൊരു സങ്കുചിതതാത്പര്യംതന്നെയല്ലേ ഉള്ളത്?''

''തീർച്ചയായും. ആധുനിക മനുഷ്യൻ ആർജ്ജിച്ച എല്ലാ ശാസ്ത്രനേട്ടങ്ങളും വേദങ്ങളിലുണ്ടെന്നു പറഞ്ഞു പ്രചരിപ്പിക്കുന്നതിൻെറ ഏററവും ബാലിശമായ ഉദാഹരണമാണിത്. ആധുനിക ഗണിതശാസ്ത്രം വളർന്നത് വേദങ്ങളെ അടിസ്ഥാനമാക്കിയല്ല. വേദങ്ങളിൽ പറയുന്നതുപോലെയുമല്ല. മറിച്ച്, വേദങ്ങൾ മാത്രം മതി, മററൊന്നും വേണ്ട എന്നു പറഞ്ഞ് അവതരിപ്പിക്കുന്ന ആധുനിക ഗണിതശാസ്ത്ര തത്ത്വങ്ങളുടെ സംസ്കൃത രൂപങ്ങളാണവ. മിക്കവയും വേദങ്ങളിലില്ലാത്തവയാണ്. തികഞ്ഞ ദുരുദ്ദേശ്യത്തോടെ രൂപപ്പെടുത്തിയിരിക്കുന്ന വേദിക് മാത്തമാററിക്സ് ഉത്തർപ്രദേശിലെ വിദ്യാലയങ്ങളിൽ അടിസ്ഥാന പുനർവിഷയമാക്കി എന്നതാണ് ഏററവും വിചിത്രം. നമുക്കു വാദങ്ങളുന്നയിക്കാം; പക്ഷേ, വസ്തുതകളെ വളച്ചൊടിക്കരുത്.''

(വേദിക് മാത്തമാററിക്സിൻെറ ഗണിതശാസ്ത്രപരമായ വിമർശനം നിർവ്വഹിച്ച ബോംബെ ടാററാ ഇൻസ്ററിററ്യൂട്ട് ഓഫ് ഫണ്ടമെൻറൽ റിസർച്ചിലെ പ്രൊഫസർ എസ്.ജി. ഡാനി പറയുന്നത്, ''വേദിക് മാത്തമാററിക്സിന് ഭൂമികയായി ബി.ജെ.പി പ്രചരിപ്പിക്കുന്ന സ്വാമി ഭാരതികൃഷ്ണ തീർത്ഥാജി മഹാരാജാവിൻെറ ഗ്രന്ഥം തികച്ചും അശാസ്ത്രീയവും കെട്ടിച്ചമച്ചതുമാണെന്നത്രേ.)

''ദ്രാവിഡരാണ് ഇന്ത്യയിലെ പ്രാക് വംശജരെന്ന വാദത്തെ എങ്ങനെ കാണുന്നു?''

''കൂടുതൽ പഠനം നടക്കേണ്ട വിഷയമാണിത്. എങ്കിലും ദ്രാവിഡർ തെക്കേ ഇന്ത്യയിലെ പ്രാക് നിവാസികളല്ലെന്നും തമിഴ് അത്ര പ്രാചീനമായ ഭാഷയല്ലെന്നുമുള്ള മാക് അൽപൈൻെറ നിഗമനമാണ് കൂടുതൽ പ്രസക്തമായി എനിക്കു തോന്നുന്നത്. അവർ വടക്കുനിന്നു വന്നവരാകണം. പ്രോട്ടോദ്രാവിഡിയൻ ഭാഷയ്ക്ക് തെക്കൻ പേർഷ്യയിലെ എലമൈററ് ഭാഷയുമായുള്ള സാദൃശ്യം ഇതിനു സാംഗത്യം നല്കുന്നു. ബ്രാഹൂയി എന്ന ഭാഷാവശിഷ്ടം ഇപ്പോഴും ഇന്തോ-ആര്യൻ ഭാഷകൾക്കു മദ്ധ്യത്തിൽ അവിടെ നിലവിലുള്ളതും ഈ വാദത്തെ ബലപ്പെടുത്തുന്നില്ലേ? ഏതായാലും കൂടുതൽ തെളിവുകൾ വേണ്ടിയിരിക്കുന്നു, ഇക്കാര്യത്തിൽ.''

''ബാബ്റി മസ്ജിദ് പ്രശ്നത്തിൽ ചരിത്രത്തിനും ചരിത്രകാരനുമുള്ള പ്രസക്തിയെന്താണ്?''

''ചരിത്രകാരന് ഇത്തരം പ്രശ്നങ്ങൾ പരിഹരിക്കാനാവില്ല. രാഷ്ട്രീയക്കാർ അവരുടെ നിലനില്പിനായി സൃഷ്ടിക്കുന്ന ഇവ തികഞ്ഞ രാഷ്ട്രീയപ്രശ്നങ്ങളാണ്. ഇന്ന് അത് അയോധ്യയാണ്, നാളെ മററൊരു ദേവാലയമോ പള്ളിയോ ആവാം. മുൻകാല പ്രാബല്യത്തോടെയുള്ള ഒരു പ്രതികാരനിർവ്വഹണമായി അയോധ്യ തരംതാണുപോയി എന്നതാണ് അതിൻെറ ദുര്യോഗം. ചരിത്രകാരന് ഇവിടെ ചെയ്യാനുള്ളത് സത്യവും വസ്തുതകളും പുറത്തുകൊണ്ടു വരികയാണ്. പള്ളിയോ അമ്പലമോ രക്ഷിക്കുകയല്ല അയാളുടെ ജോലി. അയോധ്യയെപ്പററിയാണെങ്കിൽ, അവിടെ ഒരു പള്ളിയുണ്ടായിരുന്നുവെന്നതാണ് സത്യം. എല്ലാവർക്കും അതറിവുള്ളതുമാണ്. എന്നിട്ടും ഇപ്പോൾ പ്രധാനമന്ത്രി പറയുന്നതെന്താണ്? 'ഡ്ട്രക്ച്ചർ' പണിയാമെന്ന്. എന്തുകൊണ്ടാണ് പള്ളി പണിയാത്തതും 'സ്ട്രക്ച്ചർ' പണിയുന്നതും? രണ്ടും രണ്ടല്ലേ? ഒരു മുസ്‌ലീം പള്ളിയുടേയും ഹൈന്ദവക്ഷേത്രത്തിൻെറയും ചിത്രം കണ്ടാൽ നിങ്ങൾക്കു തിരിച്ചറിഞ്ഞുകൂടേ? സുപ്രീംകോടതിപോലും കൂലങ്കഷമായി ചർച്ച ചെയ്യുന്നത് അവിടെയുണ്ടായിരുന്നത് പള്ളിയാണോ അമ്പലമാണോ എന്ന കാര്യമാണ്. അസംബന്ധം എന്നല്ലാതെ എന്തു വിളിക്കും, ഇതിനെയൊക്കെ? പ്രശ്നത്തിൻെറ വൈവിധ്യങ്ങളിലേക്കു വെളിച്ചം വീശാൻ ചരിത്രകാരനു കഴിയുമെങ്കിലും അതിൽ വീണ്ടും ഇരുട്ടു നിറയ്ക്കാൻ രാഷ്ട്രീയക്കാർക്കു കഴിയുമെന്നാണ് അയോധ്യാസംഭവം തെളിയിക്കുന്നത്.''



ഡോ. ആർ.എസ്. ശർമ്മ

''പക്ഷേ, യു.പി.യിലെ തിരഞ്ഞെടുപ്പുഫലം അയോധ്യാസംഭവത്തേക്കാൾ മണ്ഡൽ കമ്മിഷൻ റിപ്പോർട്ടിൻെറ സ്വാധീനമല്ലേ വ്യക്തമാക്കുന്നത്?''

''എന്നു ഞാൻ കരുതുന്നില്ല. സാധാരണ ഹിന്ദുക്കൾ അവരുടെ സംസ്കാരത്തെയും മതത്തെയും സ്നേഹിക്കുന്നപോലെതന്നെ മററുള്ളവരുടെ ആരാധനാലയങ്ങൾ തകർക്കുന്നതിനെ വെറുക്കുന്നുവെന്നാണ് യു.പിയിലെ തിരഞ്ഞെടുപ്പുഫലം വ്യക്തമാക്കുന്നത്. അയോധ്യയിൽ ക്ഷേത്രം നിർമ്മിക്കുമെന്നു പറഞ്ഞ് വോട്ടുപിടിച്ച ബി.ജെ.പിക്ക് ഫൈസാബാദ് ജില്ലയിൽ ഒന്നൊഴികെ എല്ലാ സ്ഥലങ്ങളിലും തോൽവി നേരിട്ടു. ഉത്തരേന്ത്യയിൽ അടിസ്ഥാനപരമായ സാമൂഹിക നീതിപോലും പിന്നോക്കജാതിക്കാർക്ക് ഇന്നും അപ്രാപ്യമാണ്. മണ്ഡൽ കമ്മിഷൻ റിപ്പോർട്ടാകട്ടെ, ജാതി മാത്രം അടിസ്ഥാനമാക്കിയുള്ളതാണ്. ജാതിയേതായാലും സമൂഹത്തിൽ സുരക്ഷിതത്വം അനുഭവപ്പെടാത്ത കാലത്തോളം ഒരു വിഭാഗത്തിനും തൃപ്തിയുണ്ടാവില്ല. അതുറപ്പു നല്കിയതാണ് ബി.എസ്.പി, എസ്.ജെ.പി സഖ്യത്തിൻെറ വിജയകാരണം എന്നു ഞാൻ കരുതുന്നില്ല. പള്ളി തകർത്തതു ശരിയായില്ല എന്ന ജനകീയ വിചാരംതന്നെയാണ് ബി.ജെ.പിയെ തോല്പിച്ചത്.''

''എല്ലാക്കാലത്തെയുംകുറിച്ചുള്ള ചരിത്രപഠനങ്ങളെ മാർക്സിയൻ കാഴ്ചപ്പാടിൽ ക്രമീകരിക്കുന്നത് പ്രസക്തമാണോ? ഇന്ത്യാചരിത്രം മാർക്സിസ്ററ് ചരിത്രകാരന്മാർ വളച്ചൊടിച്ചുവെന്ന ബി.ജെ.പിയുടെ അഭിപ്രായം സംഗതമാണോ?''

''ചരിത്രത്തെ പഠിക്കാനും വ്യാഖ്യാനിക്കാനും ഒട്ടേറെ മാതൃകകളുണ്ട്. മാർക്സിയൻ രീതി അവയിലേററവും മികച്ചതാണ്. മാർക്സിസ്ററു രീതി പിന്തുടർന്നാൽ നമുക്ക് മനുഷ്യചരിത്രത്തെ അതിൻെറ ഭൗതിക സാഹചര്യത്തിൽ, സാമ്പത്തികമാററങ്ങളുടെ പശ്ചാത്തലത്തിൽ വിലയിരുത്താനാവും. ഒരു മതത്തിൻെറ ഉദ്ഭവത്തെയോ ഒരു സാഹിത്യപ്രസ്ഥാനത്തിൻെറ ഉരുത്തിരിയലിനെയോ ഒരു സംസ്കാരത്തിൻെറ രൂപീകരണത്തെയോ നിശ്ചയിക്കുന്ന ഭൗതിക സാമ്പത്തിക സാമൂഹിക ഘടകങ്ങളെ മനസ്സിലാക്കാൻ മററൊരു മാർഗ്ഗവും ഉപയുക്തമല്ല. ഉപരിഘടനയെ നിയന്ത്രിക്കുന്നതെങ്ങനെയെന്നാണ് മാർക്സിയൻ രീതി വിശകലനം ചെയ്യുന്നത്. ചരിത്രത്തിൻെറ സാമൂഹ്യ-സാമ്പത്തികാടിത്തറ നിരന്തരമായ മാററങ്ങൾക്കു വിധേയമായിക്കൊണ്ടിരിക്കുകയാണ്. ഉല്പാദനപ്രക്രിയയുടെ അടിസ്ഥാനത്തിൽ മാത്രമല്ല, സമൂഹത്തിനു മാററങ്ങൾ സംഭവിക്കുന്നത്. പാരിസ്ഥിതികവും പ്രാകൃതികവുമൊക്കെയായ ഘടകങ്ങൾ അതിനെ നിയന്ത്രിക്കുന്നുണ്ട്. ഇവയെല്ലാം തികച്ചും വസ്തുനിഷ്ഠമായി അപഗ്രഥിക്കുവാൻ മാർക്സിയൻ രീതിപോലെ സഹായകമായ മററൊന്നില്ല.

ബി.ജെ.പിയുടെ ചരിത്രവീക്ഷണം വൈകാരികമാണ്, മതപരവും. അത് പ്രതികരണമർഹിക്കുന്നില്ല.''

ശേഷമാണ് വേദങ്ങൾ രചിക്കപ്പെട്ടത്. ഹാരപ്പൻ ലിപി ഇന്നുവരെ തൃപ്തികരമായി വ്യാഖ്യാനിക്കാൻ കഴിഞ്ഞിട്ടില്ലെന്നത് ഈ മേഖലയിലെ ഒട്ടേറെ രഹസ്യങ്ങൾ നിഗൂഹനം ചെയ്യുകയാണ്.

സിന്ധുനദീതട നാഗരികതയും മെസോപ്പൊട്ടേമിയയും തമ്മിൽ ബി.സി. 3000 കാലത്തുതന്നെ സമഗ്രബന്ധം നിലനിന്നിരുന്നു. എന്നാൽ അന്ന് മെസോപ്പൊട്ടേമിയയിലെ ഭാഷ ഇന്തോ-യൂറോപ്യൻ ഗോത്രത്തിൽപ്പെട്ടതായിരുന്നില്ല. ബി.സി. 1800–1500 കാലത്താണ് അവിടെയും ഇന്തോ-യൂറോപ്യൻ ഭാഷ പ്രചരിച്ചത്.

സിന്ധുനദീതട സംസ്കാരമായിരുന്ന ഹാരപ്പൻ സംസ്കാരം നാഗരികമായിരുന്നു. വേദസംസ്കാരം നാഗരികമായിരുന്നില്ല. തീർച്ചയായും ആര്യസംസ്കാരമാണ് വേദസംസ്കാരം സൃഷ്ടിച്ചത്. ആര്യഭാഷ സംസാരിക്കുന്നവരുടെ ചെറുസംഘങ്ങൾ ഇറാനിൽനിന്നു വടക്കുപടിഞ്ഞാറൻ മേഖലയിൽ കുടിയേറി പ്രാദേശിക ജനവിഭാഗങ്ങളുമായി ഇഴുകിച്ചേർന്നിരിക്കണം. ക്രമേണ നൂറ്റാണ്ടുകളിലൂടെ ഇന്തോ-ആര്യൻ ഭാഷ രൂപപ്പെട്ടിരിക്കണം. ചുരുക്കത്തിൽ നമുക്കിന്നു ലഭ്യമായ വിശ്വാസ്യമായ തെളിവുകളൊന്നും തന്നെ ആര്യവംശ സിദ്ധാന്തത്തെയോ ആര്യൻമാർ ഇന്ത്യയെ ആക്രമിച്ചുവെന്ന വാദത്തെയോ ആര്യൻമാരുടെ ഉല്പത്തി ഇന്ത്യയിലാണെന്ന വിശ്വാസത്തെയോ പിന്തുണയ്ക്കുന്നില്ല.''

ഡോ. റൊമിലയുടെയും ഇതര മാർക്സിസ്റ്റ് ചരിത്രകാരൻമാരുടെയും അഭിപ്രായം പൊതുവേ ബി.ജെ.പി.യുടെയും ഹൈന്ദവ വർഗ്ഗീയ വാദികളായ വേദപണ്ഡിതൻമാരുടെയും എതിർപ്പ് നേരിടുന്നുണ്ടെങ്കിലും ഏറെക്കുറെ ശാസ്ത്രീയമാണ്. ഇന്ത്യാ ചരിത്രത്തിൻെറ ഇരുണ്ട മേഖലകളിൽ ഹിന്ദു സംസ്കൃതിയുടെ കാവിക്കണ്ണികൾ ഇണക്കിച്ചേർക്കുവാനാണ് ബി.ജെ.പി. ശ്രമിക്കുന്നത് എന്ന് തിരിച്ചറിയേണ്ടിവരുന്നു. ഈ പശ്ചാത്തലത്തിലാണ് തൃപ്പൂണിത്തുറ സംസ്കൃത കോളേജിൽ ഡിസംബർ 13, 14 തീയതികളിൽ നടന്ന പരീക്ഷിത്ത് സ്മാരക പ്രഭാഷണം നിർവ്വഹിച്ചുകൊണ്ട് ഇന്ത്യൻ ചരിത്രകാരൻമാരിൽ ശ്രദ്ധേയനായ ഡോ. ആർ.എസ്. ശർമ്മ ആര്യാധിനിവേശത്തിൻെറ പ്രശ്നങ്ങളെക്കുറിച്ച് ഒരു പ്രബന്ധം അവതരിപ്പിച്ചത്. ആര്യൻമാർ ഇന്ത്യയിൽ എത്തിയിട്ടില്ല, ഹാരപ്പൻ സംസ്കാരം വൈദിക സംസ്കാരം

തന്നെയായിരുന്നു, വേദങ്ങൾ ബി.സി. 1500-നുശേഷം ഉണ്ടായവയല്ല, പുരാവസ്തു ഖനനപരവും ഭാഷാശാസ്ത്രപരവും, നരവംശശാസ്ത്രപരവുമായ വെളിവുകൾ ആര്യാധിനിവേശത്തെ നിരാകരിക്കുന്നു. എന്നൊക്കെയുള്ള വാദങ്ങളെ ഖണ്ഡിച്ചുകൊണ്ട് അദ്ദേഹം ചരിത്രത്തെ മതവികാരവുമായി കൂട്ടിയിണക്കുന്നതിനെതിരെ ശാസ്ത്രീയമായ ചരിത്രബോധത്തോടെ പ്രതികരിച്ചു.

''ആര്യൻമാരാണ് ഹാരപ്പൻ സംസ്കാരം സൃഷ്ടിച്ചതെന്നൊരു വാദമുണ്ട്. അത് അടിസ്ഥാനരഹിതമാണ്. ആർ.സി. മജുംദാർ, കെ.എ. നീലകണ്ഠ ശാസ്ത്രി, ഡി.ആർ. ഭണ്ഠാർക്കർ, എച്ച്.ഡി. റായ്ചൗധരി തുടങ്ങിയവർ ഇന്ത്യാ സംസ്കാരത്തിനുവേണ്ടി വാദിക്കുവവരും, ഹാരപ്പൻ സംസ്കാരം ആര്യൻമാരുടെ സൃഷ്ടിയല്ല എന്ന് വിശ്വസിക്കുന്നവരുമാണ്. ഹാരപ്പൻസംസ്കാരം നിലനിന്നത് ബി.സി. 2500 മുതൽ 1500 വരെയാണ്. വൈദിക സംസ്കാരം അതിനുശേഷമാണ് ഉണ്ടാത്. ഹാരപ്പൻ സംസ്കാരത്തിന് ആര്യസംസ്കാരവുമായി ബന്ധമുണ്ടായിരുന്നുവെങ്കിൽ അതിന്റെ ഭൗതികഘടകങ്ങളൊന്നും ഹാരപ്പൻ സംസ്കാരത്തിൽ അവശേഷിക്കുന്നില്ല. ഋഗ്വേദ സംസ്കാരം ഗ്രാമീണ സംസ്കാരമായിരുന്നു. കുതിര അതിന്റെ പ്രധാന ഘടകവുമായിരുന്നു. ഹാരപ്പൻ സംസ്കാരമാകട്ടെ ഗ്രാമീണമോ കുതിരയെ ആശ്രയിച്ചുള്ളതോ ആയിരുന്നില്ല.

ഇന്തോ-യൂറോപ്യൻമാരുടെ ചരിത്രത്തിൽ കുതിര നിർണ്ണായകമായ ഒരു സ്ഥാനം നേടിയിരുന്നു. 'അശ്വം' എന്ന പദം സംസ്കൃതത്തിലെന്നപോലെ ഗ്രീക്ക്, ലാറ്റിൻ തുടങ്ങിയ ഇന്തോ-യൂറോപ്യൻ ഭാഷകളിലുമുണ്ട്. ഋഗ്വേദത്തിലെ രണ്ടു ശ്ളോകങ്ങൾ (1—162, 163) കുതിരയെ പ്രകീർത്തിക്കുന്നവയാണ്. ഇരുന്നൂറ്റിപ്പതിനഞ്ചു തവണ അശ്വം എന്ന പദം





ഋഗ്വേദത്തിലുപയോഗിക്കുന്നുണ്ട്. മിക്ക വേദദൈവങ്ങളും കുതിരയോട് ബന്ധമുള്ളവരാണ്. ബി.സി. രണ്ടായിരത്തിനു മുൻപ് ഇന്ത്യൻ ഉപഭൂഖണ്ഡത്തിൽ കുതിരയുണ്ടായിരുന്നുവെന്നതിന് കൃത്യമായ യാതൊരു തെളിവുമില്ല. ഹാരപ്പൻ ഭൂമിയിൽനിന്ന് കുതിരയുടെ ടെറാക്കോട്ടകളൊന്നും ലഭിച്ചിട്ടില്ല. കുതിരയുടെ ജൻമദേശം കരിങ്കടലിനും തെക്കൻ യൂറാൽ പർവ്വതനിരകൾക്കുമിടയിൽ പ്രോട്ടോ-ഇന്തോ-യൂറോപ്യൻ കാലഘട്ടത്തിലാണ്. കുതിരവലിക്കുന്ന തേരുകൾ ഇന്തോ-യൂറോപ്യൻമാരുടെ സവിശേഷതയായിരുന്നുവെന്നതിന് അവരുടെ സാഹിത്യത്തിൽ ധാരാളം തെളിവുകളുണ്ട്. ബി.സി. രണ്ടായിരത്തിന് ശേഷമാണ് മധ്യേഷ്യയിലും അഫ്ഗാനിസ്ഥാനിലുമൊക്കെ കുതിരയുടെ ഉപയോഗം വ്യാപകമായത്. ബി.സി. 17-14 ശതകങ്ങളിൽ ഇത് സംഭവിച്ചുവെന്നതിന് രേഖപ്പെടുത്തപ്പെട്ട തെളിവുകളുണ്ട്. ഇന്തോ-യൂറോപ്യൻമാരുടെ അനവധി മതാചാരങ്ങൾ കുതിരയോട് ബന്ധപ്പെട്ടതായിരുന്നുവെന്നും അവ ഹാരപ്പൻ സംസ്കാരത്തിൽ ഉണ്ടായിരുന്നില്ലെന്നും വ്യക്തമാണ്. റിച്ചാർഡ് മെഡോ ഇതേപ്പറ്റി വിശദമായ പഠനങ്ങൾ നടത്തിയിട്ടുണ്ട്.

അവെസ്ത (Avesta) യും ഋഗ്വേദവും ആസ്പദമാക്കി പുനഃസൃഷ്ടിക്കാവുന്ന സംസ്കാര ചരിത്രത്തിന് ഹാരപ്പൻ സംസ്കാരവുമായി സമാനതകളില്ല. ഹാരപ്പൻ സംസ്കാരം ആസൂത്രിതമായ നഗരവും വ്യാപാരവും സ്റ്റോർ ഹൗസുകളും മറ്റും അടിസ്ഥാനമാക്കി വികാസം കൊണ്ടതായിരുന്നു. ഋഗ്വേദമാകട്ടെ ഇത്തരം സംസ്കാരമല്ല പ്രതിഫലിപ്പിക്കുന്നത്.

വേദിക് അവെസ്തൻ മതാചാരങ്ങളിൽ ഇന്തോ-യൂറോപ്യൻ സ്വാധീനംപ്രകടമാകുന്ന ഒട്ടേറെ ഘടകങ്ങളുണ്ട്. പ്രധാനപ്പെട്ടവ മൃഗബലി, അശ്വമേധം, യജ്ഞവേദി, സോമപൂജ, ശവസംസ്കാര രീതി തുടങ്ങിയവയാണ്.

പ്രാചീന റോമിലും ഇറാനിലും മറ്റ് ഇന്തോ-യൂറോപ്യൻ സമൂഹങ്ങളിലും മൃഗബലി നിലനിന്നിരുന്നതായി അവെസ്ത സൂചിപ്പിക്കുന്നു. തെക്കൻ റഷ്യയിലും ബി.സി. 4500 കാലത്തു തന്നെ ഈ ആചാരമുണ്ടായിരുന്നു. ഹാരപ്പൻ സംസ്കാരത്തിൽ മൃഗബലിയുണ്ടായിരുന്നതായി തെളിവില്ല. വേദങ്ങൾ മൃഗബലിയുടെ സൂചനകൾ വ്യക്തമായി നൽകുന്നുണ്ട്. ശതാപഥ ബ്രാഹ്മണത്തിൽ പശു, ആട്, കുതിര, പന്നി തുടങ്ങിയവയെ ബലികൊടുക്കുന്നതായി പരാമശങ്ങളുണ്ട്.

വേദകാലത്ത് ഇന്ത്യയിൽ പ്രചരിച്ച ഒന്നാണ് അശ്വമേധം. റോമിലും അയർലണ്ടിലും വളരെമുമ്പുന്നെ ഇത് നിലനിന്നിരുന്നു. ലൂയിറെനു പറയുന്നത് അശ്വമേധം ഒരു ഇന്തോ-യൂറോപ്യൻ ആചാരമാണെന്നാണ്. വേദപൂർവ്വകാലത്ത് ഇന്ത്യയിൽ അശ്വമേധം നടന്നിരുന്നതിന് വ്യക്തമായ തെളിവുകളില്ല.

അഗ്നിപൂജ 'അവസ്തെ'യിലെ പ്രധാന ആചാരങ്ങളിലൊന്നായിരുന്നു. ഋഗ്വേദത്തിലില്ലെങ്കിലും, പിൽക്കാല വേദകൃതികളിലെല്ലാംതന്നെ യജ്ഞവേദി പരാമർശിക്കപ്പെടുന്നുണ്ട്. മോഹൻജൊദാരോവിലും, ഹാരപ്പായിലും, യജ്ഞവേദി കണ്ടെത്തിയിട്ടില്ല. എസ്. ആർ. റാവു ലോതലിൽ (Lothal) നിന്ന് കണ്ടെത്തിയ അഗ്നി വേദികളെ യജ്ഞശാലകളായി പറയുന്നുണ്ടെങ്കിലും അവ യജ്ഞശാലകളല്ല. യജ്ഞശാലകൾക്ക് വിധിച്ചിട്ടുള്ള വലിപ്പമോ, സ്ഥാനമോ ഒന്നും അവയ്ക്കു യോജിക്കുന്നില്ല. വേദസംസ്കാരത്തിലെ പലഘടകങ്ങളും ഇന്ത്യാ ഉപഭൂഖണ്ഡത്തിനു വെളിയിൽ കണ്ടെത്തിയിട്ടുണ്ടെങ്കിലും യജ്ഞവേദികൾ കണ്ടെത്തിയിട്ടില്ല.

യൂറോപ്യൻ സംസ്കാരാധിനിവേശം ഇന്ത്യയിൽ ബി.സി. 1500 കാലത്ത് നടന്നുവെന്ന് അർത്ഥം.

ഹാരപ്പൻ ലിപി വായിച്ചെടുക്കാനുള്ള യത്നങ്ങൾ കഴിഞ്ഞ 70 വർഷങ്ങളായി നടക്കുന്നുണ്ട്. മിക്ക പണ്ഡിതരും അഭിപ്രായപ്പെടുന്നത് ഇതൊരു പ്രോട്ടോ ദ്രവീഡിയൻ ഭാഷയായിരിക്കുന്നമൊണ്. ഐ. മഹാദേവൻ ഈ രംഗത്ത് കമ്പ്യൂട്ടർ ഉപയോഗിച്ച് ചില ശ്രമങ്ങൾ നടത്തിയിട്ടുണ്ട്. ഇന്തോ-ആര്യൻ ഭാഷകളിൽ ഹാരപ്പൻ ലിപി എഴുതപ്പെടാനുള്ള സാദ്ധ്യത കുറവാണ്. ഇന്തോ-ആര്യൻ ഭാഷകൾ ആദ്യം ഇന്ത്യൻ ഉപഭൂഖണ്ഡത്തിന്റെ വടക്കു പടിഞ്ഞാറൻ ഭാഗങ്ങളിൽ കടന്നുവരികയും, പിന്നീട് കിഴക്കോട്ടും തെക്കോട്ടും വ്യാപിക്കുകയുമാണ് ചെയ്തത്. ദ്രവീഡിയൻ ഭാഷയാകട്ടെ ബി.സി. 1000-

**സൈന്ധവലിപി ദ്രാവിഡമാണെന്നു വാദമുണ്ടെങ്കിലും അതു തെളിയിക്കപ്പെട്ടിട്ടില്ല. ബ്രാഹ്മലിപിയുടെ പൂർവ്വരൂപമാണെന്ന് ഏറെക്കുറെ തെളിഞ്ഞുകഴിഞ്ഞിട്ടുണ്ട്. ഈ ബ്രാഹ്മലിപിതന്നെയാണ് യൂറോപ്യൻ ഭാഷകളുടെ പൂർവ്വരൂപവും.**

സോമപൂജയെ ഹവോമ (Haoma) എന്നാണ് അവെസ്തയിൽ വിളിക്കുന്നത്. വേദിക് ഇറാനിയൻ ജനതയുടെ പൊതുവായ ആചാരങ്ങളിലൊന്നായിരുന്നു അത്. സമീപകാലത്തെ ചില പുരാവസ്തു ഗവേഷണങ്ങൾ തുർക്ക്മേനിയയിൽ സോമപൂജയതുടെ - ഏറ്റവും പഴയ തെളിവുകൾ കണ്ടെത്തിയിട്ടുണ്ട്.

വൈദിക കാലത്തെ ശവസംസ്കാരച്ചടങ്ങുകളുടെ സ്വഭാവങ്ങൾ പലതും ഇന്തോ-യൂറോപ്യൻ സംസ്കാരത്തിൽനിന്ന് വന്നതാണ്. ഹാരപ്പൻ കാലത്ത് മരിച്ചവരെ സംസ്കരിക്കുകയായിരുന്നു പതിവ്;. ദഹിപ്പിക്കുകയായിരുന്നില്ല. ദഹിപ്പിക്കൽ ബി.സി. ആയിരത്തി എഴുന്നൂറിനുശേഷമാണ് നടപ്പിൽ വന്നത്. അതായത് ഹാരപ്പൻസംസ്കാരത്തിന്റെ അവസാനകാലത്ത്. വേദകാലത്ത് ശവം ദഹിപ്പിച്ചശേഷം അസ്ഥികൾ സംസ്കരിച്ചിരുന്നതായി ശതാപഥ ബ്രാഹ്മണത്തിൽ പറയുന്നു.

മൃഗബലി, ശവസംസ്കാര രീതികൾ, അഗ്നി, സോമപൂജകൾ, അശ്വമേധം തുടങ്ങിയവയെക്കുറിച്ചൊക്കെയുള്ള പുരാവസ്തു ഗവേഷണം അസന്ദിഗ്ദ്ധമായി തെളിയിക്കുന്നത് ഇവയൊന്നും ഹാരപ്പൻ സംസ്കാരത്തിൽ ഇല്ലായിരുന്നുവെന്നും, മദ്ധ്യേഷ്യയിൽ ഉണ്ടായിരുന്നുവെന്നും വേദകാലത്ത് ഇവിടെ പ്രചരിച്ചുവെന്നുമാണ്. ഇന്തോ-

ത്തിനുമുൻപ് ഉത്ഭവിച്ചതല്ല. എലമൈറ്റ് ഭാഷയുമായി അതിന് ബന്ധമുണ്ടെന്ന് മാക് അൽപ്പയിൻ പറയുന്നു. ബി.സി. മൂന്നാം സഹസ്രാബ്ദത്തിലെ എലമൈറ്റ് ലിഖിതങ്ങൾക്ക് ദ്രാവിഡ ഭാഷയുമായി സാമ്യമുണ്ട്. 'ഇഷ്ടിക'യ്ക്കുള്ള പദം പ്രോട്ടോലമൈറ്റ് ദ്രവീഡിയൻ ഭാഷയിൽ ഒന്നു തന്നെയാണെന്നത് സവിശേഷശ്രദ്ധയാകർഷിക്കുന്നു. കാരണം ഹാരപ്പൻ സംസ്കാരത്തിൽ ഇഷ്ടിക വൻതോതിൽ ഉപയോഗിക്കപ്പെട്ടിരുന്നു.

ഹാരപ്പൻ സംസ്കാര പ്രദേശത്തുനിന്ന് ഒട്ടേറെ മനുഷ്യാസ്ഥികൂടങ്ങൾ ഉൽഖനനം ചെയ്തെടുത്തിട്ടുണ്ട്. ഇവയൊന്നും ആര്യവംശജരുടെ ശരീര സ്വഭാവം പ്രകടിപ്പിക്കുന്നവയല്ല. പശ്ചിമേഷ്യയിൽ വസിച്ചിരുന്ന മെഡിറ്ററേനിയൻ വംശജരും പ്രോട്ടോ ആസ്ട്രലോയിഡുകളും (ദ്രവീഡിയൻമാർ) ആയിരുന്നു.

ചുരുക്കത്തിൽ ഹാരപ്പൻ സംസ്കാരത്തിനു ശേഷമുള്ള ഇന്ത്യൻ സംസ്കാരം വേദസംസ്കാരമായിരുന്നുവെന്നും ഇത് ഇന്തോ-യൂറോപ്യൻ സംസ്കാരവുമായുള്ള സമ്പർക്കത്തിന്റെ പ്രകടമായ സ്വാധീനങ്ങൾ ഉൾക്കൊണ്ടിരുന്നുവെന്നും, വൻതോതിലുള്ള പടയോട്ടങ്ങളൊന്നുമല്ലെങ്കിലും ഇന്തോ-യൂറോപ്യൻമാരുടെ (ആര്യൻമാരുടെ) വരവ് കാലങ്ങളോളം നടന്നിരുന്നുവെന്നും ചരിത്രപരമായി തെളിയുന്നു''



എ.വി. അനിൽകുമാർ

# യുദ്ധം വിതച്ച കെടുതികൾ

10

ഏകീകരിച്ച ദേശീയ സംഘടനയെന്ന ആശയം 1885-ലെ കോൺഗ്രസ്സ് രൂപീകരണത്തോടെ യാഥാർത്ഥ്യമായെങ്കിലും ഇതിൻെറ അലകൾ കേരളത്തിലെത്തിയത് ഏറെ വൈകിയാണ്. 1903-ൽ സി.വിജ്ജയരാഘവാചാരിയുടെ അദ്ധ്യക്ഷതയിൽ നടന്ന മലബാറിലെ ആദ്യത്തെ കോൺഗ്രസ്സ് സമ്മേളനം. 1916-ൽ ഹോം റൂൾ പ്രസ്ഥാനത്തിൻെറ വേരുറപ്പിക്കലോടെ ചലിക്കാൻ തുടങ്ങിയ രാഷ്ട്രീയ രംഗം. മലയാളിയായ ചേററൂർ ശങ്കരൻനായർ കോൺഗ്രസ്സ് അഖിലേന്ത്യാ പ്രസിഡൻറാവുന്നു–കേരളത്തിൻെറയും മലബാറിൻെറയും സാന്നിധ്യം ഇതെല്ലാം ഇന്ത്യൻ രാഷ്ട്രീയ ഭൂപടത്തിൽ സജീവമായ ചുവടുവയ്പുകളാണ്.

സ്വദേശാഭിമാനി രാമകൃഷ്ണപിള്ള. ''ദൈവം തെററു ചെയ്താൽ അതും ഞാൻ റിപ്പോർട്ട് ചെയ്യു''മെന്നു പറഞ്ഞ നിർഭയനായ പത്രപ്രവർത്തകൻ. രാജഭരണത്തെ കിടിലം കൊള്ളിച്ച് നാടുകടത്തലിനിരയായ ധീര ദേശാഭിമാനി. സോഷ്യലിസത്തെയും കമ്മ്യൂണിസത്തെയും കുറിച്ച് സോവിയററ് വിപ്ളവത്തിനും മുമ്പ് മലയാളക്കരയിൽ അവ്യക്തമായെങ്കിലും പറഞ്ഞുവെച്ച എഴുത്തുകാരൻ. 1912-ൽ ഇന്ത്യൻ ഭാഷയിലാദ്യമായി കാൾ മാർക്സിൻെറ ജീവചരിത്രം രചിച്ചത് രാമകൃഷ്ണപിള്ളയായിരുന്നു; ഹിന്ദിയിൽ ലാലാ ഹർദയാലിൻെറ കുറിപ്പിനും മുമ്പു തന്നെ. 1917-ലെ റഷ്യൻ വിപ്ളവവും സോവിയറ്റ് സമൂഹ നിർമ്മാണവും സോഷ്യലിസത്തെക്കുറിച്ചുള്ള സങ്കല്പങ്ങൾക്ക് കരുത്തു പകർന്നു. ജവഹർലാൽ നെഹ്റുവിനെപ്പോലുള്ളവർ സോവിയററ് സമൂഹത്തിൻെറ ആരാധകരായി. വിപ്ളവകാരികളായ യുവദേശാഭിമാനികളുടെ സങ്കല്പത്തിലെ സ്വാതന്ത്ര്യപ്രതീകമായിപ്പോലും നെഹ്റു പരിഗണിക്കപ്പെട്ടു. ഗാന്ധിസത്തിൽ നിന്ന് വ്യത്യസ്തമായ പുതിയ ധാരയുടെ പിറവി. കേരളത്തിൽ 1923-ൽ ആരംഭിച്ച മാതൃഭൂമി, 1924-ൽ തുടക്കമിട്ട അൽ അമീൻ തുടങ്ങിയ പ്രസാധക സംരംഭങ്ങൾ സമാന്തരാശയങ്ങളുടെ പ്രചാരകരുമായി.

ഗാന്ധിജിയുടെയും നെഹ്റുവിൻെറയും ചിന്താപദ്ധതികളുടെ പരിമിതി പ്രായോഗികമായി മുറിച്ചുകടക്കുന്നത് സോഷ്യലിസത്തെക്കുറിച്ചുള്ള മൂർത്തമായ ധാരണയുടെ പിൻബലത്തിലാണ്. ജയപ്രകാശ് നാരായണൻെറയും മററും ഇടപെടലുകളിലൂടെയാണ് ഈ ധാര ശക്തിപ്രാപിക്കുന്നത്. നിയമലംഘന പ്രക്ഷോഭത്തിൻെറ തീച്ചൂളയിൽ നിന്ന് പൊരുതിക്കയറിയ രാഷ്ട്രീയ നേതൃത്വത്തിൻെറ ജയിൽ അനുഭവങ്ങളും അവിടത്തെ ആശയക്കൈമാററങ്ങളും സംവാദങ്ങളും ബദൽ രാഷ്ട്രീയ പരിപ്രേക്ഷ്യത്തെ കരുപ്പിടിപ്പിക്കുകയായിരുന്നു. ഇത് കോൺഗ്രസ്സ് സോഷ്യലിസ്ററ് പാർട്ടിയുടെ ഉദയമെന്ന ആദ്യ വിസ്ഫോടനത്തിൽ തട്ടിനിന്നില്ല. കോൺഗ്രസ്സ് സോഷ്യലിസ്ററ് പാർട്ടിയുടെ സോഷ്യലിസ്ററ് സങ്കല്പത്തിൻെറ പരിമിതിയും അനുരഞ്ജനാഭിമുഖ്യവും രാഷ്ട്രീയ ജഡത്വവും തിരിച്ചറിയപ്പെട്ട അവസ്ഥയിലാണ് കമ്മ്യൂണിസ്ററുപാർട്ടി രൂപീകൃതമായത്.



എ.കെ.ജി ഒരു വൃദ്ധ കർഷകനോടൊപ്പം

കർഷകരുടെയും തൊഴിലാളികളുടെയും സംഘടനകൾ ശക്തമായി. നണിയൂരിൽ രൂപീകരിക്കപ്പെട്ട കർഷകസംഘം ഗ്രാമങ്ങളെ ഉഴുതുമറിച്ചും കർഷക മനസ്സുകളെ ഇളക്കിയും മുന്നേററം തുടർന്നു. ഈ പ്രവർത്തനത്തിൽ ഭാരതീയനും കേരളീയനുമൊപ്പം കെ.പി.ആർ മുപ്പതുകളുടെ ഉത്തരാർദ്ധത്തിൽ ശക്തമായി വളർന്നുവന്ന തൊഴിലാളി പ്രസ്ഥാനം തൊഴിലാളികൾക്ക് ആവേശമായി. ഈ മുന്നേററത്തിൽ എ.കെ.ജിക്കും കെ.പി.ഗോപാലനും തുണയായി കെ.പി.ആർ യുവജനമുന്നേററവും അദ്ധ്യാപക ചെറുത്തുനില്പും ഇതേ കാലയളവിൽ ശക്തമായ രാഷ്ട്രീയാവേശമായി ജ്വലിച്ചുനിന്നു. അഭിനവ ഭാരത യുവക് സംഘത്തിൽ നിന്ന് ആവേശമുൾക്കൊണ്ട കല്യാശ്ശേരിക്കാരൻ... കെ.പി.ആർ.

വർഗ്ഗ സംഘടനകളുടെ ഉദയവും സോഷ്യലിസ്ററ്–കമ്മ്യൂണിസ്ററ് ചിന്താഗതിയുടെ വ്യാപനവും മലബാറിൽ സമാന്തര രാഷ്ട്രീയ ബോധത്തിൻെറയും ബദൽ പ്രക്ഷോഭ മാർഗ്ഗങ്ങളുടെയും തീപ്പന്തം ഉയർത്തി. സമരമുന്നേററങ്ങളിൽ അലക്ഷ്യമായോ സാമ്പത്തിക കാരണങ്ങളാൽ പ്രചോദിതമായോ മാത്രം ഇളകിമറിഞ്ഞ ജനവിഭാഗങ്ങൾക്ക് രാഷ്ട്രീയ ബോധത്തിൻെറ ദിശാബോധം കൈവരുന്നത് ഈ ഘട്ടത്തിലാണ്. ഇതാകട്ടെ, സാമ്രാജ്യത്വത്തിനെതിരായ പുതിയ പോരാട്ട പഥങ്ങൾ തുറന്നു.

ഇന്ത്യൻ സ്വാതന്ത്ര്യസമര പ്രസ്ഥാനത്തിൽ ഇടതുപക്ഷ ചിന്താധാരയുടെ സ്വാധീനം വർദ്ധിച്ചുകൊണ്ടിരുന്ന കാലം. 1939. രണ്ടാം ലോക മഹായുദ്ധം. ഒന്നാംലോക മഹായുദ്ധത്തിൻെറ ഭയാക്രാന്തമായ അന്തരീക്ഷത്തിൽനിന്ന് ലോകം വിടുതൽ നേടുന്നതിനു മുമ്പ് രണ്ടാമതൊരു യുദ്ധം. യുദ്ധാനന്തര പുനർനിർമ്മാണം സാഫല്യമടയുംമുമ്പ് വീണ്ടുമൊരു മനുഷ്യക്കുരുതി. സാമ്രാജ്യങ്ങൾ വികസിപ്പിക്കാനും ജനങ്ങൾക്കും വിഭവങ്ങൾക്കും മേൽ ആധിപത്യമുറപ്പിക്കാനും ഭ്രാന്തസമാനമായി മുതലാളിത്ത ഭീമന്മാർ ആകാശത്തും ഭൂമിയിലും പോർവിളികളുമായി വന്നു. ജർമ്മനി പോളണ്ടിനെ ആക്രമിക്കുന്നു. ജർമ്മനിക്കെതിരെ ബ്രിട്ടനും ഫ്രാൻസും. ജർമ്മനിയുടെ യുദ്ധമോഹത്തിന് ചിറകുമുളപ്പിക്കാൻ ഇററലിയും ജപ്പാനും. രണ്ടാം ലോക മഹായുദ്ധം സങ്കല്പത്തിലെ ഭയസ്വപ്നത്തിൽനിന്ന് യാഥാർത്ഥ്യത്തിലെ ഭീകരതയായി.

ബ്രിട്ടീഷ് കോളനിയായ ഇന്ത്യയും യുദ്ധത്തിലേക്ക് വലിച്ചിഴയ്ക്കപ്പെട്ടു. യുദ്ധത്തിലെ ഇന്ത്യൻ പങ്കാളിത്തം ബ്രിട്ടീഷ് കോമൺസഭയിൽ ഇന്ത്യാ സ്റ്റേറ്റ് സെക്രട്ടറി എൻ.എസ്. ആമറി പ്രഖ്യാപിച്ചത് ഏകപക്ഷീയമായിട്ടായിരുന്നു. നാമമാത്രമായ അധികാരങ്ങളോടെ അന്ന് നിലനിന്ന നിയമസഭകളോടോ ഇന്ത്യൻ വൈസ്രോയിയോടോ വൈസ്രോയിയുടെ എക്സിക്യൂട്ടീവ് കൗൺസിലിനോടോ ആലോചിക്കാതെയായിരുന്നു ഈ പങ്കാളിത്ത പ്രഖ്യാപനം. ഏകപക്ഷീയവും ധിക്കാരപരവും ദൂരവ്യാപകമായ പ്രത്യാഘാതങ്ങൾ ഉളവാക്കുന്നതുമായ ഈ തീരുമാനത്തിനെതിരേ രാജ്യത്ത് വമ്പൻ പ്രതിഷേധങ്ങൾ ഉയർന്നു പൊങ്ങി.

യുദ്ധവിരുദ്ധ റാലികൾ തെരുവുകളിൽ ഇരമ്പി. ബോംബെ തൊഴിലാളികൾ യുദ്ധവിരുദ്ധ പണിമുടക്കിൽ. യുദ്ധഫണ്ടിലേക്കുള്ള പിരിവ് ജനങ്ങൾ ബഹിഷ്ക്കരിച്ചു. ആളുകളെ പട്ടാളത്തിൽ ചേർക്കുന്നതിനെതിരേ പിക്കററിങ്ങ്. യുദ്ധകാല ഗവൺമെൻറന്ന കോൺഗ്രസ്സ് ആവശ്യം ബ്രിട്ടൻ അംഗീകരിക്കാത്തതിൽ പ്രതിഷേധിച്ച് എല്ലാ മന്ത്രിസഭകളും രാജിവയ്ക്കാൻ കോൺഗ്രസ്സ് ഹൈക്കമാൻഡ് തീരുമാനിച്ചു. കോൺഗ്രസ്സ് നേതൃത്വത്തിലുണ്ടായിരുന്ന എല്ലാ പ്രവിശ്യാ മന്ത്രിസഭകളും രാജിവയ്ക്കുന്നു. നിയമസഭകളിൽ നിന്ന് കോൺഗ്രസ്സ് മന്ത്രിമാരുടെ രാജി.

1939–ലെ ബക്കളം സമ്മേളനം. കെ.പി.സി.സി നേതൃത്വം പൂർണ്ണമായും ഇടതുവിഭാഗത്തിൻെറ കൈകളിലേക്ക്. ബക്കളം സമ്മേളന വിജയം ചിറയ്ക്കൽ താലൂക്കിലാകമാനം രാഷ്ട്രീയ രംഗത്ത് നവോന്മേഷം പടർത്തി. 1940 ഏപ്രിൽ 15-ന് വീണ്ടുമാരംഭിച്ച ആറോൺ മിൽ സമരം വർഗ്ഗസംഘടനകൾക്ക് പ്രക്ഷോഭങ്ങളുടെ പരീക്ഷണ വേദിയായി. ഈ തൊഴിലാളി മുന്നേററത്തിലും കെ.പി. ആറിൻെറ വിശ്രമരഹിതമായ നേതൃത്വമുണ്ടായിരുന്നു.

യുദ്ധത്തിൻെറ കെടുതികൾ ക്ഷാമമായും വിലക്കയററമായും ജനജീവിതത്തെ താറുമാറാക്കി. കെടുതിയുടെ കാരണങ്ങൾ വിശദീകരിക്കാൻ കമ്മ്യൂണിസ്ററ് പാർട്ടിയുടെ നേതൃത്വത്തിൽ പ്രചാരണങ്ങൾ. രാജ്യമാകെ യുദ്ധവിരുദ്ധ റാലികൾ. ജാംഷെഡ്പൂർ, കാൺപൂർ, ബോംബെ, കൽക്കത്ത എന്നിവിടങ്ങളിൽ തൊഴിലാളി സമരങ്ങളുടെ ഉയിർത്തെഴുന്നേല്പ്. മലബാറിൽ യുദ്ധവിരുദ്ധ പ്രചാരണങ്ങളും സമരമുന്നേററങ്ങളും പ്രബലമായി. ഈ സമരങ്ങളെ ഏകീകരിക്കുന്നതിനായി രൂപംകൊണ്ട കമ്മിററിയുടെ സെക്രട്ടറി കെ.പി.ആർ.ഗോപാലനായിരുന്നു.

അഖിലേന്ത്യാ കോൺഗ്രസ്സ് നേതൃത്വം യുദ്ധത്തിനെതിരായ ശക്തമായ നിലപാടെടുത്തിരുന്നില്ല. ദേശീയ ഗവൺമെൻറ് രൂപീകരണത്തിന് വഴിയൊരുക്കപ്പെടുമെങ്കിൽ യുദ്ധത്തെ സഹായിക്കാനും അവർ തയ്യാറാവുമായിരുന്നു. ബഹുജനമുന്നേററങ്ങളെ ജ്വലിപ്പിക്കുന്നതിനും ഏകോപിപ്പിക്കുന്നതിനും പകരം ഗാന്ധിയൻ നേതൃത്വം വ്യക്തി സത്യാഗ്രഹത്തിലാണ് ഊന്നിയത്. ഇടതുപക്ഷത്തിൻെറ നേതൃത്വത്തിൽ സമരോത്സുകരായ ബഹുജനങ്ങൾക്ക് ഇതുമായി പൊരുത്തപ്പെടാനായില്ല. യുദ്ധവിരുദ്ധ സമരപ്രവർത്തനങ്ങൾക്ക് മുന്നിട്ടിറങ്ങിയവർക്കെതിരേ രാജ്യത്തെമ്പാടും അറസ്ററും മർദ്ദനവും വ്യാപകമായി. കോൺഗ്രസ്സിനകത്തെ മിതവാദ പ്രതികരണത്തിനെതിരേ ഇടതുപക്ഷ വിമർശനം രൂക്ഷമായ ഘട്ടത്തിലാണ് ബ്രിട്ടീഷ് നയത്തിൽ പ്രതിഷേധിക്കാൻ എ.ഐ.സി.സി സെക്രട്ടറി ആചാര്യ കൃപലാനി കോൺഗ്രസ്സുകാരെ ആഹ്വാനം ചെയ്തത്.

കോൺഗ്രസ്സ് സോഷ്യലിസ്ററ് നേതൃത്വത്തിലുള്ള കെ.പി.സി.സിയുടെ അധ്യക്ഷൻ കെ.ടി.കുഞ്ഞിരാമൻ നമ്പ്യാരും സെക്രട്ടറി കെ.ദാമോദരനുമായിരുന്നു. നാട്ടുരാജ്യങ്ങളിൽ (തിരുവിതാംകൂറിലും കൊച്ചിയിലും) കോൺഗ്രസ്സ് കമ്മിററികൾ പ്രവർത്തിച്ചിരുന്നുവെങ്കിലും ഇടതുപക്ഷ മുൻതൂക്കമുള്ള മലബാർ കമ്മിററിയുമായി അതിന് ബന്ധമുണ്ടായിരുന്നില്ല. യുദ്ധനയത്തിൽ പ്രതിഷേധിക്കാനുള്ള കൃപലാനിയുടെ പ്രസ്താവത്തിൻെറ പശ്ചാത്തലത്തിലാണ് 1940 സെപ്തംബർ എട്ടിന് ചാലപ്പുറത്ത് കെ.പി.സി.സി പ്രവർത്തക സമിതി യോഗം ചേരുന്നത്. എച്ച്. മഞ്ജുനാഥറാവുവിൻെറ വീട്ടിൽ ചേർന്ന യോഗത്തിൽ റാവുവിനെക്കൂടാതെ കെ.ടി.കുഞ്ഞിരാമൻ നമ്പ്യാർ, കെ.ദാമോദരൻ, എം.പി.ഗോവിന്ദമേനോൻ, കെ.പി.ആർ.ഗോപാലൻ, എ.സി. രാമൻ, സി.കെ.ഗോവിന്ദൻ നായർ. ഒ.ടി.ശാരദാകൃഷ്ണൻ, പി.സി.ശങ്കർ, പി.കെ.മൊയ്തീൻകുട്ടി എന്നിവരാണ് പങ്കെടുത്തത്. ഇന്ത്യാ വൈസ്രോയിയും ഇന്ത്യാ സെക്രട്ടറിയും രാജ്യത്തിൻെറ ദേശീയാവശ്യത്തെ സംബന്ധിച്ചു ചെയ്ത പ്രസ്താവനയിലും രാജ്യരക്ഷാ നിയമത്തിൻെറ മറവിൽ നാട്ടിലെമ്പാടും നടക്കുന്ന മർദ്ദനത്തിലും പ്രതിഷേധിക്കാൻ സെപ്തംബർ 15-ന് മർദ്ദന പ്രതിഷേധ ദിനമായി ആചരിക്കാൻ കെ.പി.സി.സി പ്രവർത്തക സമിതി പ്രാദേശിക ഘടകങ്ങളോട് അഭ്യർത്ഥിച്ചു.

''...ആഗസ്ററ് എട്ടാം തീയതി ഇന്ത്യാ വൈസ്രോയി ലിൻലിത്ത്ഗോ പ്രഭു ചെയ്ത പ്രസ്താവനയും അതിനെത്തുടർന്ന് ആഗസ്ററ് പതിനാലാം തീയതി ഇന്ത്യാ സെക്രട്ടറി ആമറി പാർലമെൻറിൽ ചെയ്ത പ്രസംഗവും ഇന്ത്യയുടെ ദേശീയാവശ്യത്തെ പൊതുവേയും ഇന്ത്യൻ നാഷണൽ കോൺഗ്രസ്സിൻെറ പ്രമേയങ്ങളെ പ്രത്യേകിച്ചും നിരസിച്ചുകൊണ്ടുള്ളവയാണെന്ന് വ്യക്തമായിരിക്കെകൊണ്ട് അതിൽ പ്രതിഷേധം രേഖപ്പെടുത്താനുള്ള കോൺഗ്രസ്സ് പ്രവർത്തക കമ്മിററിയുടെ തീരുമാനത്തെ ഈ യോഗം സ്വാഗതം ചെയ്യുന്നു. ബ്രിട്ടീഷ് സാമ്രാജ്യാധിപത്യവുമായുള്ള എല്ലാ ബന്ധങ്ങളും വിടർത്തിക്കൊണ്ടുള്ള പരിപൂർണ്ണ സ്വാതന്ത്ര്യത്തിൽ കുറഞ്ഞ യാതൊന്നുകൊണ്ടും ഇന്ത്യ തൃപ്തി



കെ. ദാമോദരൻ



വി.പി. ദേവകിയമ്മ

പ്പെടുകയില്ലെന്നും സ്വാതന്ത്ര്യസമരത്തിൻെറ വിജയവേളയിൽ പ്രായപൂർത്തി വോട്ടവകാശത്തോടുകൂടി തിരഞ്ഞെടുക്കുന്ന ജനപ്രതിനിധിസഭ മുഖേന രൂപവൽക്കരിക്കപ്പെടുന്ന ഭരണഘടന മാത്രമേ ഇന്ത്യയ്ക്ക് സ്വീകാര്യമായിരിക്കുകയുള്ളുവെന്നും കോൺഗ്രസ്സ് പ്രഖ്യാപിച്ചുകഴിഞ്ഞിട്ടുള്ളതാണ്..." എന്ന പ്രവർത്തക സമിതിയുടെ പ്രമേയം പുതിയ രാഷ്ട്രീയ കാഴ്ചപ്പാടിൻെറ സാക്ഷ്യപത്രം കൂടിയായി.

1940 സെപ്തംബർ 15-ൻെറ മർദ്ദന പ്രതിഷേധ ദിനാചരണത്തിലേക്കു നയിച്ച തീരുമാനത്തിനു മുമ്പുതന്നെ, അസംഘടിതമായ നിലയിൽ മലബാറിലെ വിവിധ പ്രദേശങ്ങളിൽ വർഗ്ഗ സംഘടനകളുടെ നേതൃത്വത്തിൽ യുദ്ധവിരുദ്ധ പ്രചാരണങ്ങളും വിലക്കയററത്തിനെതിരായ സമരങ്ങളും അലയടിച്ചിരുന്നു. ഈ ദുർബല മുന്നേററങ്ങളെപ്പോലും ചോരയിൽ മുക്കാനാണ് ബ്രിട്ടീഷ് ഭരണം ശ്രമിച്ചത്. ഇതേത്തുടർന്ന് 1940 മെയ് 20-ന് മർദ്ദനവിരുദ്ധ ദിനമായി ആചരിക്കാൻ കെ.പി.സി.സി തീരുമാനിച്ചു. എന്നാൽ ഗാന്ധിജിയുടെ ഇടപെടലിനെത്തുടർന്ന് പരിപാടി മാററിവയ്ക്കപ്പെട്ടു. സോഷ്യലിസ്ററ് നേതാക്കൾക്കെതിരായ മർദ്ദനത്തിൽ പ്രതിഷേധിച്ച് ജൂലായ് 21-ന് മർദ്ദന പ്രതിഷേധ ദിനത്തിന് കെ.പി.സി.സി തീരുമാനമെടുത്തു. ജില്ലയുടെ പതിനേഴു പ്രദേശങ്ങളിൽ അന്ന് പ്രതിഷേധ യോഗങ്ങൾ നടന്നു. ഗവൺമെൻറിനെതിരായ നിശിതമായ വിമർശനങ്ങളായിരുന്നു നേതാക്കളുടെ പ്രസംഗങ്ങളിൽ. ആഗസ്ററ് 18-ന് പൗരസ്വാതന്ത്ര്യ ദിനമാചരിക്കാനും പിന്നീട് തീരുമാനമായി. തുടർന്ന് ജാഥകളും യോഗങ്ങളും നിരോധിക്കപ്പെട്ടു. പ്രധാന നേതാക്കൾക്കെതിരെ അറസ്ററ് വാറണ്ടും.

1940 സെപ്തംബർ 15.

കെ.പി.സി.സി തീരുമാനിച്ച മർദ്ദന പ്രതിഷേധ ദിനം. കർഷകസംഘം അതിനുമുമ്പുതന്നെ ഈ ദിവസം വിലക്കയററ വിരുദ്ധ സമ്മേളനവും വിളിച്ചുചേർത്തിരുന്നു. രണ്ടു തീരുമാനങ്ങളും യാദൃച്ഛികമായി ഒരേ ബിന്ദുവിൽ കേന്ദ്രീകരിച്ചു. സെപ്തംബർ 15... കീച്ചേരിയിൽ.

കീച്ചേരി കർഷകസംഘടനയുടെ ആവേശകേന്ദ്രമായിരുന്നു. അതിൻെറ ആസ്ഥാനവും. മർദ്ദന പ്രതിഷേധത്തിനെതിരേ നിരോധനവും അടിച്ചമർത്തലും. റെയ്ഡ്, അറസ്ററ്, മർദ്ദനം. കളക്ടർ വില്യംസ് മർദ്ദന പ്രതിഷേധദിനം നിയമവിരുദ്ധമാക്കി. എന്നാൽ വിലക്കയററവിരുദ്ധ കർഷക സമ്മേളനം നിയമവിരുദ്ധമാക്കിയില്ല.

ദിനാചരണ നിരോധനം മറികടക്കാനുള്ള ഉപായമായിട്ടാണ് അധികാരികൾ കർഷക സമ്മേളനത്തെ കണ്ടത്. ജില്ലാ മജിസ്ട്രേട്ട് ചീഫ് സെക്രട്ടറിക്കയച്ച കത്തിൽ ഇക്കാര്യം വ്യക്തമാകുന്നു.

പൊന്നാനിയിലും മററും നൂറുകണക്കിനാളുകൾ പങ്കെടുത്ത 'വിലക്കയററവിരുദ്ധ' സമ്മേളന വിജയത്തിൻെറ പശ്ചാത്തലത്തിൽക്കൂടിയായിരുന്നു കീച്ചേരിയിലെ കർഷകസംഘ തീരുമാനം. സാമ്രാജ്യത്വത്തിനെതിരായ പുതിയ മുദ്രാവാക്യങ്ങൾ ഇവിടങ്ങളിൽ ശക്തമായി.

യുവസാമൂഹ്യപ്രവർത്തകയും മലബാർ കോൺഗ്രസ്സ് വർക്കിങ് കമ്മിററി അംഗവുമായ വി.പി.ദേവകിയായിരുന്നു നാലുമാസം മുമ്പ് തീരുമാനിക്കപ്പെട്ട കർഷക സമ്മേളനത്തിലേക്ക് നിശ്ചയിക്കപ്പെട്ട അദ്ധ്യക്ഷ.

ശക്തമായ പ്രതിഷേധത്തിൻെറ ആവശ്യകത ബോധ്യപ്പെടുത്തുന്നതായി പൊലീസ് അടിച്ചമർത്തലുകളും സാമ്രാജ്യത്വ നയസമീപനങ്ങളും. ഈയൊരു ഘട്ടത്തിലാണ് മൊറാഴയിലും തലശ്ശേരിയിലും മററും പ്രതിഷേധങ്ങൾ ഇരമ്പിയത്.

(അവസാനിക്കുന്നില്ല)





ആലങ്കോട് ലീലാകൃഷ്ണൻ

# ഭൂമിയുടെ രാഗങ്ങൾ



*പാടുന്നുവോ മിയാതാൻസെൻ, സ്വയം കത്തി-
യാളുന്ന ദീപകം, കണ്ണീരുണങ്ങാതെ
മേഘമൽഹാർ പാടുവാനെങ്ങു ഭൂമിയ്ക്ക്
ജീവൻെറ പച്ചയിൽ പെയ്യുന്ന ജീവിതം?
ആകാശസ്വച്ഛമാം രാഗസഞ്ചാരങ്ങ-
ളാരോ വിലയ്ക്കെടുക്കുന്നു, ഗർവ്വിഷ്ഠമാം
സിംഹാസനങ്ങൾക്കലങ്കാരമാകുന്നു
ദർബ്ബാറിൽ നിൻ കണ്ണുനീരിൻെറ കാനഡ.
തീവേനലാളുന്ന ഖാണ്ഡവംപോൽ നിന്നി-
ലോരോ കിനാവും പിടഞ്ഞു കത്തുമ്പൊഴും
രാജദാസ്യം പേറുമാത്മ ധർമ്മത്തിൻെറ
പാപം നിഴൽ വിരിയ്ക്കുന്നു നിൻ ജീവനിൽ.
എങ്കിലും താൻ സെൻ, പരസ്പരം തിന്നുന്ന
ജന്തുക്കൾ മേവും പരിഷ്ക്കാര രഥ്യയിൽ
പിന്നെയും പാടുന്നു ഭൂമിയും പൂക്കളു-
മിന്നും മറക്കാതെ നിൻെറ സങ്കീർത്തനം.
ഓരോ കിളിപ്പാട്ടു കേട്ടുണരുമ്പൊഴും,
ഓരോ പുഴയിൽ കുളിച്ചുകേറുമ്പൊഴും,
ഓരോ വനം കണ്ടു വിസ്മയിക്കുമ്പൊഴും
ഓരോ കടൽപ്പാട്ടിലാഴ്ന്നുറങ്ങുമ്പൊഴും
എണ്ണിയാൽത്തീരാത്ത രാഗങ്ങളാൽ തൻെറ
മണ്ണിൻ ഋതുസ്നാതഗന്ധം നുകർന്നവൻ
ഇന്നും നിലാവിൻ വിരൽകൊണ്ടു മീട്ടുന്ന
നെഞ്ചിലെ സിത്താറിലുണ്ടൊരു ജീവിതം
വിൺഹൃദന്തങ്ങളിൽ പെയ്യാതെ നിൽക്കുന്നൊ-
രിന്ദ്രചാപത്തിൻെറ വർഷ കാമങ്ങളെ
കൺകോണിലശ്രുനീർ മുത്താക്കുവാൻ തപി-
ച്ചുണ്മയായ് പെയ്യുന്ന മൃൺമയ ജീവിതം.
നീയെരിഞ്ഞേതീർന്ന സൂര്യായനങ്ങളിൽ
നീയലിഞ്ഞേപോയ കണ്ണീർത്തടങ്ങളിൽ
മണ്ണിൻ മരിക്കാത്തൊരാ പൊൻപരാഗങ്ങ-
ളിന്നും തളിർക്കുന്നു ജൈവ സംഗീതമായ്.

* അക്ബറിൻെറ ദർബ്ബാറിലെ രാജഗായകനായിരുന്ന മിയാതാൻസെൻ ദീപക് രാഗം പാടി കൊട്ടാരത്തിനു തീപിടിപ്പിച്ചതും പിന്നീട് ശിഷ്യർ മേഘമൽഹാർ പാടി തീയണച്ചതുമായ കഥ ഓർക്കാം



ഡോക്ടർ ജെയിംസ് വടക്കുംചേരി

# നമുക്കു വേണ്ടാതാകുന്ന പിഞ്ചോമനകൾ

(കഴിഞ്ഞ ലക്കത്തിൽനിന്നും തുടർച്ച)

## അനാഥരാവുന്ന പൈതലുകൾ



ദൈനംദിനമെന്നോണമുണ്ടാകുന്ന വാഹനാപകടങ്ങളിൽ മരിക്കുന്നവരുടെ മക്കൾ അനാഥരാവുന്നു. അത് ദൈവേഷ്ടപ്രകാരമാണെന്നു കരുതി നമുക്കാശ്വസിക്കാം. അതുപോലെ ആത്മഹത്യ ചെയ്തു കുഞ്ഞുമക്കളെ അനാഥരാക്കുന്ന നൂറുകണക്കിനു മാതാപിതാക്കളുണ്ടിവിടെ. അത്തരം കുഞ്ഞുങ്ങളുടെ തോരാത്ത കണ്ണുനീർ ആരു കാണുന്നു? ആർക്കു കാണണം. ഇതിലെല്ലാം കഷ്ടമാണ് കൊലപാതകാനന്തരം അനാഥരാവുന്ന കുഞ്ഞുങ്ങളുടെ കദനകഥകൾ. തൊടുപുഴയ്ക്കടുത്തുണ്ടായ ഒരു ഇരട്ട കൊലപാതകത്തിൽ കൊല്ലപ്പെട്ട മാതാപിതാക്കളുടെ 7 വയസ്സുകാരിയായ മകൾ ആക്രമണത്തിൽ പരിക്കൊന്നുമേല്ക്കാതെ രക്ഷപ്പെട്ടു. ഏഴു മാസം ഗർഭിണിയായ യുവതിയും കർഷകത്തൊഴിലാളിയായ ഭർത്താവുമാണ് സ്വന്തം കുടിലിനുള്ളിൽ ദാരുണമാംവിധം അജ്ഞാതരായവരുടെ കൈകളാൽ കൊല ചെയ്യപ്പെട്ടത്. അച്ഛനമ്മമാർ കൊല ചെയ്യപ്പെട്ടുവെന്നു മനസ്സിലാക്കിയ കുഞ്ഞ് പേടിച്ചുവിറച്ച് വീടിനു താഴെയുള്ള ആട്ടിൻകൂട്ടിൽ കുറെനേരം ഒളിച്ചിരുന്നുപോലും.

ഭർത്താക്കന്മാർ ഉപേക്ഷിച്ചുപോകുന്ന ഭാര്യമാരും അവരുടെ കുഞ്ഞുമക്കളും അനാഥരായിക്കഴിയുന്നു. മക്കൾക്കും ഭാര്യയ്ക്കും ചെലവിനു കൊടുക്കണമെന്ന നിയമങ്ങളൊക്കെയുണ്ടെങ്കിലും അതെല്ലാം വലിയ പണച്ചെലവും മാനസിക ക്ളേശവും ബുദ്ധിമുട്ടുമുള്ള കാര്യങ്ങളായതിനാൽ അനാഥരായിത്തന്നെ ജീവിതം തള്ളിനീക്കാനാണ് പലരും ഇഷ്ടപ്പെടുന്നത്. ഉയർന്ന സർക്കാർ ഉദ്യോഗസ്ഥന്മാർ മുതൽ കൂലിവേലക്കാർ വരെ മക്കളുടെ മേലുള്ള അവകാശം സ്ഥാപിച്ചുകിട്ടാനായി കോടതികൾ കേറി നടക്കുന്നതും കേരളത്തിലിന്ന് നിത്യസംഭവങ്ങളാണ്. വിവാഹമോചനക്കേസുകളിൽ വിധി കാത്തു കിടക്കുന്ന പതിനായിരത്തിലധികം കേസുകളെങ്കിലും കുടുംബ കോടതികളിലുണ്ടെന്നാണറിയുന്നത്. കേസും വിവാഹമോചനവും കുഞ്ഞുങ്ങളെ ച്ചൊല്ലിയുള്ള വഴക്കടിക്കലും മററും പിഞ്ചോമനകളെ എത്രമാത്രം ദുഃഖത്തിലാഴ്ത്തുന്നുവെന്ന് പലരും ചിന്തിക്കുന്നില്ലെന്നു തോന്നുന്നു.

## കുട്ടികളെ മുൻനിറുത്തി മോചനദ്രവ്യവും

കുട്ടികളെ തട്ടിക്കൊണ്ടുപോകലും മോചനദ്രവ്യമാവശ്യപ്പെടലുമെല്ലാം നേരത്തെ ചർച്ച ചെയ്ത കാര്യങ്ങളാണെങ്കിലും കേരളത്തിലത് വലിയ പ്രശ്നങ്ങളുണ്ടാക്കുന്ന കാലിക സംഭവങ്ങളാണ്. ചിററൂരിൽ നിന്നും രണ്ട് ഹൈസ്കൂൾ വിദ്യാർത്ഥികളെ അജ്ഞാതർ തട്ടിക്കൊണ്ടുപോയി. കോയമ്പത്തൂരിലുള്ള ഒരു ലോഡ്ജിൽ അവരെ ഒളിപ്പിച്ചുവച്ചശേഷം രണ്ടുലക്ഷം രൂപയാണ് മോചനദ്രവ്യമായി ആവശ്യപ്പെട്ടത്. സമരംമൂലം സ്കൂൾ പ്രവർത്തിക്കാത്തതിനാൽ കുട്ടികൾ വീട്ടിലേക്ക് മടങ്ങിവരുമ്പോഴാണ് അജ്ഞാതരായ റാഞ്ചികൾ അവരെ കൊണ്ടുപോയത്. അച്ഛന് സുഖമില്ലെന്നും ഉടൻ പാലക്കാട്ടുള്ള ആശുപത്രിയിലെത്തണമെന്നും പറഞ്ഞ് കുട്ടികളെ തെററിദ്ധരിപ്പിച്ചാണ് റാഞ്ചൽ നാടകം വിജയിപ്പിച്ചതുതന്നെ.

കുട്ടികളെ റാഞ്ചിക്കൊണ്ടുപോയി കിഡ്നിയെടുക്കുന്ന ഗൂഢസംഘങ്ങൾ പ്രവർത്തിക്കുന്നുണ്ടെന്ന ധാരണ പലരിലും ഉണ്ട്. ഫലമോ? തനിയെ, കൂട്ടുകാരില്ലാതെ, സ്കൂളിൽ പോവാൻ കുഞ്ഞുങ്ങൾ ഭയപ്പെടുന്നു. പതിമൂന്നുകാരിയെ വീട്ടിൽനിന്നും തട്ടിക്കൊണ്ടുപോകാൻ ശ്രമിച്ചത് നേമത്താണ്. ഒരു ഓട്ടോറിക്ഷയിൽ വന്ന് വീട്ടിലേക്ക് ബലമായി കയറിവന്ന മൂന്നുപേർ ബാലികയെ തൂക്കിയെടുത്ത് ഓട്ടോറിക്ഷയിൽ ഇട്ടു. ഇതുകണ്ട അവളുടെ അമ്മ ഉറക്കെ നിലവിളിച്ചതിനാൽ നാട്ടുകാരെത്തി റാഞ്ചികളുടെ കൈയിൽനിന്നും കുട്ടിയെ രക്ഷിച്ചുവത്രെ.

കിളിമാനൂരിൽ നിന്നും തട്ടിക്കൊണ്ടുപോയി ഏതോ അജ്ഞാത കേന്ദ്രത്തിൽ പാർപ്പിച്ച ശേഷം ഒരു കുഞ്ഞിനെ കഠിനമായി റാഞ്ചികൾ ആക്രമിച്ചു. പിന്നീട് വർക്കല സർക്കാർ ആശുപത്രിക്കു സമീപം അവർ ആ കുഞ്ഞിനെ ഇറക്കിവിട്ട് ഓടിപ്പോയതും ഈയടുത്തയിടയ്ക്കാണ്. വഴക്കുതീർക്കാനും പകപോക്കാനും ഇരയാക്കുന്നതും കുഞ്ഞുങ്ങളെത്തന്നെയെന്നതായിട്ടുണ്ട് ഇന്നത്തെ സ്ഥിതിവിശേഷം.

അയൽവീട്ടുകാർ തമ്മിലുള്ള പിണക്കത്തിന് വാശിതീർക്കുന്നതും കുഞ്ഞുങ്ങളോടായിരിക്കുന്നു! പുലയനാർകോട്ടയിൽ ഒരു ബാലൻ ട്യൂഷൻ കഴിഞ്ഞ് വീട്ടിലേക്കു വരുമ്പോൾ അവന്റെ അയൽക്കാരായ ഏതാനും പേർ ചേർന്ന് ആ കുട്ടിയെ കോട്ടയ്ക്കുള്ളിലേക്കു കൊണ്ടുപോയി വായ്ക്കകത്തേക്ക് വിഷം ഒഴിച്ചുകൊടുത്തുവെന്ന പരാതിയുടെ അടിസ്ഥാനത്തിൽ 5 പേരെ പൊലീസ് അറസ്ററു ചെയ്യുകയുണ്ടായി.

## മദ്യമിഠായിയും രംഗത്ത്

കുരുന്നു മനസ്സുകളെ വഴിതെററിക്കാനുള്ള പ്രവണതകളെ പ്രോത്സാഹിപ്പിക്കാൻ മദ്യമിഠായികൾ വില്ക്കുന്നതിനെതിരെ കേരളാ നിയമസഭയിൽപ്പോലും ഒച്ചപ്പാടുണ്ടായി. തലസ്ഥാന നഗരിയിൽ നിന്നും അറുപതുകിലോ മദ്യമിഠായികൾ എക്സൈസുകാർ പിടിച്ചെടുത്തതിന്റെ പേരിൽ നടപടികളെടുക്കാൻ സർക്കാർ തീരുമാനിക്കുകയുണ്ടായി. സർക്കാർ നടപടി എന്തൊക്കെയായിരുന്നുവെന്നോ, എത്രയിടംവരെ പോയെന്നോ അറിയില്ല. ഏതായാലും മയക്കുമരുന്നു ചേർത്ത ഐസ്ക്രീമുകൾ, മിഠായികൾ, ശീതള പാനീയങ്ങൾ എന്നിവ വില്പനയ്ക്ക് ഉണ്ടെന്നാണ് അറിയാൻ കഴിയുന്നത്.

കുട്ടികളെ നിർബന്ധിച്ച് മദ്യം കുടിപ്പിക്കാൻ ശ്രമിക്കുക-അവർക്ക് മയക്കുമരുന്നു കൊടുക്കുക-ഇവയും നടമാടുന്നുണ്ട്. ഫറോക്കിലെ ഒരു വിദ്യാലയത്തിൽ ഒൻപതാം ക്ളാസ്സിൽ പഠിക്കുന്ന ഒരു പെൺകുട്ടിയെ ഗൾഫിൽ ജോലികൊടുക്കാമെന്ന വാഗ്ദാനം നല്കി പ്രലോഭിപ്പിച്ച് ബോംബെയ്ക്ക് കൊണ്ടുപോയി പീഡിപ്പിച്ചുവെന്നൊരു കേസ് രജിസ്ററർ ചെയ്തു. ബോംബെയിലെത്തിയ കുട്ടിയെ മദ്യം കുടിപ്പിക്കാൻ ശ്രമിച്ചുവെന്നും മയക്കുമരുന്നു നിർബന്ധിച്ച് കഴിപ്പിച്ചെന്നും അങ്ങനെ നാലുമണിക്കൂർ അബോധാവസ്ഥയിലാക്കിയെന്നുമൊക്കെയാണ് പൊലീസിനു കിട്ടിയ പരാതിയിൽ പറഞ്ഞിരിക്കുന്നത്.

റാഗിംഗ് എന്നപേരിൽ കലാലയാന്തരീക്ഷത്തിൽ നടമാടുന്ന കാട്ടുസംസ്കാരത്തിൽ കഞ്ചാവുബീഡി വലിക്കാൻ നിർബന്ധിതരായി പിന്നീട് മയക്കുമരുന്നിനടിമയായിത്തീർന്നിട്ടുള്ള വിദ്യാർത്ഥികളുടെ കഥകൾ എത്ര വേണമെങ്കിലും നമുക്കു കാണാനാവും. ഇതെല്ലാം പുരോഗതിയുടെ ലക്ഷണമായും നവീനതയുടെ അടയാളമായും വ്യാഖ്യാനിക്കുന്നതാണ് ഏററവും പരിതാപകരം.

## കളവിന് പ്രേരിപ്പിക്കുന്നുവോ?

പാലക്കാട് ഒരു കല്യാണമണ്ഡപത്തിൽ വന്ന കുഞ്ഞുങ്ങളുടെ കഴുത്തിൽ നിന്നും സ്വർണ്ണാഭരണങ്ങൾ പൊട്ടിച്ചെടുക്കാൻ പരിശീലനം കൊടുത്ത് അയച്ച കുഞ്ഞുങ്ങളെ ഈയിടെ പിടികൂടുകയുണ്ടായി. പന്ത്രണ്ടു വയസ്സ് പ്രായമുള്ളൊരു പെൺകുട്ടിയും പത്തുവയസ്സു തോന്നിക്കുന്ന ഒരാൺകുട്ടിയുമാണ് മാല പൊട്ടിച്ചെടുക്കുന്നതിന് പിടിക്കപ്പെട്ടത്. വെറും മുപ്പതുസെക്കൻറുകൊണ്ട് മാല പൊട്ടിച്ചെടുക്കാൻ കുട്ടികൾ കാണിക്കുന്ന കൈവിരുത് അപാരം. നഗരത്തിലെ ഒരു പ്രധാന ഉത്സവസ്ഥലത്തുനിന്നും പത്തു വയസ്സുകാരായ നാലു കുട്ടികളെ പൊലീസ് അറസ്ററു ചെയ്തു. അമ്മമാരുടെ ചുമലിൽ ഉറങ്ങുന്ന കുഞ്ഞുകുട്ടികളുടെ വള ഊരിയെടുക്കുകയാണ് അവർ ചെയ്തിരുന്നത്. അത്തരത്തിൽ പരിശീലനം സിദ്ധിച്ച അൻപതോളം കുട്ടികളെങ്കിലും പാലക്കാട് ഭാഗത്തുമാത്രം ഉണ്ടെന്നാണ് അനുമാനിക്കപ്പെടുന്നത്. മോഷണം മുതൽ ഭവനഭേദനം വരെ ഈ കുട്ടികൾ ചെയ്യുന്നു. കുട്ടികളെ പരിശീലിപ്പിക്കാനായി ഒരു ഗൂഢസംഘം പ്രവർത്തിക്കുന്നുവെന്നാണറിയാൻ കഴിയുന്നത്.

## അച്ഛനും അമ്മയും മക്കളുമൊത്ത്

കേരളത്തിലിന്നു നടക്കുന്ന ആത്മഹത്യകളിൽ 20–25 ശതമാനം കുടുംബ-കൂട്ട ആത്മഹത്യകളാണെന്നാണ് പറയപ്പെടുന്നത്.

മൂലമററത്ത് ഒരു വീട്ടിലെ നാലുപേർ- അച്ഛനും അമ്മയും മക്കളും-വിഷം കഴിച്ച് ഒന്നിച്ചാത്മഹത്യ ചെയ്തു. കുടുംബ പ്രശ്നങ്ങളും ജീവിതനൈരാശ്യവുമാണ് ഈ കടുംകൈ ചെയ്യാൻ ആ കുടുംബാംഗങ്ങളെ പ്രേരിപ്പിച്ചതെന്ന് പറയപ്പെടുന്നു. ആത്മഹത്യ ചെയ്യുന്ന കുടുംബാംഗങ്ങളെയെല്ലാം പഠനവിധേയമാക്കാൻ കഴിയാത്തതിനാൽ എങ്ങനെയാണ് കുടുംബ ആത്മഹത്യ നടന്നതെന്ന് കൃത്യമായി പറയാനാവുകയില്ല. ഭാര്യയേയും രണ്ടു കുഞ്ഞുമക്കളേയും വാക്കത്തികൊണ്ട് വെട്ടിക്കൊന്നശേഷം ഗൃഹനാഥൻ ആത്മഹത്യ ചെയ്യുന്ന കേസുകൾ (ഇതു കോതമംഗലത്ത് നടന്നതാണ്) ധാരാളം പണ്ടും കേരളത്തിലുണ്ടായിട്ടുണ്ടെങ്കിലും കുടുംബാംഗങ്ങളുടെ സമ്മതത്തോടെതന്നെ എല്ലാവരുംകൂടെ ഒന്നിച്ച് ആത്മഹത്യ ചെയ്യുന്ന പ്രവണത വളരാൻ തുടങ്ങിയത് എൺപതുകളുടെ അവസാനത്തോടെയാണ്. പരസ്പരം കെട്ടിപ്പിടിച്ചും അല്ലെങ്കിൽ ബന്ധിച്ചും ആത്മഹത്യ ചെയ്യുന്ന മക്കളും മാതാപിതാക്കളും സന്തുഷ്ടമായ കുടുംബജീവിതം നയിച്ചിരുന്നവരാണോ? എന്തിനവർ ഈ കടുംകൈ ചെയ്യുന്നു? പഠനവിഷയമാക്കേണ്ട കാര്യങ്ങളാണവ.

## പരിഹാര മാർഗ്ഗങ്ങൾ

അഖിലേന്ത്യാ പരീക്ഷകളിൽ കേരളത്തിലെ കുട്ടികൾ വിജയിക്കുന്നില്ല. ഐ.എ.എസ്, ഐ.പി.എസ്, എൻട്രൻസ് പരീക്ഷകളിൽ നമ്മുടെ കുഞ്ഞുങ്ങൾ പരാജയപ്പെടുന്നതിന്റെ കാരണങ്ങളെ വിശകലനം ചെയ്യുന്ന ധാരാളം ലേഖനങ്ങൾ നാം കാണുന്നുണ്ട്. അവയെല്ലാം നല്ലതുതന്നെ! എന്നാൽ, നമ്മുടെ കുഞ്ഞുങ്ങൾ കൊല ചെയ്യപ്പെടുന്നു; ബലാൽസംഗം ചെയ്യപ്പെടുന്നു; ചൂഷണം ചെയ്യപ്പെടുന്നു; തട്ടിക്കൊണ്ടുപോകപ്പെടുന്നു. എന്തിനേറെ? വികലാംഗരായും വില്പനച്ചരക്കുകളായും അവർ മാറുന്നു. ഭിക്ഷാടനം ചെയ്യാനായും ലൈംഗിക രതിവികൃതങ്ങൾക്കടിമകളാകാനും അവർ നിർബന്ധിതരാക്കപ്പെടുന്നു. ആ കുഞ്ഞുകുട്ടികൾക്കുവേണ്ടി എന്തു ചെയ്യാനാകും, എന്തു ചെയ്യണം എന്നതിനെപ്പററി നാം ഉറക്കെ ചിന്തിക്കേണ്ട സമയമായിരിക്കുന്നു. അഖിലേന്ത്യാ പരീക്ഷകളെക്കാൾ എത്രയോ വലുതാണ് അടിസ്ഥാന പ്രശ്നങ്ങൾ.

കേരളത്തിൽ ഹോമിക്കപ്പെടുന്ന പിഞ്ചോമനകളുടെ ഒരു "ക്രോസ് സെക്ഷൻ" ആണ് നമ്മൾ കണ്ടത്. കുഞ്ഞുങ്ങളുടെ ഭാവി സുരക്ഷിതമാക്കാനും അവരെ സംരക്ഷിക്കാനും 1850 മുതൽ പ്രത്യേക നിയമങ്ങൾ ഇവിടെ നിലവിലുണ്ടായിരുന്നുവെന്നത് അഭിമാനാർഹംതന്നെ. എന്നാൽ അവയെല്ലാം നിയമപുസ്തകങ്ങളിലെ ഉണ്ടായിരുന്നുള്ളുവെന്നതാണ് മറെറാരു യാഥാർത്ഥ്യം. കുട്ടികളുടെ നന്മയ്ക്കും, ക്ഷേമത്തിനും, ഉന്നതിക്കും വേണ്ടി സംസ്ഥാനം പ്രത്യേകം ശ്രദ്ധിക്കണമെന്നുള്ള ലക്ഷ്യത്തോടെ 1920-ൽ ഇന്ത്യയിൽ ആദ്യമായി കുട്ടികൾക്കായിട്ടുമാത്രം ഒരു നിയമം ഉണ്ടാക്കിയത് പഴയ മദ്രാസ് പ്രോവിൻസിൽ ആയിരുന്നു. അതിന്റെ ഒരു ഭാഗമായിരുന്നല്ലോ കേരളത്തിലെ മലബാർ പ്രദേശവും. 1920-ലെ മദ്രാസ് കുട്ടികൾ നിയമം മലബാറിൽ നടപ്പാക്കിയിരുന്നെങ്കിലും തിരുവിതാംകൂറിലോ കൊച്ചിയിലോ ആ നിയമം നിലവിൽ ഉണ്ടായിരുന്നില്ല. അതുകൊണ്ട്, കാലക്രമേണ തിരുവിതാംകൂർ കുട്ടികൾ നിയമവും കൊച്ചി കുട്ടികൾ നിയമവും ഇവിടെ നടപ്പിൽ വന്നു. 1972-ൽ മലബാർ, കൊച്ചി, തിരുവിതാംകൂർ എന്നീ പ്രദേശങ്ങളിൽ നിലവിൽ നിന്നിരുന്ന നിയമങ്ങളെ ഏകോപിപ്പിച്ച് കേരളാ കുട്ടികൾ നിയമം പ്രാബല്യത്തിൽ കൊണ്ടുവന്നു. എന്തിന് ഈ നിയമം കൊണ്ടുവന്നു എന്നതിനൊന്നും ഇപ്പോൾ പ്രസക്തിയില്ല. എന്നാൽ, ആ നിയമം നടപ്പിൽ കൊണ്ടുവരാൻ ഒട്ടും ശ്രദ്ധിക്കാതിരുന്ന ഒരു സംസ്ഥാനമായിരുന്നു കേരളമെന്ന ചീത്തപ്പേര് ഇപ്പോഴും നിലനില്ക്കുന്നു. മാറിമാറി വന്ന സർക്കാരുകൾക്കൊന്നും ആ നിയമം അത് അർഹിക്കുന്ന വിധം നടപ്പിൽ കൊണ്ടുവരണമെന്നു തോന്നിയിരുന്നില്ലായെന്നതായിരുന്നു സത്യം. അവഗണിക്കപ്പെടുന്ന, ചൂഷണം ചെയ്യപ്പെടുന്ന, നിയന്ത്രിക്കാൻപററാത്ത, കുററകൃത്യങ്ങളിൽ ഏർപ്പെടുന്ന കുട്ടികളെ കൈകാര്യം ചെയ്ത് അവരെ നന്നാക്കിയെടുക്കുവാനായി അന്തർദ്ദേശീയ തലങ്ങളിൽ അംഗീകരിച്ച തത്ത്വങ്ങളുടെ വെളിച്ചത്തിൽ നിയമവകുപ്പുകൾ എഴുതിയുണ്ടാക്കാൻ ശ്രമിച്ചവരാരുംതന്നെ പിന്നീടവ പ്രാബല്യത്തിൽ കൊണ്ടുവരാൻ ശ്രമിച്ചതായി കണ്ടില്ല. ഫലമോ? കുററകൃത്യങ്ങളുമായി ബന്ധപ്പെട്ട് പിടിക്കപ്പെടുന്ന കുട്ടികളെ കുററവാളികളെന്ന് കണക്കിൽത്തന്നെ കൈകാര്യം ചെയ്യുന്നൊരു സംവിധാനം ഇവിടെ നിലവിൽ വന്നു.

1939 മുതൽ വനിതകൾ പൊലീസിൽ നിയമിക്കപ്പെട്ടിരുന്ന ഒരു പ്രദേശമാണ് നമ്മുടേത്. എന്നാൽ, കുട്ടികളുടെ കാര്യങ്ങൾ കൈകാര്യം ചെയ്യാനായി പൊലീസിൽ

കുഞ്ഞുങ്ങളുടെ ഭാവി സുരക്ഷിതമാക്കാനും അവരെ സംരക്ഷിക്കാനും 1850 മുതൽ പ്രത്യേക നിയമങ്ങൾ ഇവിടെ നിലവിലുണ്ടായിരുന്നുവെന്നത് അഭിമാനാർഹം തന്നെ. എന്നാൽ അവയെല്ലാം നിയമപുസ്തകങ്ങളിലേ ഉണ്ടായിരുന്നുവെന്നുള്ളതാണ് മറ്റൊരു യാഥാർത്ഥ്യം.

പ്രത്യേകമായൊരു യൂണിററില്ലാത്ത ഒരു സംസ്ഥാനവുമാണ് നമ്മുടേത്. വനിതാ പൊലീസുകാർ കൂടുതലായി ഉൾപ്പെടുന്ന ''ജൂവനയിൽ പൊലീസ്'' വിദേശരാജ്യങ്ങളിൽ പ്രവർത്തിക്കുന്നുണ്ട്. എന്തുകൊണ്ട് കുട്ടികൾ ചെയ്യുന്ന–കുട്ടികൾക്കെതിരെ ചെയ്യുന്ന കുററകൃത്യങ്ങളെ കൈകാര്യം ചെയ്യാനായി നമുക്ക് സ്വന്തമായിട്ടൊരു ''ജൂവനയിൽ പൊലീസ്'' വികസിപ്പിച്ചെടുത്തുകൂടാ? സർക്കാരും പൊതുജനങ്ങളും ശ്രദ്ധിക്കേണ്ട മർമ്മപ്രാധാന്യമുള്ളൊരു കാര്യമാണത്. പ്രീപ്രൈമറി തലം മുതൽ കുഞ്ഞുങ്ങളെ സമരത്തിനിറക്കാനും ക്ലാസ്സ് ബഹിഷ്കരിക്കാനും സഹപാഠികൾക്കെതിരെ കത്തിയോങ്ങാനും, പടക്കമെറിയാനും, ആസിഡ് ബൾബ് കൊണ്ടുവരാനും സൈക്കിൾ ചെയിൻ ചുഴററാനും പഠിപ്പിക്കുന്നൊരു അക്രമ–അധമ വികാരസംസ്കാരത്തിൽ കുട്ടികളെ നേർവഴിക്കു കൊണ്ടുവരാൻ പ്രത്യേക പരിശീലനം സിദ്ധിച്ച പൊലീസുകാർക്കു കഴിയുമെന്നത് അന്തർദ്ദേശീയ തലത്തിൽത്തന്നെ അംഗീകരിക്കപ്പെട്ടിരിക്കുന്ന കാര്യങ്ങളാണ്.

കേരളാ പൊലീസ് കൈകാര്യം ചെയ്യുന്ന കുട്ടികളുടെ കേസുകൾ വളരെ വിരളമാണ്. 1991–ലെ കണക്കുകൾ തന്നെ നമുക്കൊന്നു പരിശോധിക്കാം. ആ വർഷം തമിഴ്നാട്ടിൽ 1562–ഉം മഹാരാഷ്ട്രയിൽ 3396–ഉം മദ്ധ്യപ്രദേശിൽ 2806–ഉം ഗുജറാത്തിൽ 1158–ഉം കുററകൃത്യങ്ങളിൽ കുഞ്ഞുങ്ങൾ ഉൾപ്പെട്ടതായിട്ടാണു കണ്ടത്. എന്നാൽ കേരളത്തിലാവട്ടെ, വെറും 87 എണ്ണം. പ്രത്യേക/പ്രാദേശിക നിയമത്തിൻ കീഴിലിവിടെ കൈകാര്യം ചെയ്യേണ്ടിവന്നത് വട്ടപ്പൂജ്യം. എന്നുവച്ചാൽ, പല സംസ്ഥാനങ്ങളിലും–തമിഴ് നാട്ടിൽ 14053, മഹാരാഷ്ട്രയിൽ 4927 എന്നീ വിധത്തിൽ–പൊലീസ് കൈകാര്യം ചെയ്യുന്ന വിവിധ പ്രത്യേക/പ്രാദേശിക നിയമങ്ങൾക്കു കീഴിൽ ഒരൊററ കുഞ്ഞുപോലും മേമ്പൊടിക്കായി ഉണ്ടായില്ലെന്നർത്ഥം. ഇതിന്റെ അർത്ഥം: (1) ഇന്ത്യയിലെ ഇതര സംസ്ഥാനങ്ങളിൽ നിലവിലുള്ള പ്രത്യേക/പ്രാദേശിക നിയമങ്ങൾ നമ്മുടെ നാട്ടിൽ പ്രസക്തമല്ല; (2) പ്രത്യേക/പ്രാദേശിക നിമയങ്ങൾ നടപ്പിലാക്കാൻ നമ്മൾ കാര്യമായ ശ്രദ്ധ ചെലുത്തുന്നില്ല. രണ്ടായാലും അവ മനോവേദനയുണ്ടാക്കുന്ന കാര്യങ്ങളാണ്.

കുട്ടികളുടെ ഉന്നതിക്കായി 1986–ൽ പ്രാബല്യത്തിൽ വന്ന ജൂവനയിൽ ജസ്ററിസ് ആക്ട് കേരളത്തിൽ എത്രമാത്രം കാര്യക്ഷമമായി നടപ്പിലാക്കിയിട്ടുണ്ടെന്ന് പഠിക്കുന്നതുകൊള്ളാം. അതിൽ കുററംചെയ്യുന്ന കുഞ്ഞുങ്ങളെക്കൂടാതെ അവരെ അവഗണിക്കുന്നവർക്കെതിരെ വരെ ശിക്ഷാനടപടികൾ എടുക്കുന്നതിനായി നിയമങ്ങളുണ്ട്. എന്നാൽ പ്രയോജനരഹിതങ്ങളായ നിയമങ്ങളായി നിലകൊള്ളുകയാണെന്ന ആക്ഷേപം നിലനില്ക്കുന്നു.



ഡോ. വി. രവീന്ദ്രൻ, വെങ്ങാനൂർ

# ഒഴുകിയെത്തുന്ന ഒരു മാരകരോഗം





1994 പ്രളയത്തിൻെറയും ഒരു വർഷമായിരുന്നു. ഇടവപ്പാതിയെന്നും തുലാവർഷമെന്നുമുള്ള പതിവുകൾക്കു വിപരീതമായി കാലവർഷം ക്രമംതെററി ഒഴുകി വന്നു. കോടിക്കണക്കിനു നാശനഷ്ടമുണ്ടാക്കിക്കൊണ്ടു കടന്നുപോയ പ്രളയത്തിൽ ചില ഹതഭാഗ്യർക്കെങ്കിലും ജീവൻ നഷ്ടപ്പെടേണ്ടി വന്നിട്ടുണ്ട്. ജലത്തിലൂടെ പകരുന്ന രോഗങ്ങളിൽ കോളറ, ഛർദ്ദി, അതിസാരം തുടങ്ങിയവ മനുഷ്യജീവൻ അപഹരിക്കുന്നതിൽ അഗ്രഗണ്യമായി കാണപ്പെട്ടിരുന്നെങ്കിലും ഇത്തവണ ഇക്കൂട്ടത്തിൽ എലിപ്പനിയും കടന്നുവന്നു. കേരളത്തിൽ കോഴിക്കോടു മുതൽ തിരുവനന്തപുരംവരെ നിരവധിപേർ എലിപ്പനിമൂലം മരിക്കുന്നതായി പത്രറിപ്പോർട്ടുകൾ നിരന്തരം വന്നുകൊണ്ടിരിക്കുന്നു. എലിപ്പനി പിടിപെട്ട് കുറേ മരണങ്ങൾ സംഭവിച്ചതോടെ സർക്കാരും ഡോക്ടർമാരും ജനങ്ങളുമൊക്കെ ഈ രോഗത്തെക്കുറിച്ച് ആലോചിക്കാൻ തുടങ്ങിയിട്ടുണ്ട്. പ്രാരംഭത്തിൽ കണ്ടുപിടിച്ചു ചികിത്സിച്ചാൽ വളരെ വേഗം രോഗശമനം കിട്ടുന്നതും എന്നാൽ വൈകിപ്പോയാൽ മനുഷ്യജീവനു ഭീഷണിയായി മാറുന്നതുമായ ലെപ്റേറാ സ്പൈറോസിസാണ് എലിപ്പനി എന്ന പേരിൽ അറിയപ്പെടുന്നത്.

ലെപ്റേറാ സ്പൈറ എന്ന വിഭാഗത്തിൽ വരുന്ന ബാക്ടീരിയകൾ അവയുടെ നാച്ചുറൽ ഹോസ്ററുകളായ എലി, പട്ടി, പന്നി തുടങ്ങിയ ജന്തുക്കളുടെ മൂത്രത്തിലൂടെ പുറത്തുവന്ന് മനുഷ്യശരീരത്തിൽ കടന്നുകൂടി ഉണ്ടാക്കുന്നതാണ് ഈ രോഗം. പലപ്പോഴും ഇത്തരം ജന്തുക്കളിൽ 'നല്ലപിള്ള'യായി കഴിഞ്ഞുകൂടുന്ന ഈ അണുക്കൾ മനുഷ്യശരീരത്തിലെത്തുമ്പോഴാണ് രോഗകാരികളായിത്തീരുന്നത്. 1886-ൽ വീൽ (Weil) എന്ന ശാസ്ത്രജ്ഞനാണ് മനുഷ്യനിൽ ലെപ്റേറാ സ്പൈറ ഉണ്ടാക്കുന്ന മഞ്ഞപ്പിത്തത്തെക്കുറിച്ച് ആദ്യമായി വിവരം നല്കിയത്. 'വീൽസ് ഡിസീസ്' എന്ന പേരിൽ അറിയപ്പെടുന്ന ഈ രോഗത്തിൻെറ അണുക്കളെ വേർതിരിച്ചെടുത്തതും അവയെ 'ലെപ്റേറാ സ്പൈറ ഇക്ടറോ ഹെമൊറാജിക്ക' (Lepto Spira Ictero haemorrhagica) എന്നു നാമകരണം ചെയ്തതും 1915-ലാണ്. ലെപ്റേറാ സ്പൈറ കുടുംബത്തിലെ ഇക്ടറോ ഹെമൊറാജിക്ക, (L. Ictero haemorrhagica), കാനിക്കോള (L. Canicola), ലെബ്ഡോമാഡിസ് (L. Lebdomadis), പൊമോണ (L. Pomona), ഓട്ടംനാലിസ് (L. Autumnalis) എന്നിങ്ങനെ അഞ്ച് അംഗങ്ങളാണ് മനുഷ്യരിൽ രോഗമുണ്ടാക്കുന്നവയെങ്കിലും ഇവയിൽ പ്രധാനി എലിയിലൂടെ പകരുന്ന ആദ്യത്തേതുതന്നെ. സാധാരണ മൈക്രോസ്കോപ്പിലൂടെ കാണാൻ കഴിയാത്തവിധം നേർത്ത നാരുകൾ (Leptos = fine or thin) പോലുള്ള ഇവയെ 'ഡാർക്ക് ഗ്രൗണ്ട് ഇല്യൂമിനേഷനിലൂടെയോ (Dark Ground Illumination) ഇലക്ട്രോൺ മൈക്രോസ്കോപ്പിലൂടെയോ മാത്രമേ കാണാൻ കഴിയൂ. അതീവ ചലനശേഷിയുള്ള ഇവയുടെ അഗ്രം നീളൻ കുടയുടെ കാലുകൾ പോലെ വളഞ്ഞിരിക്കും. എലി തുടങ്ങിയ ജന്തുക്കളുടെ കിഡ്നിയിൽ (Renal Tubules) വസിക്കുന്ന ഇവ മൂത്രത്തിലൂടെ പുറത്തുവന്ന് (1 ml മൂത്രത്തിൽ 100 മില്യൺവരെയുണ്ടാകാം!) മലിന ജലാശയങ്ങൾ, അഴുക്കുചാലുകൾ, നീന്തൽക്കുളങ്ങൾ, ടാങ്കുകൾ എന്നിവയിലെ ജലത്തിൽ അധിവസിക്കുകയും സാഹചര്യം കിട്ടിയാൽ മനുഷ്യശരീരത്തിലേക്ക് ത്വക്കിലൂടെയോ, ത്വക്കിലെ ചെറിയ മുറിവുകളിലൂടെയോ വായിലേയും നാസാരന്ധ്രങ്ങളിലേയും നേർത്ത ചർമ്മങ്ങളായ Mucous Membrance ലൂടെയോ രക്തത്തിൽ കടന്നുകൂടുകയും ചെയ്യുന്നു. ആൽക്കലൈൻ മീഡിയമുള്ള ജലത്തിൽ മാത്രമേ ഇതിനു ജീവിക്കാൻ കഴിയൂ. കൃഷിക്കാർ, ശുചീകരണ പ്രവർത്തകർ, മൃഗസംരക്ഷണ വകുപ്പിലെ ഡോക്ടർമാർ ഉൾപ്പെടെയുള്ള ജീവനക്കാർ എന്നിവരാണ് ഇവയുടെ പ്രധാന ഇരകൾ. കുളത്തിൽ നീന്തുന്നവരേയും ഇതു ബാധിക്കാം.



ലെപ്റേറാ സ്പൈറ, സാർക്ക് റൂഫീൽഡ് മൈക്രോസ്കോപ്പിലൂടെ

ജന്തുക്കളുടെ ഉമിനീരിലൂടെ ഈ അണുക്കൾ പുറത്തു വരുന്നതായി കാണപ്പെട്ടിട്ടില്ലാത്തതി





ഡോ.വി.എം.ബ്രഹ്മദത്തൻ നമ്പൂതിരി

# ഭാരതീയ ചികിത്സാശാസ്ത്രവും എലിപ്പനിയും



പാശ്ചാത്യ ചികിൽസാരീതിയുടെ ആകർഷണീയതയാലും കാലികമായ മാറ്റങ്ങൾക്കനുസൃതമായ ഗവേഷണ സൗകര്യം ലഭിയ്ക്കായ്കയാലും പിൻനിരയിലേയ്ക്ക് മാറേണ്ടിവന്ന ഭാരതീയ ചികിൽസാ ശാസ്ത്രത്തിൻെറ സാദ്ധ്യതകൾ വളരെ വിശാലമാണെന്നതിൽ ആർക്കും എതിരഭിപ്രായമുണ്ടാവില്ല. ആരോഗ്യ പരിപാലന രംഗത്ത് രോഗനിവാരണത്തിനും ജീവരക്ഷയ്ക്കും പുതിയ മാർഗ്ഗങ്ങൾ കണ്ടെത്തുമ്പോൾ മറെറാരുവശത്ത് സാധാരണ കാണാത്തതും അവ്യക്തവും ആയ പല രോഗങ്ങളും ഇന്ന് ജീവൻെറ നിലനില്പിനുതന്നെ ഭീഷണി ഉയർത്തിക്കൊണ്ടരിക്കുകയാണ്. 1940-കളിൽ ഭാരതത്തിൽ പടർന്നുപിടിച്ച വിഷൂചികയുടെ കറുത്ത മുഖം മനസ്സിൽ തങ്ങിനിൽക്കുന്നവർ ഇന്നും ധാരാളമുണ്ട്. എലികൾ വഴി മാത്രം സംക്രമിക്കുന്ന വിഷൂചികയാണ് അന്നു ഭീഷണി മുഴക്കിയിരുന്നതെങ്കിൽ ഇന്ന് എലിപ്പനി എന്ന രോഗമാണെന്നു മാത്രം. ഇതു സംബന്ധിച്ച് വളരെ അവ്യക്തമായ ഒരു ചിത്രം മാത്രമാണ് ലഭ്യമാകുന്നത്. ഭാരതീയ ചികിൽസാ ശാസ്ത്രത്തിൻെറ കാഴ്ചപ്പാടിൽ ഈ രോഗത്തെ വിഷചികിൽസാ വിഭാഗത്തിൽ ഉൾപ്പെടുത്താനേ നിവൃത്തിയുള്ളൂ. എന്നു, പറയുമ്പോൾ വിഷചികിൽസാ വിഭാഗത്തെ പൊതുവേ സൂചിപ്പിക്കാതിരിക്കുന്നത് ശാസ്ത്രത്തോടു കാണിക്കുന്ന അവഹേളനമായിത്തീരും.

കായചികിൽസ തുടങ്ങിയ എട്ടു വിഭാഗങ്ങളിൽ ദംഷ്ട്രാ ചികിൽസ (ടോക്സിക്കോളജി) എന്ന വിഭാഗത്തിലാണ് വിഷചികിൽസ ഉൾപ്പെടുന്നത്. വിഷം അകൃത്രിമം, കൃത്രിമം എന്നു രണ്ടായി തിരിയുന്നു. പ്രകൃതിദത്തമായതിനെ അകൃത്രിമവിഷമെന്നു പറയുന്നു. ചെടികൾ, കിഴങ്ങുകൾ എന്നിവയിൽ കാണുന്നവയും പാമ്പ് മുതലായ ജീവികളിൽ കാണുന്നവയും അകൃത്രിമ വിഷങ്ങളാണ്. ഔഷധങ്ങളുടെ കൂടിച്ചേരലിൽ നിന്നും വിഷമായി രൂപാന്തരപ്പെടുന്നതിനെ കൃത്രിമവിഷം എന്നു പറയുന്നു. അകൃത്രിമ വിഷത്തിൽ ജീവികളിൽ കാണുന്ന വിഷത്തെ ജംഗമവിഷമെന്നും, ചെടികൾ, കിഴങ്ങുകൾ എന്നിവയിൽ കാണുന്നതിനെ സ്ഥാവര വിഷം എന്ന വിഭാഗത്തിലും ഉൾപ്പെടുന്നു. ദന്തം, നഖം, അസ്ഥി എന്നിവ കൊണ്ടുള്ള മുറിവ്, മൂത്രം, മലം, ഉമിനീർ, ശുക്ളം തുടങ്ങിയ ഭാഗങ്ങൾ വിഷാംശം ഉൾക്കൊള്ളുന്നു. മലം, മൂത്രം, ഉമിനീര്, ശുക്ളം എന്നിവ ദേഹത്തിൽ തട്ടിയാലും അകത്തുപെട്ടാലും ആരോഗ്യത്തിനു ഹാനികരമാണ്. ജംഗമ വിഷത്തിൽ ഉൾപ്പെടുന്നു എലിവിഷം.

എലിപ്പനി അഥവാ വീൽസ് എന്ന രോഗം എലികളുടെ മൂത്രം അകത്തുപെടുകയോ രക്തത്തിൽ കലരുകയോ കാരണത്താലുണ്ടാകുന്നു എന്ന നിഗമനത്തിലാണ് ആധുനിക വൈദ്യശാസ്ത്രം എത്തിയിരിക്കുന്നത് എന്നറിയുന്നു. എല്ലാ വർഗ്ഗത്തിൽപ്പെട്ട എലികളുടെ മൂത്രത്തിനുമുണ്ടോ എന്നു വ്യക്തമായി പറഞ്ഞു കാണുന്നില്ല.

ഈ പേരിൽ ഒരു രോഗം ചൂണ്ടിക്കാണിക്കുന്നില്ലെങ്കിൽക്കൂടി പൊതുവായ വിശകലനം ഭാരതീയ ചികിൽസാ ശാസ്ത്രത്തിൽ പ്രതിപാദിക്കുന്നുണ്ട്. എലികൾ 18 തരത്തിലുണ്ടെന്നാണ് അഷ്ടാംഗഹൃദയത്തിലും സുശ്രുതത്തിലും പറഞ്ഞുകാണുന്നത്. 16 തരത്തിലാണെന്നു ജ്യോൻസ്നികയിൽ പറയുന്നു. ഏതായാലും ഈ വിഭാഗത്തിൽ തൊരപ്പൻ മുതൽ ചുണ്ടെലിവരെ ഉൾപ്പെടുന്നുണ്ട്. എലിയുടെ ശുക്ളത്തിനാണ് വിഷമുള്ളതായി പറഞ്ഞിരിക്കുന്നതെന്ന കാര്യം പ്രത്യേകം ശ്രദ്ധേയമാണ്. എലിപ്പനിക്ക് തത്തുല്യമായ പ്രതിപാദനങ്ങൾ കാണുന്നില്ല. പൊതുവെ ജംഗമ വിഷം മൂത്രം, പുരീഷം മുതലായവയെ ആശ്രയിച്ചിരിക്കുന്നതായി മുൻപു പറഞ്ഞുവല്ലോ. അതുകൊണ്ട് എലികളുടെ മൂത്രത്തിന് വിഷമില്ലെന്നു പറയാനാവില്ല. വിഷാംശം ശുക്ളത്തിലാണ് കൂടുതലെന്നു കണക്കാക്കണം. എലി കടിച്ചാലും വിഷമുണ്ട്. എലികളിൽ നിന്നുണ്ടാകുന്ന വിഷബാധ യഥാസമയം ചികിൽസിച്ചാൽ കുറയുമെങ്കിലും തീരെ വിട്ടുമാറാൻ ബുദ്ധിമുട്ടുള്ളതാണ്. വളരെ പെട്ടെന്നു വ്യാപിക്കുന്നതുമാണ്. വസ്തിപ്രദേശത്ത് നീരുവരുക, നീലിക്കുക എന്നീ ലക്ഷണങ്ങൾ കണ്ടാൽ അതിനെ ഗൗരവത്തോടെ കാണണം. ഈ വിഷയത്തിൽ കൂടുതൽ ഗവേഷണവും പഠനവും ആവശ്യമാണ്.

നാൽ എലി കടിച്ചാൽ ഈ രോഗം പിടിപെടും എന്ന ധാരണ ശരിയല്ല.

രോഗാണു ശരീരത്തിൽ പ്രവേശിച്ചുകഴിഞ്ഞാൽ ഏകദേശം 10 ദിവസത്തിനകം (4 മുതൽ 21 വരെ) രോഗലക്ഷണങ്ങൾ കാണിച്ചുതുടങ്ങും. ആദ്യം ഫ്ളൂ മാതിരി പനി, കഠിനമായ പേശീവേദന, തലവേദന എന്നിവയായിരിക്കും ലക്ഷണങ്ങൾ. കണ്ണിൽ ചെങ്കണ്ണു മാതിരി ചുവപ്പുണ്ടായേക്കാം. ഈ അവസരത്തിൽ വൈറൽ ഫീവറാണെന്നു സംശയിക്കപ്പെട്ടേക്കാം. എങ്കിലും രോഗിയുടെ രക്ത പരിശോധനയിലൂടെ ആദ്യത്തെ ആഴ്ചതന്നെ ഈ അണുക്കളെ പിടികൂടാം. ക്രമേണ പനി കുറയുകയും പിന്നീടു പനി വീണ്ടും വരികയും, പനിയോടൊപ്പം മഞ്ഞപ്പിത്തം, കിഡ്നി സംബന്ധമായ അസുഖങ്ങൾ, ഹൃദയാസ്വാസ്ഥ്യങ്ങൾ, ചെറിയ തോതിലുള്ള രക്തസ്രാവങ്ങൾ എന്നിവ പ്രത്യക്ഷമാവുകയും രോഗിയുടെ നില വഷളാവുകയും ചെയ്യും. ഈ അവസരത്തിൽ രക്തത്തിൽനിന്നും ഈ അണുക്കൾ അപ്രത്യക്ഷമാകും. അവ കരൾ, കിഡ്നി തുടങ്ങിയ അവയവങ്ങളിൽ കുടിയേറും. ഈ സമയം കിഡ്നിയിൽനിന്നും മൂത്രത്തിലൂടെ പുറത്തുവരുന്നതിനാൽ രോഗിയുടെ മൂത്രപരിശോധനയിൽ ഇവയെ 'ലൈവ്' ആയി കാണാൻ സാധിക്കും. ആസിഡ് യൂറിനിൽ ഇവ എളുപ്പം നശിച്ചുപോകും. അതിനാൽ മൂത്രം ശേഖരിച്ച ഉടനേതന്നെ പരിശോധിച്ചാലേ രോഗനിർണ്ണയം സാദ്ധ്യമാകൂ. ഈ ആഴ്ചയിൽ രോഗിയുടെ രക്ത

പരിശോധനയിൽ ആൻറിബോഡീസ് ടൈററർ വർദ്ധിച്ചുവരുന്നതായിക്കാണാം. ഇത്തരം ടെസ്ററുകൾ സങ്കീർണ്ണങ്ങളാണ്. പ്രത്യേക സൗകര്യങ്ങളുള്ള ലാബുകൾക്കേ അതു കഴിയൂ. ഈ അവസരത്തിൽ വിദഗ്ദ്ധ ചികിത്സ ലഭിച്ചില്ലെങ്കിൽ കിഡ്നി, ഹൃദയം, കരൾ തുടങ്ങിയവയുടെ പ്രവർത്തനവൈകല്യംമൂലം മരണം സുനിശ്ചിതമായിത്തീരും. 20 ശതമാനംവരെ മരണനിരക്ക് റിപ്പോർട്ടു ചെയ്യപ്പെട്ടിട്ടുണ്ട്.

ഈ അണുക്കൾ പെൻസിലിൻ മരുന്നുകളിൽ നശിക്കുന്നവയാകയാൽ ബെൻസൈൽ പെൻസിലിൻ ഇതിൻെറ ചികിത്സയ്ക്കായി ഉപയോഗിച്ചു വരുന്നു. എന്നാൽ പെൻസിലിൻ ചിലർക്ക് അലർജിയുണ്ടാക്കുന്നതു കാരണവും, രോഗിക്കും ഡോക്ടർക്കും നടുവിൽ ഉപഭോക്തൃ കോടതികൾ സ്നേഹരഹിതമായി നില്ക്കാൻ തുടങ്ങിയതു കാരണവും പല പ്രമുഖ ഭിഷഗ്വരന്മാരും പെൻസിലിൻ ഉപയോഗിക്കുന്നതിൽനിന്നും കഴിയുന്നതും വിട്ടുനില്ക്കാൻ താത്പര്യപ്പെടുന്ന വിവരം പ്രത്യേകം ശ്രദ്ധേയമാണ്. പെൻസിലിൻ അലർജിയുള്ളവർക്ക് ടെട്രാസൈക്ളിൻ ഫലപ്രദമായി ഉപയോഗിക്കാവുന്നതാണ്.

ജന്തുക്കളിൽനിന്നും മനുഷ്യരിലേക്കു പകരുന്ന രോഗമായതിനാൽ കഴിയുന്നതും ഇവയുമായുള്ള സംസർഗ്ഗം ഒഴിവാക്കേണ്ടതാണ്. എലിനശീകരണ പ്രവർത്തനങ്ങൾ ത്വരിതപ്പെടുത്തിയാൽ ഒരുപരിധിവരെ ഈ രോഗത്തെയും ഒപ്പം കൃഷിനാശത്തെയും തടുക്കാം. $50^0$ സെൽഷ്യസിൽ 10 മിനിററുകൊണ്ടും, $60^0$ സെൽഷ്യസിൽ 10 സെക്കൻഡുകൊണ്ടും ഈ അണുക്കൾ നശിപ്പിക്കപ്പെടുമെന്നതിനാൽ വെള്ളം തിളപ്പിച്ച് തണുപ്പിച്ചു മാത്രം ഉപയോഗിക്കുക. പരിസര ശുചീകരണം, കെട്ടിനില്ക്കുന്ന മലിനജലം Disinfect ചെയ്യുക തുടങ്ങിയ ദൈനംദിന ആരോഗ്യ രക്ഷാ പ്രവർത്തനങ്ങൾ യഥാസമയം ചെയ്താൽ ഈ രോഗം നിയന്ത്രണവിധേയമാക്കാം.

ആരംഭത്തിൽ രോഗനിർണ്ണയം ചെയ്താലേ ചികിത്സ ഫലപ്രദവും എളുപ്പവുമാവുകയുള്ളൂ. അതിനാൽ ഈ രോഗബാധയുള്ള ഇടങ്ങളിൽനിന്നും പനിയുമായി എത്തുന്നവരെ പ്രത്യേക പരിശോധനയ്ക്കു വിധേയമാക്കണം. Malaria Control Programme, Filaria Control Programme തുടങ്ങിയവ മാതിരി ഒരു Lepto Spira Control Programme-ന് വഴിതുറക്കണം. കഴിയുന്നതും കൈയെത്താവുന്ന ദൂരത്തിനകത്ത്, ജില്ലാ ആസ്ഥാനങ്ങളിലെങ്കിലും ഓരോ സെൻററുകൾ തുറക്കണം. സംശയമുള്ള രോഗികളെ അവിടേക്കു റഫർചെയ്ത് രോഗനിർണ്ണയം നടത്തുന്നതിനുള്ള സംവിധാനമുണ്ടാക്കണം. രോഗനിർണ്ണയം നടത്തിയ രോഗിയെ മെഡിക്കൽ കോളജുകളിലോ ജില്ലാ ആശുപത്രികളിലോ രോഗിയുടെ സൗകര്യാർത്ഥം എത്തിച്ചു ചികിത്സിക്കാവുന്നതേയുള്ളൂ.

ലോകത്തിൻെറ എല്ലാ ഭാഗത്തും ബ്രിട്ടനിലുൾപ്പെടെ കാണപ്പെടുന്ന ഈ രോഗത്തെ നിയന്ത്രിക്കാനുള്ള എളുപ്പമാർഗ്ഗം വ്യക്തമായ personal hygiene വികസിപ്പിക്കുകയും അതിനായി ബോധവൽക്കരണം നടത്തുകയുമാണ്. ശാസ്ത്രീയമായ നിയന്ത്രണമാർഗ്ഗം ഇതാണെന്നിരിക്കെ, ഒററ മഴകൊണ്ട് റോഡുകളെല്ലാം തോടുകളായി മാറുന്ന നമ്മുടെ നഗരങ്ങളിൽ മലിനജലം തൊടാതെ എങ്ങനെ നടക്കാനാണ്? റോഡുകളേക്കാൾ ഉയർന്ന ഓടകളിലൂടെ വെള്ളം എങ്ങനെയൊഴുകും? എലികളാണെങ്കിലോ സുലഭവും!

വരൾച്ച, ദുരിതാശ്വാസം, വെള്ളപ്പൊക്കം എന്നിങ്ങനെ അലമുറയിട്ടു നടക്കുന്ന നമ്മുടെ നേതാക്കന്മാർ ഹെലിക്കോപ്റ്ററിൽനിന്നു താഴേക്കിറങ്ങി വരികയും മഴയിൽ ഒഴുകി നടക്കുന്ന ജനങ്ങളോടൊപ്പം നടക്കുകയും വേണം. മഴവെള്ളവും മലിനജലവും ഒഴുകിപ്പോകാവുന്ന റോഡുകൾ മാത്രമേ നിർമ്മിക്കാവൂ എന്നു നിർദ്ദേശം നല്കണം. അണുനാശിനികൾ യഥേഷ്ടം എത്തിച്ചു കൊടുക്കുകയും അവയെ ഉപയോഗിക്കാൻ പ്രേരിപ്പിക്കുകയും വേണം. അല്ലെങ്കിൽ കാലവർഷത്തിനു നടുവിൽ തമ്പാനൂർ റെയിൽവേ സ്റേറഷനിൽ വന്നിറങ്ങുന്ന നോർത്ത് ഇൻഡ്യനും ബസ്സുകാത്ത് നെട്ടോട്ടം ഓടുന്ന സർക്കാരുദ്യോഗസ്ഥനും, കോവളത്തേക്കു പോകാൻ തോളിൽ മാറാപ്പുമായി നില്ക്കുന്ന വെള്ളക്കാരനും എലിമൂത്രം നിറഞ്ഞുവരുന്ന ഓടവെള്ളത്തിൽ മുട്ടളവു നീന്തി എലിപ്പനിയും പിടിച്ചു മടങ്ങേണ്ടിവരുന്ന അവസ്ഥ അതിവിദൂരമല്ലാതായിത്തീരും. നമ്മളും എലിപ്പനിയുടെ നാട്ടുകാരായിത്തീരും.



# ഭൂമിയുടെ ജീവൻ



സി. റഹിം



ജൈവവൈവിധ്യം (Bio-diversity) എന്ന പദം എൺപതുകളിലാണ് ലോകശ്രദ്ധയാകർഷിച്ചത്. അന്താരാഷ്ട്രവേദികളിൽ വളരെവേഗം അതൊരു ചൂടുപിടിച്ച ചർച്ചയ്ക്ക് വഴിതെളിച്ചു. തെക്കും വടക്കും തമ്മിലുള്ള ഏററുമുട്ടലുകളായി അത് വ്യാഖ്യാനിക്കപ്പെട്ടു. സംസ്കാരങ്ങളെക്കുറിച്ച് പരാമർശിക്കുമ്പോൾ പാശ്ചാത്യമെന്നും പൗരസ്ത്യമെന്നുമാണ് നമ്മൾ പറയുന്നത്. എന്നാൽ ജൈവവൈവിധ്യത്തിൻെറ കാര്യത്തിൽ ദക്ഷിണാർദ്ധഗോളമെന്നും ഉത്തരാർദ്ധഗോളമെന്നുമാണ് തരംതിരിവ്. കാരണം ദക്ഷിണാർദ്ധഗോളമാണ് ഉത്തരാർദ്ധഗോളത്തെക്കാൾ ജൈവസമ്പന്നം. എന്താണീ ജൈവവൈവിധ്യം? ജൈവസമ്പന്നതയുടെ ആകെത്തുകയാണെന്ന് നമുക്ക് ഉത്തരം പറയാമെങ്കിലും അതിനെക്കാളൊക്കെ ആഴത്തിലുള്ള അർത്ഥതലങ്ങളെക്കുറിക്കുന്ന ഒരു സാങ്കേതികപദമാണിത്. വൈവിദ്ധ്യമാർന്ന ജീവജാലങ്ങളുടേയും സസ്യജാലങ്ങളുടേയും സൂക്ഷ്മജീവികളുടേയും പരസ്പരാശ്രയത്വത്തിൻേറയും സമന്വയത്തിൻേറയുമൊക്കെ എണ്ണിയാലൊടുങ്ങാത്ത ഇഴചേർക്കലുകളുടെ ഒരു വ്യവസ്ഥയാണിത്. ജീവികളുടെ തൻമാത്രാതലം മുതൽ വ്യക്തിതലംവരെയും വ്യക്തിതലം മുതൽ സമൂഹതലംവരെയും ഇതിൽ ഉൾപ്പെടും. ജീവൻെറ നിലനില്പിനാവശ്യമായ ഭൗമപരിസ്ഥിതികളുടെ സങ്കീർണ്ണതകളും ഇതിൻെറ എലുകയിലാണ്. ചുരുക്കത്തിൽ ജീവമണ്ഡലത്തിലെ ജീവധാര വ്യവസ്ഥകളുടെ നിലനില്പിനാവശ്യമായതെന്തും ഈ സാങ്കേതിക സംജ്ഞയുടെ ആശയതലത്തിൽപ്പെടും. അമേരിക്ക ഉൾപ്പെടെയുള്ള പല വികസിതരാജ്യങ്ങളും ഉത്തരാർദ്ധഗോളത്തിലാണ്. ജൈവസമ്പന്നത അവിടെ തുലോം തുച്ഛം. എന്നാൽ ഇന്ത്യ ഉൾപ്പെടുന്ന മൂന്നാംലോക രാജ്യങ്ങളാകട്ടെ ജൈവസമ്പന്നതയാൽ അനുഗൃഹീതമാണ്. മൂന്നാംലോക രാജ്യങ്ങളുടെ ജൈവസമ്പന്നതയപ്പാടെ തങ്ങളുടെ ലാഭേച്ഛയ്ക്കായി വികസിത രാജ്യങ്ങൾ തോന്നിയതുപോലെ എടുത്തുപയോഗിച്ചുവരികയാണ്. നേരെ ചൊവ്വെയുള്ള കച്ചവട ബന്ധങ്ങളിലൂടെയൊന്നുമല്ല അവരിതു സാധിക്കുന്നത്. കുതന്ത്രങ്ങളുടെയും മുഷ്കിൻെറയും കളളക്കടത്തിനേക്കാൾ മോശമായ മോഷണത്തിൻെറയും കഥകളാണിതിനു പിന്നിലുള്ളത്. പരാദ സാമ്പത്തിക ശാസ്ത്രത്തിൻെറ പ്രണേതാക്കളായ ഇക്കൂട്ടർ മൂന്നാംലോക രാഷ്ട്രങ്ങളുടെ ജൈവവൈവിധ്യം അപ്പാടെ നശിപ്പിച്ച് ആ രാജ്യങ്ങളുടെ സാമ്പത്തിക അടിത്തറ നിലംപരിശാക്കാനുള്ള ഗൂഢനീക്കത്തിലാണ്. ഗവേഷണം, വിജ്ഞാനക്കൈമാററം, പരിസ്ഥിതി സംരക്ഷണം, സാങ്കേതിക സഹകരണം തുടങ്ങിയ പേരുകളുടെ മറയിൽ മൂന്നാംലോകരാജ്യങ്ങളിലേക്ക് നുഴഞ്ഞുകയറി, കാർഷികവും വ്യാവസായികവും ഔഷധപരമായും പ്രധാന്യമുള്ള സസ്യ-ജീവജാലങ്ങളെ മുച്ചൂടും സ്വന്തം ജീൻ ബാങ്കുകളിലേക്കും ജൈവവൈവിധ്യത്തോപ്പുകളിലേക്കും കടത്തിക്കൊണ്ടുപോയി സംരക്ഷിച്ചശേഷം മൂന്നാംലോകരാജ്യങ്ങളിൽ അവയുടെ വംശനാശം വരുത്തി തങ്ങളുടെ കച്ചവട താത്പര്യങ്ങൾ സംരക്ഷിക്കാനാണവർ ശ്രമിക്കുന്നത്. തങ്ങൾക്കാവശ്യമുള്ളപ്പോൾ ജീൻ ബാങ്കുകളിൽനിന്ന് ഏതു സസ്യത്തിൻെറ ജീവസത്ത (Germ plasm) വേണമെങ്കിലും പുറത്തെടുത്ത് വളർത്തിയെടുക്കാനുള്ള നവീന സാങ്കേതികവിദ്യ ഇന്നവരുടെ പക്കലുണ്ട്. ഗാട്ടിൻെറയും അതിൻെറ പുതിയ അവതാരമായ വേൾഡ് ട്രേഡ് ഓർഗനൈസേഷൻെറയും (WTO), IMF, വേൾഡ് ബാങ്ക് എന്നീ സാമ്പത്തിക വ്യാപാരസ്ഥാപനങ്ങളുടെയും പ്രവർത്തനങ്ങൾ സസൂക്ഷ്മം ശ്രദ്ധിക്കുന്ന ഒരാൾക്കു മൂന്നാംലോകരാജ്യങ്ങളെ 'വന്ധീകരിക്കുന്നതിനുവേണ്ടി വികസിത രാജ്യങ്ങൾക്കിവർ വിടുപണിചെയ്യുകയാണെന്ന് ആർക്കും വേഗം ബോധ്യമാവും. ലോകബാങ്കിൻെറ സഹായത്തോടെ ഇവിടെ നടപ്പാക്കിയ സാമൂഹിക വനവൽക്കരണത്തിൻെറ കഥ മാത്രം മതി ഇതിനു തെളിവായി. നൂററാണ്ടുകളിലൂടെ വികാസം പ്രാപിച്ച മഴക്കാടുകൾക്കോ ആവാസവ്യവസ്ഥയ്ക്കോ, യൂക്കാലിപ്ററസ്, അക്കേഷ്യാ തോട്ടങ്ങളൊരിക്കലും പകരമാവില്ലെന്നാർക്കാണറിഞ്ഞുകൂടാത്തത്. മണ്ണിൻെറ ജലാംശം മുഴുവൻ ഊററിക്കുടിക്കുന്ന ഇത്തരം തോട്ടങ്ങൾ പൾപ്പു വ്യവസായത്തിനാവശ്യമായ അസംസ്കൃതവസ്തുക്കളായി ഉപയോഗിക്കുക എന്നതിനേക്കാളുപരി നമ്മുടെ നാടൻ സസ്യവൈവിധ്യത്തെ നശിപ്പിക്കുന്നതിനുവേണ്ടി ബോധപൂർവ്വം വേൾഡ് ബാങ്ക് ഒരുക്കിയ കെണിയായിരുന്നു. 'സാമൂഹ്യ വനവൽക്കരണ'മെന്ന് വിശ്വസിക്കുന്നവരുടെ എണ്ണം നാൾക്കുനാൾ കൂടിവരികയാണ്. ഡേവിസൺ എൽ.ബുധൂ (Davison L.Budhoo IMF) മാനേജിംഗ് ഡയറക്ടർക്ക് അയച്ച തുറന്ന രാജിക്കത്ത് ഉയർത്തിവിട്ട കോലാഹലം ഇതുവരെ കെട്ടടങ്ങിയിട്ടില്ല. ഇനഫ് ഈസ് ഇനഫ് (Enough is Enough) എന്നപേരിൽ പ്രസിദ്ധീകരിച്ച ഈ കത്തിൽ മൂന്നാംലോക രാജ്യങ്ങളുടെമേൽ IMF ഒരുക്കുന്ന ചതിക്കുഴികൾ വ്യക്തമായി വരച്ചുകാട്ടുന്നുണ്ട്. കുറച്ചു മാസങ്ങൾക്കുമുൻപ് നമ്മുടെ കസ്ററംസ് അധികൃതർ ഒരു വിദേശിയിൽനിന്നു പിടിച്ചെടുത്തത് രണ്ടു കിലോ മണ്ണായിരുന്നുവത്രേ! ചിരിക്കാതെന്തുചെയ്യും അല്ലേ. എന്നാൽ ഇക്കാര്യം നമുക്കങ്ങനെ ചിരിച്ചുതള്ളാനാവില്ല. നമ്മുടെ മണ്ണിലെ സൂക്ഷ്മജീവികളെക്കൂടി ഇവിടെനിന്നു കടത്തിക്കൊണ്ടുപോയി അവർ പേററൻറ് ചെയ്തു തുടങ്ങിയതിൻെറ തെളിവാണിത്.



പ്രകൃതിയുടെ കോപം

## ജൈവവൈവിദ്ധ്യത്തിൻെറ ഒലിച്ചുപോക്ക്

ജൈവവൈവിദ്ധ്യവും സംസ്കാരങ്ങളുടെ വൈവിദ്ധ്യവും പരസ്പര പൂരകങ്ങളാണ്. പാർപ്പിടം, ആഹാരം, വസ്ത്രം ഇവയൊക്കെ പ്രകൃതിയിൽനിന്നാണ് മനുഷ്യൻ കണ്ടെത്തുന്നത്. ഔഷധങ്ങളുടെ ഉറവിടവും മറെറാന്നല്ല. മനുഷ്യരുടെ നിലനില്പിന് ജൈവസമ്പന്നമായ പ്രകൃതി കൂടിയേ തീരൂ. പ്രത്യക്ഷമായി നമുക്കറിയാൻ കഴിയുന്നതിലെത്രയോ മടങ്ങധികമാണ് സൂക്ഷ്മതലങ്ങളിലുള്ള അവയുടെ സ്വാധീനം. ജൈവ വൈവിദ്ധ്യത്തിൻെറ നാശംകൊണ്ട് അപ്രത്യക്ഷമായ സംസ്കാരങ്ങൾ എത്ര വേണമെങ്കിലും ചരിത്രത്തിൽ നമുക്കു കണ്ടെത്താനാവും. പ്രകൃതിയുടെ ഉർവ്വരത തന്നെ വിവിധങ്ങളായ സസ്യജീവ് വർഗ്ഗങ്ങളുടെ കൂട്ടായ്മയെ ആശ്രയിച്ചാണിരിക്കുന്നത്. മണ്ണും മണ്ണിരയും തമ്മിലും, പൂക്കളും പൂമ്പാറ്റകളും തവളയും പ്രാണികളും കാടും മഴയും തമ്മിലുമൊക്കെയുള്ള ബന്ധം ഇന്ന് എല്ലാവർക്കും അറിവുള്ളതാണല്ലോ. ചിലതരം പക്ഷികൾ നിലനിൽക്കണമെങ്കിൽ ചില പ്രത്യേകതരം മരങ്ങൾ കൂടിയേ തീരൂ. അതുപോലെ ചിലയിനം വിത്തുകൾ മുളയ്ക്കണമെങ്കിൽ ഒരു പ്രത്യേക ജീവിയുടെ ആമാശയത്തിലൂടെ കടന്ന് അവയുടെ കാഷ്ഠത്തിലൂടെ പുറത്തുവരണം! ഇങ്ങനെ എന്തെല്ലാംതരം ബന്ധങ്ങൾ. ഇവയിലേതെങ്കിലുമൊരു ജീവിവർഗ്ഗം വംശനാശം നേരിടുന്നതോടുകൂടി പ്രകൃതിയുടെ താളമാകെ തെറ്റുകയായി. ഇതു വൻ ദുരന്തത്തിലാവും കലാശിക്കുക. വൻകിട പദ്ധതികളും, ആധുനിക കൃഷിരീതികളുമാണ് ജീവിവർഗ്ഗങ്ങളെ ദ്രുതഗതിയിൽ വംശനാശത്തിലേക്ക് തള്ളിവിടുന്ന രണ്ടു പ്രധാന വില്ലന്മാർ. അന്താരാഷ്ട്ര സാമ്പത്തിക സ്ഥാപനങ്ങളുടെ സഹായത്തോടെ പടുത്തുയർത്തുന്ന കൂറ്റൻ അണക്കെട്ടുകളും, ഹൈവേകളും വനപ്രദേശങ്ങളിലെ ഖനി നിർമ്മാണവുമൊക്കെ യഥാർത്ഥത്തിൽ ജൈവവൈവിദ്ധ്യത്തിൻെറ ശവക്കുഴി കൂടി തോണ്ടുകയാണ്. പൂയംകുട്ടി പദ്ധതി പൂർത്തിയാവുന്നതോടുകൂടി ആയിരക്കണക്കിനു ജീവിവർഗ്ഗങ്ങളുടെ ആവാസകേന്ദ്രമായ 3000 ഹെക്ടർ നിബിഡ വനമാണ് ശ്വാസംമുട്ടി മരിക്കുന്നത്. കായംകുളം പദ്ധതിയുടെ പേരിൽ ആ പ്രദേശത്തെ ജലജീവികളുടെ

പ്രത്യുല്പാദന കേന്ദ്രമായ ചതുപ്പുകളൊക്കെ മണ്ണിട്ട് മൂടിക്കഴിഞ്ഞു. മത്സ്യസമ്പത്തിൻെറ വൈവിദ്ധ്യത്തെ ഇതു സാരമായി ബാധിക്കും. ഈ മേഖലയിൽ തൊഴിൽ ചെയ്യുന്നവർക്ക് തൊഴിൽ നഷ്ടമാവുകയും ചെയ്യും. ആധുനിക കൃഷി രീതികളുയർത്തുന്ന പാരിസ്ഥിതിക പ്രശ്നങ്ങളും മാരകമാണ്. കീടനാശിനികളുടേയും രാസവളങ്ങളുടേയും പ്രയോഗം കീടങ്ങളോടൊപ്പം കർഷകബന്ധുക്കളായ നൂറു നൂറു ജീവിവർഗ്ഗങ്ങളെക്കൂടിയാണ് വകവരുത്തുന്നത്. സങ്കരയിനം വിത്തുകളുടെ വരവ് ഏറെ വിപത്തുകൾ വരുത്തിവച്ചു. പുത്തൻ വിത്തുകൾ നാടൻ വിത്തുകളുടെ വൈവിദ്ധ്യത്തെ നശിപ്പിച്ചു. ഇന്ത്യൻ കാർഷിക ഗവേഷണ കേന്ദ്രത്തിൻെറ (Indian Agriculture Research Institute) ഡയറക്ടർ ഡോ. എച്ച്.കെ. ജയിൻ (H.K. Jain) നെല്ലിൻെറ കദനകഥ പറയുന്നു. ഈ നൂറ്റാണ്ടിൻെറ ആദ്യപകുതിയിൽ 3000 ത്തിൽപ്പരം ഇനം നാടൻ നെൽവിത്തിനങ്ങളാണ് ഇന്ത്യയുടെ വിവിധ ഭാഗങ്ങളിലായി കൃഷി ചെയ്തു പോന്നത്. എന്നാൽ അടുത്ത 15 വർഷങ്ങൾക്കുള്ളിൽ ഇത് 50 ഇനങ്ങളായി ചുരുങ്ങും.

നമ്മുടെ കന്നുകാലി സമ്പത്ത് നശിച്ചതിൻെറ പിന്നിലെ കഥയും ഇതുപോലെതന്നെയാണ്. സങ്കരയിനം (Jersey and Holstein cows) കന്നുകാലികളുടെ പ്രചാരണത്തോടെ നാടൻ കന്നുകാലി വർഗ്ഗങ്ങളുടെ കുലം മുടിഞ്ഞു. സങ്കരയിനം പശുക്കളുടെ ബീജം വ്യാവസായിക അടിസ്ഥാനത്തിൽ വിറ്റഴിച്ച് കോടികൾ കീശയിലാക്കുന്നതിനുവേണ്ടി നമ്മുടെ കാളക്കൂറ്റന്മാരെ മുഴുവൻ വന്ധീകരിപ്പിക്കുന്ന കൊടുംപാതകമാണവർ ചെയ്തത്. കാലികളുടെ സ്വാഭാവിക പ്രജനനം ഇതോടെ അസാദ്ധ്യമായി. ഈ കൊടും ക്രൂരതയ്ക്കു കൂട്ടുനിന്നവരൊക്കെ കേമന്മാരും, മാന്യന്മാരുമായി അവാർഡുകൾ വാങ്ങി ഇവിടെ വിലസുകയാണ്. അവരെ കുറ്റവാളികളായി കണ്ട് മാതൃകാപരമായി ശിക്ഷിച്ചാൽപ്പോലും അവർ ചെയ്ത പാതകത്തിനുള്ള പരിഹാരമാവുമെന്നു തോന്നുന്നില്ല. ഹരിതവിപ്ളവത്തിൻെറയും (Green Revolution) ധവളവിപ്ളവത്തിൻെറയും (White Revolution) നീല വിപ്ളവത്തിൻെറയും (Blue Revolution) ഒക്കെ കറുത്ത വശം കൂടുതൽ അനാവരണം ചെയ്യാനിരിക്കുന്നതേയുള്ളൂ. ഡോ. വന്ദനാ ശിവയുടെ ഗവേഷണങ്ങൾ ഇതു സംബന്ധിച്ച കൂടുതൽ വിവരങ്ങൾ പുറത്തുകൊണ്ടുവന്നുകൊണ്ടിരിക്കുന്നു. ഈ വിപ്ളവങ്ങളൊക്കെത്തന്നെ ജൈവവൈവിദ്ധ്യത്തിൻെറ വേരറുക്കുന്ന വിപ്ളവങ്ങൾ മാത്രമായിരുന്നു എന്നതാണ് സത്യം.

## ജൈവവൈവിദ്ധ്യക്കരാറിൻെറ പ്രസക്തി

1992 ജൂണിൽ റിയോഡിജനിറോയിൽ 154 രാജ്യങ്ങൾ ഒപ്പുവെച്ച് അംഗീകരിച്ച ജൈവ വൈവിദ്ധ്യ കരാർ കഴിഞ്ഞ ഡിസംബർ ഇരുപത്തിയൊൻപതിന് നിയമമായി. ഉടമ്പടിയിൽ ഒപ്പുവെച്ച മുപ്പതു രാജ്യങ്ങൾ അവരുടെ ജനപ്രതിനിധിസഭകളെക്കൊണ്ട് കരാർ അംഗീകരിപ്പിച്ചുകഴിഞ്ഞ് തൊണ്ണൂറു ദിവസം കഴിയുമ്പോഴാണ് അതു നിയമമാകുന്നത്. ജൈവവൈവിദ്ധ്യ കരാറിനു വേണ്ടി ഏറെ ശബ്ദമുയർത്തിയ ഇന്ത്യയ്ക്ക് ആദ്യത്തെ മുപ്പതു രാജ്യങ്ങളിൽപ്പെടാനായില്ല എന്നത് ഖേദകരമാണ്. ഈ കരാറിനെ തുടക്കംമുതൽ തന്നെ അമേരിക്ക എതിർക്കുകയായിരുന്നു. മൂന്നാം ലോകരാജ്യങ്ങളിലെ ജൈവ സമ്പന്നത അമേരിക്കയ്ക്കു കൂടി അവകാശപ്പെട്ടതാണെന്നു സ്ഥാപിക്കാനായി 'ജൈവസമ്പന്നത ലോകത്തിൻെറ പൊതു സ്വത്താണെന്ന' ഒരു വിചിത്ര വാദം അവർ റിയോയിൽ ഉന്നയിച്ചിരുന്നു. എന്നാൽ ജൈവ സാങ്കേതിക വിദ്യകൾ ഗൂഢമാക്കി വയ്ക്കുകയും ജൈവവൈവിദ്ധ്യത്തിനു മേൽ പൊതു അവകാശമുന്നയിക്കുകയും ചെയ്യുന്ന അമേരിക്കൻ തന്ത്രം അവിടെ വിലപ്പോയില്ല. ജൈവവൈവിദ്ധ്യ സംരക്ഷണം, പ്രകൃതി വിഭവങ്ങളുടെ സ്ഥായിയായ നിലനില്പിന് ഹാനിവരുത്താതെയുള്ള ഉപയോഗം, ജൈവവൈവിദ്ധ്യക്കൈമാറ്റങ്ങളിലൂടെ ഉണ്ടാകുന്ന നേട്ടങ്ങൾ പരസ്പരം തുല്യമായി പങ്കിടുക തുടങ്ങിയ അടിസ്ഥാന പ്രമാണങ്ങളാണ് ജൈവവൈവിദ്ധ്യ കരാറിനുള്ളത്. ഇതിന് ഒരു പീഠികയ്ക്കു പുറമെ 42 പ്രമാണങ്ങളും രണ്ട് അനുബന്ധങ്ങളുമാണുള്ളത്. ഉടമ്പടിയുടെ 6-ഉം 14-ഉം പ്രമാണങ്ങൾ ഏറെ ശ്രദ്ധേയങ്ങളാണ്. ഇതനുസരിച്ച് ജൈവവൈവിദ്ധ്യ സംരക്ഷണവും അതിൻെറ ശാശ്വത ഫലപ്രദായകമായ വിനിയോഗവും ഓരോ രാജ്യത്തിൻെറയും നയരൂപീകരണത്തിലും പദ്ധതി ആസൂത്രണത്തിലും ഉണ്ടാവണമെന്നു നിഷ്കർഷിക്കുന്നു. കൂടാതെ ജൈവവൈവിദ്ധ്യത്തിനു ക്ഷതമേൽപ്പിക്കുന്ന വികസന പദ്ധതികളുടെ പരിസരസ്വാധീന പത്രിക തയ്യാറാക്കേണ്ടതായും വരും. ഇത് ഇന്ത്യയെപ്പോലെ പുത്തൻ സാമ്പത്തിക പരിഷ്കാരങ്ങൾ നടപ്പാക്കാൻ വെമ്പുന്ന രജ്യങ്ങൾക്കു കയ്പേറിയ അനുഭവമായിരിക്കും. അതുകൊണ്ടാണ് ജൈവവൈവിദ്ധ്യ കരാർ നിയമമായിട്ടും ഇന്ത്യ അതു നടപ്പാക്കാൻ വിമുഖത കാട്ടുന്നത്. ജൈവവൈവിദ്ധ്യ കരാർ നടപ്പാക്കുന്നതിന് ഇന്ത്യ ഇന്നു പിൻതുടരുന്ന വികസന സങ്കല്പംതന്നെ പൊളിച്ചെഴുതേണ്ടതായി വരും. നമ്മുടെ പാരമ്പര്യ ശാസ്ത്രസാങ്കേതികതയേയും ചെറുകിട വ്യവസായങ്ങളേയും പുനരുജ്ജീവിപ്പിക്കുകയും നമ്മുടെ നാടൻ വിത്തുകളും കാലിക സമ്പത്തും പുനരാവിഷ്കരിക്കുകയും ചെയ്യേണ്ടിവരും. അപ്പോൾ മൻമോഹനിസം കുട്ടിച്ചോറാകും. പകരം ഗാന്ധിയൻ സാമ്പത്തിക ശാസ്ത്രത്തെ ഉൾക്കൊള്ളുകയും കുത്തക കമ്പനികളോട് തുറന്ന യുദ്ധത്തിന് ഗവൺമെൻറ് തയ്യാറാവുകയും വേണം. IMF, ലോക ബാങ്ക് തുടങ്ങിയ അന്താരാഷ്ട്ര സാമ്പത്തിക ഇടപാടു സ്ഥാപനങ്ങൾ നൽകുന്ന നിർദ്ദേശങ്ങൾ തിരസ്കരിക്കേണ്ടിവരികയും ചെയ്യും. ഇതൊക്കെ നടപ്പിലാക്കാൻ ചങ്കൂറ്റമുള്ള ഒരു ഗവൺമെൻറാണ് ആവശ്യം. ധീരമായ നടപടികൾ എടുക്കുവാൻ ശേഷിയുള്ള ഒരു ഗവൺമെൻറ് എന്നാണാവോ ഇന്ത്യ ഭരിക്കുക. നമ്മുടെ ജൈവ സമ്പത്തു സംരക്ഷിക്കേണ്ട ചുമതല ഗവൺമെൻറിൽ നിക്ഷിപ്തമാണ്. ഒരു സസ്യമോ ഒരു ജന്തുവോ ഭൂമിയിൽ നിന്നന്യമായാൽ അവയെ പുനഃസൃഷ്ടിച്ച് ഈ ഭൂമിക്കു നൽകാൻ നമുക്കൊരിക്കലും കഴിയുകയില്ലെന്ന കാര്യം നാം ഓർക്കേണ്ടതാണ്. മനുഷ്യന് നിലനിൽക്കാൻ മറ്റു ജീവജാലങ്ങളുടെ നിലനില്പു കൂടിയേ തീരൂ. അതുകൊണ്ട് ജൈവവൈവിദ്ധ്യ കരാർ ഉയർത്തുന്ന മൂല്യങ്ങൾ നമ്മൾ ചെറുതായി കണ്ടുകൂടാ.







**എം. കൃഷ്ണൻനായർ**

# സാഹിത്യവാരഫലം



"കശാപ്പുകാരൻെറ കത്തി മാംസപേശിയിലൂടെ മെല്ലെ താഴ്ന്നിറങ്ങി. മയമുള്ള ചലനത്തോടുകൂടി അത് ആ മാംസപേശിയുടെ അററംവരെ ചെന്നു. അയാളുടെ പ്രവൃത്തി പൂർണ്ണമായും നിയന്ത്രിക്കപ്പെട്ടതായിരുന്നു. ഇറച്ചിത്തുണ്ടം തടിക്കഷണത്തിൽ അയഞ്ഞു ചുരുണ്ടുവീണു. കത്തിയാൽ ഉത്തേജിപ്പിക്കപ്പെട്ട മാംസക്കഷണം തിളങ്ങി. കശാപ്പുകാരൻ വീതിയാർന്ന വാരിയെല്ലിൽ ഇടതുകൈവച്ചു വലതുകൈകൊണ്ടു കനമാർന്ന മാംസം മുറിച്ചെടുത്തു. തണുത്തതും വലിച്ചാൽ നീളുകയും വിട്ടാൽ പഴയ നിലയിലെത്തുകയും ചെയ്യുന്ന ആ മാംസം തൻെറ ഉള്ളംകൈക്കു താഴെയാണെന്നു പെൺകുട്ടിക്കു തോന്നി. ഉറച്ചതെങ്കിലും ജീവനററ മാംസത്തിലേക്കു കത്തി കടന്നുചെല്ലുകയും തിളങ്ങുന്ന മുറിവുപോലെ അതിനെ തുറക്കുകയും ചെയ്യുന്നത് അവൾ കണ്ടു... കശാപ്പുകാരൻ ഇറച്ചിത്തുണ്ടങ്ങളെ ഒന്നൊന്നായി എടുത്തു തടിക്കഷണത്തിൽ വച്ചു. അവ ശബ്ദത്തോടെ വീണു—തടിയിലേക്കുള്ള ചുംബനംപോലെ."

മൂന്നു നോവലുകളെഴുതി വിശ്വപ്രശസ്തിയിലേക്കു കുതിച്ചുചെന്ന ഏലീനയുടെ (Alina Reyes) "The Butcher" എന്ന നോവൽ തുടങ്ങുന്നത് മുകളിലെഴുതിയ രീതിയിലാണ്. ഒന്നുകൂടി അതൊന്നു വായിക്കുക. ലൈംഗിക വേഴ്ചയുടെ വേറൊരു രൂപമാണ് അതെന്നു കാണാൻ കഴിയും. നോവലിലെ കശാപ്പുകാരൻ അവിടെ ജോലിക്കെത്തുന്ന പെൺകുട്ടിയുടെ കാതിൽ അസഭ്യങ്ങൾ പറഞ്ഞുപറഞ്ഞ് അവളെ സ്വന്തമിച്ഛയ്ക്കു വിധേയയാക്കിയ കഥ പറയുകയാണ് നോവലെഴുത്തുകാരി. ആ കശാപ്പുകാരൻെറ മാംസത്തിനും വെട്ടിനുറുക്കി കട്ടത്തടിയിലേക്ക് ഇടുന്ന മാംസത്തിനും തമ്മിൽ എന്തേ വ്യത്യാസം? രണ്ടു മാംസങ്ങളും ഒരേവിധത്തിൽ. അയാളുടെ മാംസം ചിലപ്പോൾ മൃദുലം, ചിലപ്പോൾ കഠിനം. കത്തികൊണ്ട് മൃഗമാംസത്തിൻെറ ജീവനെ നശിപ്പിച്ച് അയാൾ അതിനെ ഇറച്ചിത്തുണ്ടങ്ങളാക്കി മാററി. പെൺകുട്ടിയുടെ മാംസവും അതുപോലെതന്നെ. അയാളുടെ ആഭാസപദങ്ങൾ കേട്ട് അവളുടെ കാലുകൾക്കിടയിൽ അഗ്നി ജ്വലിച്ചു.

> **ബിംബനിവേശനത്തിൽ പരിമിതത്വം വരുന്നുവെന്നു നിരൂപകർക്കു പൊതുവേ പരാതിയുണ്ട്. അതിൽ കവികളെ കുററപ്പെടുത്താനില്ല എന്ന പക്ഷമാണ് എനിക്ക്.**

കശാപ്പുകാരൻ അവളുടെ കാതിൽപ്പറഞ്ഞ വാക്കുകളിൽ ഒന്നുപോലും അച്ചടിക്കാൻ വയ്യ. അവ കേട്ട് അവൾ അർദ്ധബോധാവസ്ഥയിലായി. ഇറച്ചിവാങ്ങാൻ വരുന്ന സ്ത്രീകളുടെ വസ്ത്രങ്ങളിലൂടെ കശാപ്പുകാരൻ ആഗ്രഹത്തോടുകൂടി അവരുടെ ശരീരങ്ങളെ ദർശിച്ചു. അഭിലാഷത്തിൻെറ സാഫല്യമാണു പെൺകുട്ടി കണ്ടത്. തണുത്ത മാംസം—മരണം—ഇതിനോടുള്ള അയാളുടെ സ്പർശമാണ് സാഫല്യമായി അവൾ കരുതിയത്. എന്നാൽ അയാളെ ജീവനുള്ള മനുഷ്യനാക്കി മാററിയത് അയാളുടെ ആഗ്രഹം മാത്രം. തൻെറ വായ്ക്കും പെൺകുട്ടിയുടെ കാതിനുമിടയ്ക്കുള്ള അല്പസ്ഥലത്തിലൂടെ ആ മാംസദാഹത്തെ അയാൾ നിലനിറുത്തി.

ആകൃതിസൗഭഗമുള്ള കാമുകനുണ്ട് പെൺകുട്ടിക്ക്. പക്ഷേ ബീഭത്സതയുള്ള ഇറച്ചിവെട്ടുകാരൻെറ വലയിൽ അവൾ വീണു. എട്ടുകാലിയുടെ വലയിൽ ഈച്ചകൾ വീഴുന്നതുപോലെ മാംസത്തിൻെറ വലയിൽ അവൾ വീണുപോയി. വീണുകഴിഞ്ഞതിനുശേഷമുള്ള പ്രവർത്തനങ്ങളുടെ വർണ്ണനങ്ങൾ മില്ലറുടെയും മൊറാവ്യയുടെയും അത്തരത്തിലുള്ള വർണ്ണനങ്ങളെ വർണ്ണരഹിതങ്ങളാക്കുന്നവയാണ്. . ഒരു സ്ത്രീയുടെ തൂലികയിൽനിന്ന് ഇത്തരം വാക്കുകൾ എങ്ങനെ ഊർന്നുവീണുവെന്നു വിചാരിച്ച് എനിക്കദ്ഭുതമുണ്ടായി.

ഈ വേഴ്ചയ്ക്കുശേഷം പതിനെട്ടു വയസ്സുള്ള ഒരുത്തനുമായി കാട്ടിനകത്തുവച്ചുള്ള വേഴ്ച. പ്രഭാതം കണ്ടത് അവൾ ഒരു കുഴിയിൽ കിടക്കുന്നതായിട്ടാണ്. കരഞ്ഞുകൊണ്ടാണ് അവൾ കുഴിയിൽ വീണത്. ഊഷ്മളമായ ഭൂമി അവളെ സ്വീകരിച്ചു. ഭൂമിയുടെ പൊള്ളയായ ശയനീയത്തിൽ, കൽക്കരിയുടെ തലത്തിനു താഴെ, കാക്കയുടെ ചിറകിനു താഴെ മുങ്ങകളുടെ മുള്ളലിൽ അവൾ കിടന്നു. പ്രകമ്പനംകൊള്ളുന്ന, തീപ്പൊരി ചിതറുന്ന രാത്രി അവളുടെ മുകളിൽക്കൂടി കടന്നുപോയി. അവൾ ആ രാത്രിയെ വാ നിറയെ, വാ നിറയെ കോരിക്കുടിച്ചു. അവൾ

അവിടെനിന്ന് എഴുന്നേററു നടന്നു. റോസാപ്പൂക്കൾ വിടർന്നുനില്ക്കുന്ന ഒരു വീട്ടുവേലി. അവൾ ഒരു പൂ ഇറുത്തെടുത്ത് അതിൻെറ ഇതളുകൾ വായിലാക്കി ചവച്ചു. ഒരു നായ് പല്ലുകൾ കാണിച്ചു കുരച്ചുകൊണ്ട് അവളുടെനേരേ പാഞ്ഞുവന്നു. ഇതളുകൾ തിന്നുകഴിഞ്ഞതിനു ശേഷം പൂവിൻെറ മുള്ളുകളുള്ള ഞെട്ട് അവൾ നായുടെ നേർക്കെറിഞ്ഞു. നോവൽ അവസാനിച്ചു.

ഇത് അശ്ലീലരചനയാണോ? അതേ. സംശയമില്ല. പക്ഷേ ഈ അശ്ലീലരചനയുടെ ചുററുമായി ഭാവാത്മകതയുടെ പ്രകാശവലയമുണ്ട്. അതില്ലായിരുന്നെങ്കിൽ ഞാനിതിനെക്കുറിച്ച് എഴുതുമായിരുന്നില്ല. Pornographic imagination എന്നു സൂസൻ സൊൺടാഗ് പറഞ്ഞ ഭാവനയുടെ അതിപ്രസരവും ലിറിസിസവുമാണ് ഏലീനയുടെ ഈ നോവലിനെ സാഹിത്യത്തിൻെറ മണ്ഡലത്തിലേക്കു കൊണ്ടുചെല്ലുന്നത്.

അധികാരപ്രയോഗം മനുഷ്യവർഗ്ഗത്തെയാകെ നശിപ്പിക്കുമെന്നു ചിന്തകൻ മീഷൽ ഫൂക്കോ പറഞ്ഞിട്ടുണ്ടല്ലോ. ലൈംഗികത്വത്തിൻെറ ശക്തി പുരുഷനെന്ന ആക്രമണോത്സുകനായി രൂപംകൊണ്ട് ഒരു പാവപ്പെട്ട പെൺകുട്ടിയെ നശിപ്പിക്കുന്നതിൻെറ ചിത്രമാണ് ഈ നോവലിലുള്ളത്. ഇന്ന് ഒരു ഉപഭോഗസംസ്കാരമാണുള്ളത്. അത് സ്ത്രീയെ ഹനിച്ച് വെറും ഉപഭോഗവസ്തുവാക്കി മാററുന്നു. ആശ്രയം മറെറാന്നില്ലാതെ അവൾ പ്രകൃതിയിലേക്കു തിരിച്ചുപോകുന്നു. റോസാപ്പൂവിൻെറ ഇതളുകൾ തിന്ന് ആ തിരിച്ചുപോകലിനെ പെൺകുട്ടി സൂചിപ്പിക്കുമ്പോഴും കാമം കൂർത്ത പല്ലുകൾ കാണിച്ചുകൊണ്ട് അവളുടെ നേർക്കു ചാടുന്നു. പക്ഷേ പാഠം പഠിച്ച അവൾ പാരുഷ്യത്തിൻെറ മുള്ളുകൾ അതിൻെറ ശരീരത്തിൽ കൊള്ളുന്ന വിധത്തിൽ എറിഞ്ഞിട്ടു സ്വാതന്ത്ര്യം നേടുന്നു. സ്ത്രീശരീരത്തെ കീഴ്പ്പെടുത്തിവയ്ക്കുന്ന പുരുഷൻെറ ലൈംഗികശക്തിയെ തട്ടിമാററി സ്ത്രീക്കു സ്വന്തം വ്യക്തിത്വം പ്രദർശിപ്പിക്കാനാവുമോ? അവളുടെ സ്വത്വം അതോടെ പ്രകാശിക്കുമോ? ആവാമെന്നാണ് ഈ നോവൽ സ്പഷ്ടമാക്കുന്നത്. (Translated by David Watson, Mandarin)

## ചോദ്യം, ഉത്തരം

"നിങ്ങൾക്ക് ഇത്രയും പ്രായമുണ്ടായിട്ടും വായനയിൽ താൽപര്യം കുറയാത്തത് എന്തുകൊണ്ട്?"

"ഇതിൻെറ ഉത്തരം പണ്ട് 'ഹിതോപദേശ'കാരൻ പറഞ്ഞിട്ടുണ്ട്: 'അജരാമരവത് പ്രാജ്ഞോ വിദ്യാമർത്ഥം ചിന്തയേത്. ഗൃഹീത ഇവ കേശേഷു മൃത്യുനാ ധർമ്മമാചരേത്.' വാർദ്ധക്യത്തിനും മരണത്തിനും വിധേയനല്ല താനെന്നു വിചാരിച്ച് വിദ്വാൻ വിദ്യയും ധനവും ആർജ്ജിക്കണം. മരണം മുടിയിൽ പിടികൂടിയിരിക്കുന്നു എന്ന വിചാരത്തോടുകൂടി ധർമ്മം ആചരിച്ചുകൊള്ളണം."



ബെർഗ്മാൻ

എൻെറ വീട്ടിൽ പതിവായി വരുന്ന ഒരു മാന്യൻ ഞാൻ ടെലിഫോണിൽ സംസാരിക്കാൻ പോകുന്ന തക്കംനോക്കി എനിക്കു വന്ന കത്തുകൾ സൂത്രത്തിലെടുത്തു വായിക്കുന്നത് ഞാൻ പലതവണ കണ്ടിട്ടുണ്ട്. ഞാനതു കണ്ടില്ലെന്നു നടിക്കാറുമുണ്ട്. ഇതാണ് ഇംഗ്ലീഷുകാരനും മലയാളിയും തമ്മിലുള്ള വ്യത്യാസം.

"ഏററവും നല്ല അനുഭവമേത്?"

"മൂന്നുവയസ്സുള്ള കുഞ്ഞ് നമുക്കു ഹസ്തദാനം ചെയ്യുമ്പോഴുണ്ടാകുന്ന അനുഭൂതി വിശിഷ്ടമാണ്."

"അവഗണിക്കപ്പെടുന്നവൻെറ പ്രതികരണമെങ്ങനെ?"

"അവൻ പരദൂഷണത്തിൽ തൽപരനായിരിക്കും. സമുദായത്തിൽ മാന്യസ്ഥാനമുള്ളവൻ ഗോസിപ്പിൽ കൗതുകമുള്ളവനായിരിക്കില്ല. പരദൂഷണത്തിൽ അയാൾക്കു താൽപര്യവും കാണുകില്ല."

"ബർഗ്മാൻെറയും സത്യജിത് റായിയുടെയും സാഹിത്യസൃഷ്ടികളെങ്ങനെ?"

"പാരായണയോഗ്യങ്ങൾ മാത്രം. ഉത്കൃഷ്ടങ്ങളല്ല."

"വായിക്കേണ്ട ആത്മകഥയെക്കുറിച്ചു പറയൂ?"

"ഡാനിഷ് എഴുത്തുകാരി ഈസാക്ക് ദീനസെന്നിൻെറ Out of Africa എന്ന ഓർമ്മക്കുറിപ്പുകൾ മനോഹരമാണ്."

"നിങ്ങൾ ഇനിപ്പറയുന്നവയായാൽ എന്തു ചെയ്യും. 1) സിംഹമായാൽ 2) കുറുക്കനായാൽ 3) മോഹൻലാൽ ആയാൽ 4) സർപ്പമായാൽ?"

"സിംഹമായാൽ ഗർജ്ജിക്കും. കുറുക്കനായാൽ ഓരിയിടും. മോഹൻലാൽ ആയാൽ സ്ത്രീകളുടെ ഉറക്കമില്ലാതെയാക്കും. സർപ്പമായാൽ നിങ്ങളെ ദംശിക്കും."

"നിങ്ങൾ ഇപ്പോൾ എന്തുചെയ്യുന്നു?"

"നിങ്ങളുടെ ഈ ചോദ്യത്തിന് ഉത്തരമെഴുതിയിട്ടു വീട്ടിൽനിന്നിറങ്ങി ഓടാൻ പോകുന്നു. ടെലിവിഷനിൽ സീരിയൽ തുടങ്ങാറായി."

## നിരീക്ഷണങ്ങൾ

ബിംബനിവേശനത്തിൽ പരിമിതത്വം വരുന്നുവെന്നു നിരൂപകർക്കു പൊതുവേ പരാതിയുണ്ട്. അതിൽ കവികളെ കുററപ്പെടുത്താനില്ല എന്ന പക്ഷമാണ് എനിക്ക്. ഹരിതാഭമായ നീരാളത്തിൽ വച്ച രത്നത്തെക്കണ്ടാൽ പച്ചയായ താമരയിലയിൽ പററിയ ജലകണംപോലെ എന്നു പറയാം. പച്ചനിറമുള്ള താമരയിലയിൽ വെള്ളത്തുള്ളിയിരുന്നു തിളങ്ങുന്നതു കണ്ടാൽ ഹരിതാഭമായ നീരാളത്തിൽ വച്ച രത്നംപോലെയെന്നു പറയാം. അത്രേയുള്ളു. ഈ ലോകത്തുള്ള വസ്തുക്കളെ ഇങ്ങനെ അങ്ങോട്ടുമിങ്ങോട്ടും മാററാമെന്നല്ലാതെ നമുക്കു വേറെയൊന്നിനും കഴിയില്ല. ഇതുപേക്ഷിച്ചിട്ടു പുതുമയ്ക്കുവേണ്ടി വല്ലതുമെഴുതിയാൽ അതു കല്പനാഭാസമാകും. മൂർച്ഛാജനകമായ മരുന്നുകൊടുത്തു മയക്കിക്കിടത്തിയ രോഗിയെപ്പോലെ സായാഹ്നം അന്തരീക്ഷത്തിൽ നീണ്ടുനിവർന്നു കിടക്കുമ്പോൾ എന്നു കവിയെഴുതുമ്പോൾ അതു കൺസീററല്ലാതെ വേറൊന്നുമല്ലെന്ന് എനിക്കു തോന്നുന്നു.

ചില നവീന കവിതകളിൽ ഈ കൺസീററുകളേയുള്ളു. അന്യോന്യബന്ധമില്ലാത്ത ബിംബങ്ങളും. അവ ഒരുമിച്ചു ചേരാത്തതുകൊണ്ട് കവിയുടെ 'വിഷൻ' വായനക്കാരിലേക്കു പകരുന്നില്ല.



2. എൻെറ ഒരു സഹപ്രവർത്തകനായിരുന്ന കവി കന്യാകുമാരിയിലേക്കുള്ള ബസ്സിൽ കയറിയിരുന്നതു കണ്ട ഞാൻ അദ്ദേഹത്തോടു ചോദിച്ചു:– 'സാറ് കന്യാകുമാരിയിലേക്കു പോകുകയാണോ?' അദ്ദേഹം:– 'അതേ എനിക്കു കന്യാകുമാരിയിലെ സൂര്യോദയത്തെക്കുറിച്ചു കവിതയെഴുതണം. അതുകൊണ്ട് അതു കാണാൻ പോവുകയാണ്. നാളെ തിരിച്ചെത്തും. നേരിട്ടുള്ള അനുഭവംകൊണ്ടേ സാഹിത്യരചന സാദ്ധ്യമാവൂ എന്ന തെററിദ്ധാരണയാണ് അദ്ദേഹത്തെ കന്യാകുമാരിയിലേക്ക് അയച്ചത്. കോഴിക്കോട്ടെ സൂര്യോദയവും തിരുവനന്തപുരത്തെ സൂര്യോദയവും കന്യാകുമാരിയിലെ സൂര്യോദയവും ഒരേ രീതിയിലാണ്. കലയിലെ—സാഹിത്യത്തിലെ—അനുഭവം പ്രത്യക്ഷാനുഭവമല്ല. പ്രത്യക്ഷാനുഭവത്തിൻെറ ആവിഷ്കാരം കലയാവുകയുമില്ല.

3. തൻെറ കാവ്യരചനയ്ക്ക് അനുരൂപങ്ങളായ കലാസിദ്ധാന്തങ്ങൾ ആവിഷ്കരിക്കാനായിരുന്നു തത്ത്വചിന്തകൻ അരവിന്ദഘോഷിൻെറ താൽപര്യം. അതുകൊണ്ട് അവയ്ക്ക് ഒരേകപക്ഷീയസ്വഭാവം വന്നുപോയിട്ടുണ്ട്. എങ്കിലും അന്തരംഗസ്പർശികളാണ് അദ്ദേഹത്തിൻെറ നിരൂപണങ്ങൾ.

Life's but a walking shadow it is a tale
Told by an idiot full of sound and fury
Signifying nothing

എന്ന ഷെയ്ക്സ്പിയറിൻെറ വരികളിൽ സഹജാവബോധത്തിൻെറ വർണ്ണമാണുള്ളതെന്നും അവയിലെ ചിന്തകൾ മാനസികസംവേദനത്തിൻെറ ഞരമ്പുകൾകൊണ്ട് നമ്മൾ പിടിച്ചെടുക്കുന്നുവെന്നും അരവിന്ദൻ പറയുന്നു. എന്നിട്ട് ഇതിലെ ആശയത്തിനു സദൃശമായ ആശയമുള്ള ചില വരികൾ—ഷെല്ലിയുടേത്—അദ്ദേഹം എടുത്തെഴുതുന്നു.

Heaven's light for ever shines.
Earth's shadows fly;
Life, like a dome of many-
coloured glass
Stains the white radiance of Eternity
Until Death tramples it to fragments

ധിഷണയിൽനിന്നു ജനിക്കുന്ന ഒരാശയമേ ഇവിടെയുള്ളുവെന്നാണ് അരവിന്ദൻെറ അഭിപ്രായം. ചിന്താനിർഭരമായ മനസ്സ് പ്രചോദനമാർന്ന് പ്രകാശപൂർണ്ണമായ ഭാഷയിൽ പ്രാദുർഭാവംകൊള്ളുന്നതേയുള്ളു. അരവിന്ദൻെറ ഈ മതത്തിൽ വിപ്രതിപത്തിക്കു ഹേതുവില്ല. നമ്മുടെ മഹാകവിത്രയത്തെ വിടൂ. ശേഷമുള്ള കവികളിൽ ആർക്കെങ്കിലും ഷെല്ലിയെപ്പോലെയെങ്കിലും എഴുതാൻ കഴിഞ്ഞിട്ടുണ്ടോ?

## ഗീതാഹിരണ്യൻ

"പൂവുപോലെ പരിമളമാർന്ന ഒരു തരുണിയുടെ ജീവിതം മരണംപോലെ നിശ്ശബ്ദത" ആവഹിക്കുന്നതിൻെറ ചിത്രമുണ്ട് ഗീതാഹിരണ്യൻെറ 'ഇരുട്ടിൻെറ ചിറകൊച്ചകൾ' എന്ന ചെറുകഥയിൽ (മാതൃഭൂമി ആഴ്ചപ്പതിപ്പ്). ഒരിടത്തും അതിഭാവുകത്വമില്ല, അത്യുക്തിയില്ല.



സത്യജിത്ത് റായ്

എൻെറ ഒരു സഹപ്രവർത്തകനായിരുന്ന കവി കന്യാകുമാരിയിലേക്കുള്ള ബസ്സിൽ കയറിയിരുന്നതു കണ്ട ഞാൻ അദ്ദേഹത്തോടു ചോദിച്ചു:– 'സാറ് കന്യാകുമാരിയിലേക്കു പോകുകയാണോ?' അദ്ദേഹം:– 'അതേ എനിക്കു കന്യാകുമാരിയിലെ സൂര്യോദയത്തെക്കുറിച്ചു കവിതയെഴുതണം. അതുകൊണ്ട് അതു കാണാൻ പോവുകയാണ്. നാളെ തിരിച്ചെത്തും.' നേരിട്ടുള്ള അനുഭവംകൊണ്ടേ സാഹിത്യരചന സാദ്ധ്യമാവൂ എന്ന തെററിദ്ധാരണയാണ് അദ്ദേഹത്തെ കന്യാകുമാരിയിലേക്ക് അയച്ചത്.

കഥയെഴുത്തുകാരി പക്ഷംപിടിച്ചു വാദിക്കുന്നതുമില്ല. പരിണാമരമണീയവുമാണ് കഥ. സിദ്ധികളുള്ള ഒരെഴുത്തുകാരിയെ ഞാനിക്കഥയിൽ കാണുന്നു.

## വിശ്വാസം രക്ഷിക്കും

തിരുവനന്തപുരത്തിനടുത്തു പള്ളിച്ചൽ എന്നൊരു സ്ഥലമുണ്ട് അവിടെയോ അതിനടുത്തോ ഉള്ള ഒരു വിദ്യാലയത്തിൽ ഒരു വാർഷികാഘോഷത്തിനു പ്രസംഗിക്കാൻ പോയ എന്നോട് അവിടത്തെ ഒരധ്യാപകൻ ഒരു സംഭവത്തെക്കുറിച്ചു പറഞ്ഞു:– കഴിഞ്ഞ വർഷം ഈ സ്ക്കൂളിലെ ഹെഡ്മാസ്ററർ പെൻഷൻ പററി. ഞങ്ങൾ 'സെൻേറാഫ്' കൊടുത്തു. ഒരു വിദ്യാർത്ഥി പ്രസംഗിച്ചപ്പോൾ 'ഞങ്ങളുടെ പരേതനായ ഹെഡ്മാസ്ററർക്ക് ആശംസകൾ നേരുന്നു' എന്നു പറഞ്ഞു. ഒരു കുട്ടിയുടെ തെററ് എന്നു വിചാരിച്ച് ആരും ഒരക്ഷരംപോലും ഉരിയാടിയില്ല. പക്ഷേ ഹെഡ്മാസ്റ്ററുടെ മുഖം കറുക്കുന്നതു ഞങ്ങൾ കണ്ടു. അദ്ദേഹം അന്നുരാത്രി ഹൃദയസ്തംഭനത്താൽ മരണം പ്രാപിച്ചു. ഇത് അറിയാതെ വന്ന തെററ്. ചിലപ്പോൾ അബോധമനസ്സിലുള്ളതു വക്താവറിയാതെ പുറത്തു വരും. ചിററൂർ കോളേജിൽ ജോലിനോക്കിയിരുന്ന എനിക്ക് തിരുവനന്തപുരത്തേക്കു മാററം വാങ്ങിത്തന്നത് പ്രഫെസർ ജോസഫ് മുണ്ടശ്ശേരിയാണ്. കുട്ടികളും അധ്യാപകരും നിർബ്ബന്ധിച്ചതുകൊണ്ട് ഞാൻ ഒരു യാത്രയയപ്പിനു വഴങ്ങിക്കൊടുത്തു. എല്ലാവരും ഘോരഘോരം പ്രസംഗിച്ചു. ഒരു അധ്യാപകൻ പ്രഭാഷണത്തിൽ ഇങ്ങനെ അറിയാതെ പറഞ്ഞുപോയി. 'കൃഷ്ണൻനായർസാറിൻെറ ട്രാൻസ്ഫർ ഈ കോളേജിനെ സംബന്ധിച്ചിടത്തോളം നികത്താവുന്ന നഷ്ടംതന്നെയാണ്.' മററുള്ളവരുടെ മുഖങ്ങൾ കരിവാളിച്ചെങ്കിലും എൻെറ മുഖം

ആഹ്ളാദംകൊണ്ടു തെളിഞ്ഞു. അധ്യാപകൻ തൻെറ അൺകോൺഷ്യസ് മനസ്സിൽ കിടന്നത് ബഹിഃപ്രകാശനം നടത്തിപ്പോയതാണ്. സത്യം സത്യമായി ആവിഷ്കരിക്കുമ്പോൾ നമ്മൾ ആഹ്ളാദിക്കുമല്ലോ. ആ ആഹ്ളാദമായിരുന്നു എനിക്ക്. ഞാൻ മറുപടിപ്രസംഗത്തിൽ പറഞ്ഞു:- എൻെറ മാന്യസുഹൃത്ത് അബോധാത്മകമായിട്ടാണെങ്കിലും സത്യം പറഞ്ഞു. എന്നെപ്പോലെയുള്ളവരുടെ മാററം നികത്താവുന്ന നഷ്ടംതന്നെയാണ്. ഇനി ആര് എൻെറ സ്ഥാനത്തു വന്നാലും അയാളുടെ മാറിപ്പോക്കും നികത്താവുന്ന നഷ്ടംതന്നെയായിരിക്കും.' ശ്രീ. അംബികാസുതൻ, മാങ്ങാട് കലാകൗമുദിയിലെഴുതിയ 'പൂരംകുളി' എന്ന ചെറുകഥ വായിച്ചപ്പോൾ എനിക്കോർമ്മ വന്നത് മുകളിലെഴുതിയ രണ്ടു സംഭവങ്ങളുമാണ്. പരേതൻ എന്ന വാക്കിൻെറ അർത്ഥമറിഞ്ഞുകൂടായിരുന്നു വിദ്യാർത്ഥിക്ക്. അറിയാൻ പാടില്ലാതെ പ്രയോഗിച്ച ഒരു വാക്ക് ഹെഡ്മാസ്റ്ററെസ്സംബന്ധിച്ചിടത്തോളം സത്യമായിബ്ഭവിച്ചു. നാക്കു കള്ളം പറയാത്തതുകൊണ്ട് അധ്യാപകനും സത്യം പ്രകാശിപ്പിച്ചു. വാക്കിൻെറ അർത്ഥം മനസ്സിലാക്കിക്കൊണ്ടു പറയട്ടെ. അംബികാസുതൻെറ കഥയിൽ കലയുടെ മരണമാണ് ഞാൻ കണ്ടത്. അബോധാത്മകമായിട്ടല്ല, ബോധാത്മകമായിട്ടുതന്നെ പ്രസ്താവിക്കുന്നു. ഈ കഥ കലാകൗമുദിയിൽ വന്നില്ലെങ്കിലും അത് വാരികയ്ക്കു നഷ്ടമാകുമായിരുന്നില്ല. ദൗർഭാഗ്യംകൊണ്ട് തെക്കൻ ദിക്കിൽ ജനിച്ച എനിക്കു ദുർഗ്രഹമായ വടക്കൻ സ്ളാങ്ങിൽ രചിച്ച ഇക്കഥ പാരായണത്തിനു ക്ളേശമുണ്ടാക്കി. പൂരംകുളിക്കു വീട്ടുകാർ സന്നദ്ധരാവുന്നു. പലരും വന്നെത്തുന്നു. അവർ തമ്മിൽ അടിപിടി. ഒരാളുടെ കൈക്ക് പത്രഭാഷയിൽ പറഞ്ഞാൽ ഗുരുതരമായ പരിക്കുപററുന്നു. അപ്പോഴും നിഷ്കളങ്കരായ കുട്ടികൾ ആഹ്ളാദിക്കുന്നു. പ്രായമായവരുടെ നൃശംസതയുടെ



ഗീതാഹിരണ്യൻ

"ബർഗ്മാൻെറയും സത്യജിത് റായിയുടെയും സാഹിത്യ സൃഷ്ടികളെങ്ങനെ?"
"പാരായണയോഗ്യങ്ങൾ മാത്രം. ഉത്കൃഷ്ടങ്ങളല്ല."



അടുത്തു കുട്ടികളുടെ നിഷ്കപടതയെ വച്ച് ഒരു കഥ രചിച്ചിരിക്കുന്നു അംബികാസുതൻ. ആഖ്യാനത്തിൻെറ ചാരുതയില്ല. സംഭവവർണ്ണനങ്ങൾക്കു കഥയുടെ പ്രമേയവുമായി ബന്ധമില്ല. കഥാപാത്രങ്ങളുടെ പ്രവർത്തനങ്ങൾക്കു പിറകിലുള്ള മാനസികപ്രേരണകളുടെ സൂചനപോലുമില്ല. ശുഭാപ്തിവിശ്വാസത്തോടെ ഞാൻ എഴുതുന്നു. അംബികാസുതൻ നല്ല കഥ രചിക്കാതിരിക്കില്ല.

## സമുദായ ദ്രോഹം

ശബ്ദതാരാവലിയിലെ തെററുകൾ എടുത്തുകാണിച്ചുകൊണ്ട് ഈ ലേഖകൻ മലയാള മനോരമ ദിനപത്രത്തിൽ എഴുതിയിരുന്നു. നിഘണ്ടുവിൻെറ ആറാംപതിപ്പിൽ പദ്മനാഭപിള്ള എന്നതിനു പകരമായി പത്മനാഭപിള്ള എന്ന് അച്ചടിച്ചത് ശരിയല്ല എന്നു ഞാൻ ചൂണ്ടിക്കാണിച്ചു. എനിക്കു മറുപടി നല്കുന്ന ശ്രീ. സി.വി. വാസുദേവ ഭട്ടതിരി പറയുന്നു സ്വന്തം പേര് ഇഷ്ടംപോലെ എഴുതാമെന്ന്. (മലയാള മനോരമ) തിരുവനന്തപുരത്തെ ഒരു ദന്തവൈദ്യൻ ജി.ഒ. പാൽ എന്ന് പേരെഴുതിയിരുന്നത്രേ. അതുകൊണ്ടെന്താണ്? ജി.ഒ. പാൽ എന്നതിന് അർത്ഥമില്ലെന്നും ഗോപാലൻ എന്നതിനാണ് അർത്ഥമുള്ളതെന്നും എനിക്കു പറഞ്ഞുകൂടേ? അമ്മട്ടിൽ പദ്മനാഭപിള്ള എന്നതാണു ശരിയെന്ന് ഞാനെഴുതി. ഞാൻ ഇങ്ങനെയൊക്കെ എഴുതിയാൽ 'സന്ധിബന്ധം ഉലയാതെ സൂക്ഷിക്കേണ്ടതായി വരും' എന്നും വാസുദേവ ഭട്ടതിരി രണ്ടർത്ഥത്തിൽ കാച്ചിവിടുന്നു. പ്രിയപ്പെട്ട വായനക്കാർക്കു മനസ്സിലായിരിക്കുമല്ലോ. വ്യാകരണത്തിലെ സന്ധികാര്യങ്ങൾക്ക് ഉലച്ചിൽ വരുമെന്നും എൻെറ കാൽമുട്ടുകൾ ആരെങ്കിലും തല്ലിയൊടിക്കുമെന്നും അർത്ഥം. പ്രത്യാഖ്യാനത്തിൻെറ പോക്കു നോക്കുക. പ്രതിപക്ഷബഹുമാനം കൂടാതെയുള്ള ഇത്തരം ഉദീരണങ്ങൾ ദന്തനാശത്തിൽ കലാശിക്കില്ലേ? അപ്പോൾ ദന്ത്യങ്ങളെ അനുനാസികങ്ങളാക്കി ഉച്ചരിക്കേണ്ടിവരില്ലേ നമുക്കൊക്കെ?

ഭട്ടതിരിയുടെ എല്ലാ വാദങ്ങളും വിതണ്ഡാവാദങ്ങളാണ്. അവ മറുപടി അർഹിക്കുന്നില്ല.

ഞാൻ മനോരമാലേഖനത്തിൽ ചൂണ്ടിക്കാണിച്ച തെററുകൾ കൂടാതെ എണ്ണമററ തെററുകൾ ശബ്ദതാരാവലിയിൽ ഉണ്ട്. ഒരെണ്ണംകൂടി എടുത്തുകാണിക്കാം. 'പരിദേവന'ത്തിൻെറ അർത്ഥം കരച്ചിൽ എന്നാണ്. 'പരിവേദന'ത്തിൻെറ അർത്ഥം വേറെ. ജ്യേഷ്ഠൻ അവിവാഹിതനായിരിക്കെ അനുജൻ വിവാഹം കഴിക്കുന്നത് പരിവേദനം'. 'പരിവേദന' എന്ന വാക്കുകൊടുത്തിട്ട് Monier Williams 'wrong reading for പരിദേവന' എന്നു പറഞ്ഞിരിക്കുന്നു. എന്നാൽ 'പരിവേദന'ത്തിനും വിലാപം എന്നാണ് ശബ്ദതാരാവലിയിലെ അർത്ഥപ്രദർശനം. Dear readers, 'Sabataravali' is a crime against society.

* * *



പി.ജി. വുഡ്ഹൗസ് എന്ന ഹാസ്യസാഹിത്യകാരൻ കാലത്ത് എഴുത്തുകളെഴുതി കവറിലിട്ട് ഒട്ടിച്ചു സ്ററാമ്പ് പതിച്ച് തൻെറ വീട്ടിൻെറ ജന്നലിലൂടെ റോഡിലേക്ക് എറിയുമായിരുന്നു. അതിലേ പോകുന്ന ആളുകൾ അവയെടുത്തു പോസ്ററ്പെട്ടിയിലിട്ടിട്ടു പോകുമായിരുന്നു. ഒരെഴുത്തും മേൽവിലാസക്കാരന് കിട്ടാതിരുന്നിട്ടില്ല എന്ന് വുഡ്ഹൗസ് പറയുന്നു. എൻെറ വീട്ടിൽ പതിവായി വരുന്ന ഒരു മാന്യൻ ഞാൻ ടെലിഫോണിൽ സംസാരിക്കാൻ പോകുന്ന തക്കംനോക്കി എനിക്കു വന്ന കത്തുകൾ സൂത്രത്തിലെടുത്തു വായിക്കുന്നത് ഞാൻ പല തവണ കണ്ടിട്ടുണ്ട്. ഞാനതു കണ്ടില്ലെന്നു നടിക്കാറുമുണ്ട്. ഇതാണ് ഇംഗ്ളീഷുകാരനും മലയാളിയും തമ്മിലുള്ള വ്യത്യാസം.

## കേരളം കോൺഗ്രസ്സിന് നഷ്ടപ്പെടും

12-ാം പേജിൽനിന്നും തുടർച്ച

1991-ലെ പാർലമെൻറ് തിരഞ്ഞെടുപ്പിൽ പതിനായിരത്തിലേറെ വോട്ടുകളുടെ ഭൂരിപക്ഷം ശ്രീ. രമേശ് ചെന്നിത്തലയ്ക്കുണ്ടായിരുന്ന ഏററുമാനൂരിൽ പിന്നീടുണ്ടായ തിരഞ്ഞെടുപ്പിൽ ഐക്യജനാധിപത്യമുന്നണി സ്ഥാനാർത്ഥിയായി വിജയിച്ച ശ്രീ. തോമസ് ചാഴിക്കാടന് ഭൂരിപക്ഷം തൊള്ളായിരത്തോളമായി കുറഞ്ഞു. ശ്രീ. കെ. കുഞ്ഞമ്പു മൂവായിരത്തിയഞ്ഞൂറിലേറെ വോട്ടുകളുടെ ഭൂരിപക്ഷത്തിൽ വിജയിച്ച ഞാറയ്ക്കലാകട്ടെ, കോൺഗ്രസ്സ് സ്ഥാനാർത്ഥി നാലായിരത്തിലേറെ വോട്ടുകൾക്കാണു പരാജയപ്പെട്ടത്. പതിനയ്യായിരത്തിലേറെ വോട്ടുകളുടെ ഭൂരിപക്ഷത്തോടെ ശ്രീ. കെ.ആർ. നാരായണൻ വിജയിച്ച ഒററപ്പാലത്തെ കഥ പറയാനുണ്ടോ? 1.32 ലക്ഷത്തിന് അവിടെ കോൺഗ്രസ്സ് സ്ഥാനാർത്ഥിക്കുണ്ടായ പരാജയത്തിന് എന്തെങ്കിലും വിശദീകരണം നല്കി കണ്ണിൽ പൊടിയിടാനാകുമോ?

ഏററവുമൊടുവിൽ . ഐക്യജനാധിപത്യ മുന്നണിയുടെ സ്ഥിരം സീററായ ഗുരുവായൂരിൽ രണ്ടായിരത്തിലേറെ വോട്ടുകൾക്കുണ്ടായ പരാജയം ആരുടേയും കണ്ണുതുറപ്പിക്കുന്നതല്ലേ?

ഭരണനേതൃത്വത്തിൻെറ പ്രവർത്തനത്തിലെ ഏകാധിപത്യ രീതിയോടൊപ്പംതന്നെ പ്രധാനപ്പെട്ടതാണ് ബന്ധപ്പെട്ട മററുള്ളവരുടെ ഭീരുത്വവും നിഷ്ക്രിയതയും. മന്ത്രിസഭ— നിയമസഭ തുടങ്ങിയ ഭരണഘടനാവേദികൾ, യു.ഡി.എഫ് ഉന്നതാധികാര സമിതി, ഏകോപനസമിതി, യു.ഡി.എഫ്, കോൺഗ്രസ്സ് നിയമസഭാകക്ഷിയോഗങ്ങൾ, ഭരണത്തിനു നേതൃത്വം നല്കുന്ന കോൺഗ്രസ്സിൻെറ വിവിധ ഉന്നതാധികാര സമിതികൾ തുടങ്ങിയ രാഷ്ട്രീയവേദികൾ—അവിടെയെല്ലാം നിർഭയമായി അഭിപ്രായം പറയണം. ഇത്തരം വേദികളിൽ മിക്കതും ആവശ്യത്തിനു കൂടുന്നില്ല; ഫലപ്രദമായി പ്രവർത്തിക്കുന്നില്ല എന്നതു സത്യമാണ്. പക്ഷേ, വിളിച്ചുകൂട്ടുന്ന വേദികളിൽപ്പോലും പങ്കെടുക്കുന്നവർ കാര്യങ്ങൾ പറയേണ്ട രീതിയിൽ പറയാതെ ഒഴിഞ്ഞുമാറുന്ന സ്ഥിതിവിശേഷവും നിലനില്ക്കുന്നുണ്ട്. ഇത് തികഞ്ഞ ഭീരുത്വമാണ്. തങ്ങളുടെ ഉത്തരവാദിത്വത്തിൽനിന്നുമുള്ള തെന്നിമാറലാണ്. ജനദ്രോഹ നടപടികൾ നടത്തുന്നവരും അതിന് ഫലത്തിൽ കൂട്ടുനില്ക്കുന്നവരും കുററക്കാർതന്നെ.

ചോ: ഇപ്പോൾക്കാണുന്ന അഭിപ്രായ വ്യത്യാസങ്ങൾ ജനകീയ പ്രശ്നങ്ങളുടെ പേരിലോ അടിസ്ഥാന നയസമീപനങ്ങളുടെ പേരിലോ ആണോ?

ഉ: അല്ല. ദുഃഖകരമായ സ്ഥിതിവിശേഷമാണിത്. നാടിൻെറ ഭാവിയേയും ജനനന്മയേയും മുൻനിർത്തി ഗുണപരമായ ഒരു രാഷ്ട്രീയമാററം ഉണ്ടാകുന്നതിനു വേണ്ട ശക്തമായ ശ്രമമാണ് ഇവിടെ ഉണ്ടാകേണ്ടത്. ഈ മാററം ഉണ്ടാകണമെന്ന് ആത്മാർത്ഥമായി ആഗ്രഹിക്കുന്നെങ്കിൽ അതിനോടു യോജിക്കുന്ന നിയമസഭാസാമാജികർ, രാഷ്ട്രീയതലത്തിലെ ഉന്നതസമിതികളിലെ അംഗങ്ങളുൾപ്പെടെ മേൽത്തട്ടിലുള്ളവർതന്നെ അവരിൽ അർപ്പിതമായ ചുമതലകൾ നിർവ്വഹിക്കുന്നതിന് ഏതു ത്യാഗവും സഹിക്കാനും ഉചിതമായ ഏതു പരിധിവരെ പോകാനും തയ്യാറായേ മതിയാകൂ.

യാഥാർത്ഥ്യം മനസ്സിലാക്കി ഗുണപരമായ ഒരു മാററത്തിനു വഴിയൊരുക്കിയില്ലെങ്കിൽ കേരളം ഏറെക്കാലത്തേക്ക് കോൺഗ്രസ്സിനും മുന്നണിക്കും എഴുതിത്തള്ളേണ്ട സ്ഥിതിയാകും.

ഞാനീപ്പറഞ്ഞതിൽ ഏറെയും പുതിയ കാര്യങ്ങളല്ല. പല ഘട്ടങ്ങളിലായി പറഞ്ഞിട്ടുള്ളതാണ്. പലതും പറഞ്ഞില്ലെങ്കിൽത്തന്നെ ജനങ്ങൾക്കറിയുന്ന കാര്യങ്ങളാണ്. ഒരിക്കൽക്കൂടി ഇങ്ങനെ തിരിഞ്ഞുനോക്കി പറയേണ്ടിവന്നത് ഒരു കോൺഗ്രസ്സുകാരൻ, ഒരു ജനപ്രതിനിധി എന്നീ നിലകളിൽ എനിക്കു തോന്നുന്ന ആശങ്ക കാരണമാണ്. ഞാനിന്ന് അധികാരത്തിലുള്ള രാഷ്ട്രീയ സംവിധാനത്തിൻെറ ഭാഗമാണെന്ന വസ്തുത വിസ്മരിച്ചുകൊണ്ടല്ല ഇതു പറയുന്നത്. ജനങ്ങൾ അർപ്പിച്ച വിശ്വാസങ്ങൾക്കനുസരിച്ചു പ്രവർത്തിക്കാനായിട്ടില്ല. സാമൂഹ്യമായും രാഷ്ട്രീയമായുമുള്ള ഈ പാളിച്ചകൾ വലിയ വിപത്തുകളിലേക്കു നയിക്കും. ഇക്കാര്യം എനിക്ക് അവസരം കിട്ടിയിട്ടുള്ള പാർട്ടി, യു.ഡി.എഫ് വേദികൾ ഉൾപ്പെടെ പലയിടത്തും നിരവധി സന്ദർഭങ്ങളിലായി ഞാൻ ചൂണ്ടിക്കാണിച്ചിട്ടുണ്ട്. ഇക്കഴിഞ്ഞ മൂന്നുവർഷം നമുക്കാർക്കും പാഴാക്കിക്കൂടാത്തതായിരുന്നു. നാമാഗ്രഹിക്കുന്ന വികസനം എത്തിയില്ലെങ്കിലും അതിനുവേണ്ടി സമഗ്രമായ ആസൂത്രണമെങ്കിലും നടത്താൻ കഴിയേണ്ടതായിരുന്നു. പദ്ധതികൾ നടപ്പിലാക്കാൻ പണം വേണം. പണമില്ല പോകട്ടെ, ദീർഘവീക്ഷണപരമായ ആസൂത്രണത്തിന് എന്തെങ്കിലും പണച്ചെലവുണ്ടോ? രാഷ്ട്രീയമായ ഇച്ഛാശക്തിയും വ്യക്തമായ കാഴ്ചപ്പാടും മാത്രം മതിയല്ലോ ഇക്കാര്യത്തിന്. അതിനുപോലും കഴിയാത്തവർ ഭാവിതലമുറയുടെ മുമ്പിൽ പ്രതിക്കൂട്ടിലാകും.

## സാഹിത്യം ഹൃദയത്തിൻെറ പ്രകാശം

18-ാം പേജിൽനിന്നും തുടർച്ച

ഡിഫിക്കൽട്ടായവൻറടുക്കൽ ഡിഫിക്കൽട്ടിൻെറ സ്പെല്ലിംഗ് ചോദിച്ചാൽ അവൻ 'de' എന്ന് പറഞ്ഞുതുടങ്ങും. അതാണ് പാണ്ഡിത്യം. ഇതൊക്കെ അതിജീവിച്ചിട്ട് നാമിവിടെ നിൽക്കുന്നത് എഴുത്തച്ഛനെയും നമ്പ്യാരെയും അഴകത്ത് പത്മനാഭക്കുറുപ്പിനേയും പോലുള്ള സ്വാഭിമാനത്തിൻെറ ജ്യോതിസ്സുകളെ പ്രകാശിപ്പിച്ച വ്യക്തികൾ നമ്മുടെ ജീവിതാന്തരീക്ഷത്തിൽ പൊലിയാതെ നിൽക്കുന്നതുകൊണ്ടാണ്. അതുകൊണ്ട് ഒരു സാഹിത്യാതിവർത്തിയായ മൂല്യം ഇതിനുണ്ടെന്ന് പറയേണ്ടതാണ്.

## ഗുരുവായൂരിൻെറ പ്രസക്തി

ഗുരുവായൂരപ്പൻെറ ഏററവും വലിയ ഭക്തനാരെന്ന ചോദ്യത്തിന് നാമിന്ന് നൽകുന്ന ഉത്തരമല്ല ശരി. ചിലരുടെ ധാരണ ഗുരുവായൂരിന് പത്തിരുപതു വർഷമായുള്ള പ്രശസ്തിയാണുള്ളതെന്നാണ്. അതിനു മുൻപുതന്നെ ഗുരുവായൂർ പ്രശസ്തമാണ്. ഗുരുവായൂരപ്പൻെറ ഭക്തന്മാരിൽ അഗ്രേസരൻ പൂന്താനമായിരുന്നു. പൂന്താനത്തിൻെറ ഭാഷാകാവ്യത്തെ നിന്ദിച്ച മേൽപ്പത്തൂരിന് വാതരോഗം പിടിപെട്ടു. ഇന്നത്തെ ഗുരുവായൂർ ഭക്തന്മാർ വി.ഐ.പികളായ ദുർജ്ജനങ്ങളാണ്. ബഷീർ മരിച്ചുകിടക്കുമ്പോൾ ഗുരുവായൂരിൽ എത്തിയിട്ടും ആ മരണത്തിൽ കണ്ണീർത്തൂകാതെ തിരികെ തിരുവനന്തപുരത്തെത്തി സ്മാരകം വാഗ്ദാനം ചെയ്തവരേ, നിങ്ങൾക്ക് വാതം പിടിക്കും.

പി.രാജഗോപാലൻ

# ഗണപതിയുടെ ചൂരൽ



മഹാരാഷ്ട്ര മുഖ്യമന്ത്രി ശ്രീ.ശരദ് പവാർ ഈയിടെ സിംഗപ്പൂർ സന്ദർശിക്കുകയുണ്ടായി. ആ കൊച്ചുരാജ്യത്തിന്റെ സമ്പൽസമൃദ്ധിയും അവിടെയെങ്ങും പ്രകടമായിക്കണ്ട അച്ചടക്കവും വെടിപ്പും ചിട്ടയും അദ്ദേഹത്തെ അദ്ഭുതപരതന്ത്രനാക്കിയതുപോലെ തോന്നി. വിശാലമായ രാജവീഥികൾക്കിരുവശവും തഴച്ചു വളരുന്ന വൃക്ഷലതാദികളും പൂച്ചെടികളും ആ വൻനഗരത്തിന് ഒരു ആശ്രമത്തിന്റെ പരിവേഷം നൽകുന്നതായി അദ്ദേഹം കണ്ടു. അത്യാധുനിക മാതൃകയിലുള്ള അംബരചുംബികളായ കെട്ടിടങ്ങളും കണ്ടക്ടർമാരില്ലാത്ത എയർ കണ്ടീഷൻ ചെയ്ത ബസ്സുകളും ജീവനക്കാരില്ലാത്ത പോസ്റ്റാഫീസ് സേവിങ്സ് ബാങ്കുകളും പുക വമിക്കാത്ത വാഹനങ്ങളും യാചകരില്ലാത്ത പൊതുസ്ഥലങ്ങളും ഒരിക്കൽപ്പോലും മുടങ്ങാത്ത വൈദ്യുതിയും ശുദ്ധജല വിതരണവും എല്ലാം പരിചയസമ്പന്നനായ ആ ഭരണാധികാരിയിൽ ആദരമുളവാക്കി. വിസ്മയസ്തബ്ധനായ അദ്ദേഹം പറഞ്ഞു 'ഇന്ത്യയ്ക്കും ഇതൊക്കെ മാതൃകയാക്കണ'മെന്ന്.

പവാറിന്റെ ഈ പ്രസ്താവന കേട്ടപ്പോൾ ഒരു പത്രപ്രവർത്തകൻ അദ്ദേഹത്തെ ഓർമ്മിപ്പിച്ചുപോലും, സിംഗപ്പൂരിൽ മിക്ക കുറ്റങ്ങൾക്കും ശിക്ഷ ജയിൽവാസത്തിനു പുറമേ ചൂരൽകൊണ്ടുള്ള അടിയും കൂടിയാണെന്ന്. ആ രാജ്യം അനുദിനം പുരോഗതിയിലേക്കു കുതിച്ചുചാടുന്നത് ഈ ചൂരലിന്റെ പ്രവർത്തനം കൊണ്ടാണെന്നത് പരസ്യമായ ഒരു രഹസ്യമാണ്. സിംഗപ്പൂർ നഗരത്തിലെ റോഡുകളിലെ ശുചിത്വം സംരക്ഷിക്കപ്പെടുന്നത് 50 ഡോളർ പിഴയാണെന്നു സുപ്രസിദ്ധ അമേരിക്കൻ നോവലിസ്റ്റായ സിഡ്നി ഷെറിഡന്റെ ഒരു കഥാപാത്രം പറയുന്നുണ്ട്. പിഴ മാത്രമല്ല പിടയും കൂടി ഇതിനു സഹായകമാകുന്നുണ്ട്.

ഈ ചൂരൽ പ്രയോഗം അടുത്തകാലത്ത് ലോകശ്രദ്ധ പിടിച്ചുപറ്റുകയുണ്ടായി. മൈക്കേൽ ഫെ എന്ന ഒരമേരിക്കൻ യുവാവിനെ സിംഗപ്പൂർ പൊലീസ് പിടികൂടി. പൊതുനിരത്തുകളിൽ പാർക്കു ചെയ്തിരുന്ന സ്വകാര്യ കാറുകളിൽ ചായംതേച്ചതായിരുന്നു ഫെ ചെയ്ത കുറ്റം. (ഇത്തരം വികൃതിത്തരങ്ങൾ കൗമാരപ്രായക്കാരുടെ ഇടയിൽ അവിടെ സാധാരണമാണ്.) കോടതി അയാൾക്കു വിധിച്ച ശിക്ഷ ആറുമാസം തടവും ചൂരൽ കൊണ്ടുള്ള ആറ് അടിയുമായിരുന്നു. ഈ ശിക്ഷ ഫെയുടെ ശരീരഭാഗങ്ങളിൽ മാത്രമല്ല സിംഗപ്പൂർ-അമേരിക്കൻ രാഷ്ട്രീയ ബന്ധത്തിലും മുറിവുകൾ ഉണ്ടാക്കി. ഇത്തരം ശിക്ഷകൾ ക്രൂരവും പ്രാകൃതവുമാണെന്ന് അമേരിക്കൻ മാധ്യമങ്ങൾ അപലപിച്ചു. ഒടുവിൽ പ്രസിഡന്റ് ക്ളിന്റനുതന്നെ ഇടപെടേണ്ടിവന്നു. ശിക്ഷ റദ്ദു ചെയ്യാൻ സിംഗപ്പൂർ ഗവൺമെന്റ് വിസമ്മതിച്ചുവെങ്കിലും അമേരിക്കൻ പ്രസിഡന്റിന്റെ ഇംഗിതത്തെ മാനിച്ച് അടിയുടെ എണ്ണം ആറിൽനിന്നു നാലാക്കി ചുരുക്കി. തൊണ്ണൂറ്റിമൂന്നു ദിവസത്തെ ജയിൽവാസത്തിനുശേഷം കുറ്റവാളി വിമോചിതനായി.

ഒരുകാലത്ത് വിദ്യാർത്ഥികൾക്കിടയിൽ സുപരിചിതമായിരുന്ന ചൂരൽ നമ്മുടെ വിദ്യാലയങ്ങളിൽനിന്നു അപ്രത്യക്ഷമായിട്ട് കാലമേറെയായി. ഇന്ന് അത് എവിടെയെങ്കിലും ഉണ്ടെങ്കിൽത്തന്നെ അദ്ധ്യാപകർക്കു നേരെയായിരിക്കും പ്രയോഗിക്കപ്പെടുക. എന്നാൽ കായികശിക്ഷയെ പ്രാകൃതം, അപരിഷ്കൃതം എന്നൊക്കെ അധിക്ഷേപിച്ചിരുന്ന നാം, നമ്മുടെ അബോധ മനസ്സിൽ ആ ചൂരലിനെ ഓർത്തുള്ള ഒരുതരം 'ഗൃഹാതുരത്വം' ഇപ്പോൾ അനുഭവിക്കുന്നില്ലേയെന്നു സംശയിക്കേണ്ടിയിരിക്കുന്നു. അലസരും വികൃതികളുമായ വിദ്യാർത്ഥികൾ മാത്രമല്ല മറ്റു പലരുടേയും പിന്നാമ്പുറങ്ങൾ ഈ ചൂരലിനുവേണ്ടി ദാഹിക്കുന്നുണ്ടെന്നു തോന്നും. ഇന്നത്തെ വിദ്യാലയങ്ങളിൽ ചൂരൽ ആവശ്യമില്ലാത്തത് അവിടത്തെ ഭിത്തികൾക്കു മാത്രമാണ്. അനേകശതം വിദ്യാർത്ഥികളുടെ ഭാവിജീവിതംകൊണ്ടു പന്താടുന്ന പരീക്ഷാ ക്രമക്കേടുകൾ, ജോലി ബഹിഷ്ക്കരണങ്ങൾ, മാർക്കുദാനങ്ങൾ മുതലായവ ഇതാണു സൂചിപ്പിക്കുന്നത്.

രാഷ്ട്രീയരംഗത്തും ഭരണരംഗത്തുമാണ് ചൂരലിന്റെ പ്രസക്തി വർദ്ധിച്ചുവരുന്നത്. സിംഗപ്പൂരിലെ നഗരവീഥികളുടെ ഭംഗിയും ശുചിത്വവും കാണുന്നത്, അവർക്ക് ഇന്ത്യയിലെ ഒരു മുഖ്യമന്ത്രി, തന്റെ സംസ്ഥാനത്തിലെ റോഡുകളെക്കുറിച്ച് ഇളക്കിയ വീമ്പാണ് ഓർമ്മയിൽ വരിക. അദ്ദേഹം (അരഡസനിലധികം കുഞ്ഞുങ്ങളുടെ പിതാവ്) പറഞ്ഞത്, താൻ ആ നിരത്തുകളെ ഹേമമാലിനിയുടെ കവിൾത്തടങ്ങൾപോലെ ഭംഗിയുള്ളവയാക്കുമെന്നാണ്! ഇതു സാധിക്കണമെങ്കിൽ ചൂരൽപ്രയോഗം സാർവ്വത്രികമാക്കണം. കോഴിക്കോടു ജില്ലയിലെ വിവാദങ്ങളുടെ ചുഴിയിൽപ്പെട്ടു കിടക്കുന്ന എം.എൽ.എ റോഡുകളും, അകാലമൃത്യുവരിച്ച മണ്ണാക്കിനടുത്തുള്ള പാലവും തിരുവനന്തപുരത്ത് അർദ്ധരാത്രിയിൽ പ്രത്യക്ഷപ്പെട്ട മുഖംമൂടികളുമെല്ലാം സൂചിപ്പിക്കുന്നത് ഈ ചൂരലിന്റെ അഭാവത്തെയാണ്. പണ്ട് തിരുവിതാംകൂറിൽ കൈക്കൂലി വാങ്ങുന്ന ഉദ്യോഗസ്ഥന്മാരെ മുക്കാലിയിൽക്കെട്ടി അടിച്ചിരുന്നുവത്രേ. എങ്കിൽ ആ മുക്കാലിയെ പുനരുദ്ധരിക്കുവാൻ നമ്മുടെ സാംസ്കാരിക വകുപ്പ് ശ്രമിക്കേണ്ടിയിരിക്കുന്നു.

മൈക്കേൽ ഫെക്ക് അടിശിക്ഷ വിധിച്ചപ്പോൾ ചൂരൽപ്രയോഗത്തിന്റെ ന്യായാന്യായങ്ങളെക്കുറിച്ചു മാധ്യമങ്ങളിൽ കൊണ്ടുപിടിച്ച ചർച്ചകൾ നടക്കുകയുണ്ടായി. അമേരിക്കയിൽ കുറ്റകൃത്യങ്ങൾ അനുദിനം പെരുകിവരുമ്പോൾ സിംഗപ്പൂരിൽ അതു കുറയുകയാണെന്ന് ആ രാജ്യക്കാർ വാദിച്ചു. ടൂറിസം മുഖ്യ വ്യവസായമായ സിംഗപ്പൂരിൽ 1992-ൽ 60 ലക്ഷം ടൂറിസ്റ്റുകളാണ് പോയത്. ആ വർഷം അവിടെ നടന്ന കുറ്റകൃത്യങ്ങളുടെ എണ്ണം 5300 ആളുകൾക്ക് ഒന്ന് എന്ന തോതിൽ മാത്രമായിരുന്നു. അടുത്തവർഷം സന്ദർശകരുടെ എണ്ണം ആറരലക്ഷമായപ്പോൾ കുറ്റകൃത്യങ്ങൾ ആറായിരത്തിൽ ഒന്നായി കുറഞ്ഞു. ഇതിന് ഒരളവോളമെങ്കിലും നന്ദി പറയേണ്ടത് ചൂരലിനോടാണെന്ന് സിംഗപ്പൂർ ഗവൺമെന്റു വൃത്തങ്ങൾ ചൂണ്ടിക്കാട്ടി,

ഇങ്ങനെ 'ചൂരൽ മാഹാത്മ്യ'ത്തെപ്പറ്റി വിചിന്തനം ചെയ്യുന്ന സഹൃദയരായ മലയാളികൾ വള്ളത്തോളിന്റെ 'ഗണപതി'യെന്ന മനോഹരമായ കാവ്യശില്പത്തെ ഓർത്തുപോകും. 'കാരണാത്മിക കൊടുത്ത കാഞ്ചനച്ചൂരൽമുദ്ര'യെ വഹിച്ചുകൊണ്ടുള്ള ഗണപതിയുടെ ആ നില്പ് വശ്യസുന്ദരമാണ്. അത് ആദ്യമായി പ്രയോഗിക്കപ്പെട്ടതാകട്ടെ, 'ഗീരത്രത്ര ഗണിയാതു പാത്ത ധിക്കാരനായിക്കയറിയ' സാക്ഷാൽ പരമശിവനിലും. ശരദ് പവാറിന്റെ ഇന്ത്യയെപ്പറ്റിയുള്ള സങ്കല്പം യാഥാർത്ഥ്യമാകണമെങ്കിൽ ഇത്തരത്തിലൊരു ചൂരലും അതു മുഖംനോക്കാതെ പരമേശ്വരനിലും, പാർഷദന്മാരിലും ദേവഗണങ്ങളിലും ഒരുപോലെ 'മയക്കു'വാൻ തയ്യാറുള്ള ഗണപതിമാരും നമുക്കു വേണം. ഒരു ടി.എൻ. ശേഷനോ, വി.എം. സുധീരനോ എറണാകുളം കളക്ടറോ മാത്രം അതു കൈയാളിയാൽ പ്പോരാ.

Printed, Published and Edited by S. Jayachandran Nair on behalf of Kala Kaumudi Publications [Pvt]. Ltd., at the Kala Kaumudi Press, Thiruvananthapuram.